# ഭാഷാഗദ്യരാമായണം

## ആരണ്യകാണ്ഡം

—:o:—

ഗദ്യകാരൻ:

സി. കുഞ്ഞുമേനോൻ



പ്രസാധകൻ:

കരുമത്തിൽ ശങ്കുണ്ണിമേനോൻ,

കൊല്ലങ്കോട്

1934

PRINTED AT THE VIDYAVILASAM PRESS, TELLICHERRY.

Price Re. 1.

# അവതാരിക

ശ്രീ

ഓം നമോ ഭഗവതേ വാസുദേവായ.

"വാല്മീകിഗിരിസംഭൂതാരാമസാഗരഗാമിനീ
പുനാതിഭുവനംപുണ്യാ രാമായണമഹാനദീ"

ശ്രീവാല്മീകിരാമായണമാഹാത്മ്യത്തെ ഇതിലധികം വെളിപ്പെടുത്തുവാൻ പ്രയാസംതന്നെയാണ്. ലോകത്തിൽ ഇന്നു കാണുന്ന ഉത്തമസാഹിത്യഗ്രന്ഥങ്ങളുടെ ആദിമൂലം, ഭഗവാൻ ശ്രീവാല്മീകിമഹർഷിയുടെ മുഖാരവിന്ദത്തിൽനിന്നു സ്വയം നിർഗ്ഗളിച്ചതായ, രാമായണസുധാസമുദ്രമാണെന്നു് ആ സമുദ്രത്തിൽ ഇറങ്ങി വിഹരിച്ചിട്ടുള്ള സഹൃദയന്മാരോടു പറഞ്ഞറിയിക്കേണ്ടതായ ആവശ്യമില്ല.

ശ്രീരാമചന്ദ്രൻ, സീതാദേവി, ഭരതൻ, ലക്ഷ്മണൻ, ശത്രുഘ്നൻ, ഹനുമാൻ, സുഗ്രീവൻ, വിഭീഷണൻ എന്നിങ്ങിനെയുള്ള സൽപാത്രങ്ങളിൽക്കൂടെ ഭഗവാൻ ശ്രീവാല്മീകിമഹർഷി പ്രകാശിപ്പിച്ചിട്ടുള്ള സൽഗുണരത്നങ്ങളുടെ വെളിച്ചം തട്ടുവാനിടവന്നിട്ടില്ലായിരുന്നുവെങ്കിൽ ഈ ലോകം മുഴുമേ അന്ധകാരാവൃതമേകമായിരുന്നുവെന്നു നിസ്സംശയം പറയാം.

ഐഹികവും പാരത്രികവുമായ ശ്രേയസ്സിനെ സമ്പാദിപ്പാനാഗ്രഹിക്കുന്നവർക്ക് ദോഷലേശമില്ലാത്ത ഉത്തമമാർഗ്ഗത്തെ കാട്ടിക്കൊടുക്കുന്ന കെടാവെളിച്ചമാണ് രാമായണസൂര്യനിൽനിന്നു് നിരന്തരം പുറപ്പെട്ടുകൊണ്ടിരിക്കുന്നതെന്നു് ധന്യാത്മാക്കൾ അറിയുന്നതുകൊണ്ടാണ് ആസ്തികന്മാർ രാമായണത്തെ നിത്യപാരായണത്തിനുപയോഗപ്പെടുത്തിക്കൊണ്ടിരിക്കുന്നതു്. എന്തിനധികം; ധർമ്മാർത്ഥകാമമോക്ഷരൂപചതുർവ്വിധപുരുഷാർത്ഥങ്ങളെ സാധിപ്പിച്ചു്, മനുഷ്യവർഗ്ഗത്തെ അധികാരിതാരതമ്യേന അനുഗ്രഹിക്കുന്ന സാക്ഷാൽപരമാത്മാവിന്റെ അക്ഷരസ്വരൂപംതന്നെയാണ് ശ്രീമദ്വാല്മീ

കിരാമായണം എന്ന് ആസ്തികന്മാർ ബലമായി വിശ്വസിക്കുന്നവരാകയാൽ രാമായണമാഹാത്മ്യത്തെപ്പററി പറയേണ്ടതായ ഭാരം എനിക്കൊട്ടുമില്ല. അതു വേണ്ടതുപോലെപ്പറവാൻ ഞാൻ ശക്തനുമല്ല.

ഇത്രയും ഉൽകൃഷ്ടമായ ആ ഗ്രന്ഥം സംസ്കൃതഭാഷയിലാകയാൽ അതിൽ പാണ്ഡിത്യമില്ലാത്തവർക്ക് രാമായണസുധാപാനം സുലഭമായിരിക്കുന്നില്ല. ഈ ദോഷത്തെ ഹിന്ദി, മറാട്ടി, തമിഴ്, തെലുങ്ക് മുതലായ ദേശഭാഷകളിലെക്കുണ്ടായിട്ടുള്ള തർജ്ജമകൾ, ആ ഭാഷകളെ സംബന്ധിച്ചേടത്തോളം, എത്രയോ കാലം മുമ്പെ പരിഹരിച്ചിട്ടുണ്ട്. മലയാളഭാഷയിലാകട്ടെ ഇതുവരെ പൂർണ്ണമായ ഒരു ഗദ്യതർജ്ജമ ഉണ്ടായിട്ടില്ല, എന്നതിൽ ഭാഷാഭിമാനികൾ വ്യസനിക്കാതിരിക്കയില്ല. ഈ ന്യൂനത, ശ്രീമാൻ സി. കുഞ്ചുമേനോനവർകളുടെ പരിശ്രമത്താൽ പരിഹൃതമായിക്കാണുന്നതിൽ ഭാഷാഭിമാനികൾ എല്ലാവരും ഒരുപോലെ സന്തോഷിച്ചിട്ടുണ്ടെന്ന്, ഇതിനുമുമ്പെ പ്രകാശിതങ്ങളായ സുന്ദരകാണ്ഡം, കിഷ്കിന്ധാകാണ്ഡം എന്ന ഭാഗങ്ങൾ സാക്ഷ്യം വഹിക്കുന്നുണ്ട്. ആ സ്ഥിതിക്ക് അനുഗാമിയായിരിക്കുന്ന ഈ ആരണ്യകാണ്ഡത്തെയും സകൌതുകം വീക്ഷിക്കേണമെന്ന് സഹൃദയന്മാരോട് മറെറാരാൾ പറയേണ്ടതായ ആവശ്യമില്ല. അതുകൊണ്ട് ഇതിന്നൊരവതാരിക ആവശ്യമില്ലെന്ന് ഞാൻ പറയുകയും ചെയ്തു. പക്ഷെ ഗ്രന്ഥകർത്താവിന് എന്നിലുള്ള ആദരബുദ്ധികൊണ്ടായിരിക്കാം എന്നെ ഇതിൽനിന്നൊഴിവാക്കാഞ്ഞത്. അതിനാൽ, ഇതിനുമുമ്പുതന്നെ ഭാഷാപ്രണയികൾക്കും, വിദ്യാഭ്യാസവകുപ്പിലെ മേലധ്യക്ഷന്മാർക്കും സുപരിചിതനായിരിക്കുന്ന ശ്രീമാൻ സി. കുഞ്ചുമേനോനവർകളുടെ ആരണ്യകാണ്ഡതർജ്ജമയെ, മഹാജനസമക്ഷം, അവരുടെ സന്തോഷപൂർവ്വകമായ സ്വീകാരത്തെ പ്രതീക്ഷിച്ചുംകൊണ്ടവതരിപ്പിച്ചുകൊള്ളുന്നു.

അവശിഷ്ടഭാഗങ്ങളും ഉടനെ പ്രകാശിതങ്ങളാകുമെന്നു വിശ്വസിക്കുന്നു.

തർജ്ജമയിൽ സംസ്കൃതപദപ്രയോഗം സാധിക്കുന്നവിധം കുറയ്ക്കുവാൻ ഗ്രന്ഥകർത്താവു മനസ്സിരുത്തുന്നതായാൽ ഭാഷാപ്രണയികൾ അധികം ആനന്ദിക്കുമെന്നാണ് ഗ്രന്ഥകർത്താവിനോട് വിശിഷ്യ പറവാനുള്ള ഒരു സംഗതി.

ഇത്തരം പരിശ്രമങ്ങൾക്കുള്ള മുഖ്യഫലം ഈശ്വരാനുഗ്രഹമാകയാൽ ശ്രീമാൻ സി. കുഞ്ഞുരാമമേനോൻ അവർകളുടെ സദ്യോഗോപലബ്ധിക്കും പര്യാപ്തമായിരിക്കുന്ന രാമായണത്തിന്റെ മുഴുവൻ ഭാഗവും പ്രകാശിപ്പിക്കുവാൻ കഴിയുന്ന വേഗം ശ്രമിക്കേണമെന്നും ഓർമ്മപ്പെടുത്തുന്നു.

ഭാഷാഭിമാനികൾ, മലയാളഭാഷാഗ്രന്ഥഭണ്ഡാഗാരത്തിൽ ചേർത്തുവാൻ യോഗ്യമായ ഈ രത്നത്തെ, അതിന്നനുസരിച്ച വിധത്തിൽ സാകൌതുകം സ്വീകരിക്കുമെന്നുള്ള പൂർണ്ണവിശ്വാസത്തോടുകൂടെ ഗ്രന്ഥകർത്താവിന്റെ ആയുരാരോഗ്യത്തെ ആശംസിച്ചുംകൊണ്ട് ഞാൻ ഈ അവതാരികയെ നിർത്തുന്നു.

എന്ന്

സജ്ജനദാസൻ പി. ഗോപാലൻ നായർ.

കൊല്ലങ്കോട്,
14—3—1934.

# വാല്മീകിരാമായണം

## ആരണ്യകാണ്ഡം

---

## സർഗ്ഗം 1

### ദണ്ഡകാരണ്യപ്രവേശനം.

---

ധർമ്മാത്മാവും ദുരതിക്രമ്യനുമായ ശ്രീരാഘവൻ അത്യന്തം ഘോരമായ ദണ്ഡകാരണ്യത്തിൽ പ്രവേശിച്ച് താപസാശ്രമങ്ങൾ ദർശിച്ചു. ദർഭയും ചീരവും ചിന്നിക്കിടന്നിരുന്ന ആ ആശ്രമമണ്ഡലം ബ്രഹ്മശ്രീയാൽ പ്രദീപ്തവും ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന സൂര്യമണ്ഡലംപോലെ ദുർന്നിരീക്ഷ്യവുമായിരുന്നു. ഭൂതങ്ങൾക്കെല്ലാം ആശ്രയവും അടിച്ചു വൃത്തിയാക്കപ്പെട്ട അങ്കണത്തോടുകൂടിയതും അമരവനിതകൾ സദാ ക്രീഡിച്ചുകൊണ്ടിരിക്കുന്നതുമായ ആ ആശ്രമത്തിനു ചുററും അനേകം മൃഗപക്ഷികൾ പാർത്തിരുന്നു. വിശാലങ്ങളായ ഹോമശാലകൾ, മാല്യങ്ങൾ, പൂജാപാത്രങ്ങൾ, കൃഷ്ണമൃഗത്തിൻതോലുകൾ, ദർഭപ്പുല്ലുകൾ, ചമതകൾ, ജലപാത്രങ്ങൾ, ഫലമൂലങ്ങൾ എന്നിവയെല്ലാം ശ്രീരാഘവൻ അവിടവിടെ കാണുകയുണ്ടായി. മനോജ്ഞങ്ങളും രുചികരങ്ങളുമായ ഫലങ്ങൾ നിറഞ്ഞുനില്ക്കുന്ന വന്യവൃക്ഷങ്ങൾകൊണ്ട് ആശ്രമവനം സാന്ദ്രമായിരുന്നു. ബലിഹോമങ്ങളാലും വേദഘോഷങ്ങളാലും ഏററവും പാവനമായിരുന്ന ആ വനഭൂമി വന്യപുഷ്പങ്ങൾ, താമരപ്പൊയ്കകൾ എന്നിവയാൽ ശോഭിച്ചുകൊണ്ടിരുന്നു. ദാന്തരും ഫലമൂലങ്ങൾ ഭുജിക്കുന്നവരും മാന്തോൽ ധരിച്ചിട്ടുള്ളവരും സൂര്യൻ, അഗ്നി എന്നിവരെപ്പോലെ പരിശോഭിക്കുന്നവരുമായ അസംഖ്യം വൃദ്ധമുനികളാൽ ആ ആശ്രമമണ്ഡലം പരിശുദ്ധമായിത്തീർന്നിരുന്നു. പുണ്യാത്മാക്കളും നിയതാഹാരരുമായ മുനിസത്തമന്മാരോടും ബ്രഹ്മഘോഷി

കളായ ബ്രാഹ്മണന്മാരോടും വേദഘോഷത്തോടുംകൂടി ബ്രഹ്മപത്തനം പോലെ വിളങ്ങിയിരുന്ന ആ ആശ്രമമണ്ഡലത്തിൽ മഹാദ്യുതിയും വീരശ്രീകനുമായ ശ്രീരാഘവൻ തന്റെ വില്ലിൽനിന്നു ഞാൺ തളൎത്തിയിട്ടുകൊണ്ടു പ്രവേശിച്ചു. ദിവ്യജ്ഞാനികളും ദൃഢവ്രതരും സുധാൎമ്മികന്മാരുമായ ആ മഹൎഷിവൎയ്യന്മാർ പൂൎണ്ണചന്ദ്രനെപ്പോലെ പ്രകാശിക്കുന്ന രാമലക്ഷ്മണന്മാരെയും വൈദേഹിയെയും കണ്ടു ബഹുവിധമായ ആശീൎവ്വചനങ്ങളോടുകൂടെ അവരെ കൈക്കൊണ്ടു. ശരീരസൌഷ്ഠവം, സൌകുമാൎയ്യം, സുവേഷത്വം, ദിവ്യശ്രീ എന്നിവകൊണ്ടു അത്ഭുതഗാത്രരായ അവരെക്കണ്ടു സൎവ്വ വനവാസികളും കണ്ണടക്കാതെ മിഴിച്ചുനിന്നു. സൎവ്വ ജീവികൾക്കും ഹിതകാരിയായ ശ്രീരാമചന്ദ്രനെ മഹാഭാഗരായ ആ മുനിജനങ്ങൾ തങ്ങളുടെ അതിഥിയായി ആശ്രമത്തിൽ പാൎപ്പിച്ചു. അഭിജ്ഞരും അഗ്നിയെപ്പോലെ തേജസ്വികളുമായ അവർ അതിഥികളെ യഥാവിധി സല്ക്കരിച്ചു. ഫലമൂലങ്ങൾ, നദീതീൎത്ഥങ്ങൾ, വിചിത്രകുസുമങ്ങൾ എന്നിവകൊണ്ടെല്ലാം അവരെ സല്ക്കരിച്ചശേഷം ആ താപസന്മാർ കൈക്കൂപ്പിയുംകൊണ്ടു ധൎമ്മവത്സലനായ രാമനോടിങ്ങിനെ പറഞ്ഞു. "ഹേ! രാഘവ! അങ്ങുന്നു മഹാ കീൎത്തിമാനും സുപൂജ്യനും രാജാവും ഗുരുവുമാണ്. ധൎമ്മപാലനും ദണ്ഡധരനുമായ ഭവാൻതന്നെയാണ് ഞങ്ങൾക്കു ശരണവും. ലോകമാന്യനായ ഒരു രാജശ്രേഷ്ഠൻ പ്രജകളെ വേണ്ടുംവണ്ണം പാലിക്കുന്നു. പൂജനീയനായ ആ മഹാത്മാവ് ഇന്ദ്രന്റെ ചതുൎത്ഥാംശവുമാണ്. പുരത്തിൽ വസിച്ചാലും വനത്തിൽ വസിച്ചാലും പ്രജകളെ പാലിക്കേണ്ടുന്നതു രാജാവല്ലെ. തന്മൂലമാണല്ലൊ അവർ ഉൽകൃഷ്ടധൎമ്മം ഭുജിക്കുന്നത്. ഹേ! ഭൂപ! ന്യസ്തദണ്ഡരും ജിതക്രോധരും ജിതേന്ദ്രിയരുമാണ് ഞങ്ങൾ. ഗൎഭത്തിൽ കിടക്കുന്ന ശിശുക്കളെയെന്നപോലെ അങ്ങുന്നു ഞങ്ങളെ പാലിക്കുക" എന്നിങ്ങിനെ പറഞ്ഞു സിദ്ധരും വൃദ്ധരും വഹ്നിയെപ്പോലെ പ്രകാശിക്കുന്നവരുമായ ആ താപസന്മാർ അവരെ യഥാക്രമം അൎച്ചിച്ചു.

---

# സർഗ്ഗം 2

## വിരാധമർദ്ദനം.

---

മഹർഷിപുംഗവന്മാർ ചെയ്ത ആതിഥ്യം സ്വീകരിച്ച് അവരുടെ അനുമതിയോടുംകൂടി ശ്രീരാഘവൻ ഒരു ദിവസം പ്രഭാതത്തിൽ അവിടെനിന്നു പുറപ്പെട്ടു. പുലി, ചെന്നായ് തുടങ്ങിയ അനേകം മൃഗങ്ങൾ വസിക്കുന്നതും ഒടിഞ്ഞുവീണുകിടക്കുന്ന വൃക്ഷലതകളാൽ മൂടപ്പെട്ട സലിലാശയങ്ങൾകൊണ്ടു ശോഭിക്കുന്നതുമായ ഘോരവനത്തിൽ രാമലക്ഷ്മണന്മാർ സീതയോടുംകൂടെ പ്രവേശിച്ചു. പക്ഷിസംഘത്തോടും ഝില്ലീഝങ്കാരത്തോടും ഘോരമൃഗങ്ങളുടെ സഞ്ചാരവേഗത്തോടുംകൂടിയ ആ വനമദ്ധ്യത്തിൽ പർവ്വതംപോലെ മഹാഗംഭീരനും ഖരനിസ്വനനുമായ ഒരു രാക്ഷസനെ അവർ വീക്ഷിച്ചു. രൂക്ഷനയനങ്ങൾ, വിപുലമായ വക്ത്രം, വിശാലമായ ഉദരം, ബീഭത്സവും വികൃതവുമായ രൂപം, ദീർഘശരീരം എന്നിവകൊണ്ട് ആ രജനീചരൻ എത്രയും ഭയങ്കരനായിരുന്നു. രക്തം ഇററുവീണുകൊണ്ടിരുന്ന ഒരു പുതിയ പുലിത്തോലായിരുന്നു അവൻ ഉടുത്തിരുന്നത്. സർവ്വഭൂതങ്ങളും ഭയത്താൽ വിറക്കുമാറ് അവൻ അതിവിസ്തീർണ്ണമായി വായ് പിളർന്നു ഗർജ്ജിച്ചുകൊണ്ടിരുന്നു. സിംഹം, വ്യാഘ്രം, ചെന്നായ്, പുള്ളിമാൻ തുടങ്ങിയ മൃഗങ്ങളുടെ രക്തം പുരണ്ട തലകൾ കോർത്ത ഒരു ഇരിമ്പുശൂലവും അവൻ തോളിൽ ചാച്ചു പിടിച്ചിരുന്നു. രാമലക്ഷ്മണന്മാരെയും മൈഥിലിയെയും കണ്ടപ്പോൾ അവൻ ഏററവും ക്രുദ്ധിച്ച് അന്തകനെപ്പോലെ അവർക്കുനേരെ പാഞ്ഞടുത്തു. ഭൂമി നടുങ്ങുംവണ്ണം അട്ടഹസിച്ച് ഭൈരവനാദം മുഴക്കിയുംകൊണ്ട് ആ ഘോരൻ വൈദേഹിയെ ബലാൽക്കാരമായിച്ചെന്നെടുത്തു. അനന്തരം അവൻ രാമലക്ഷ്മണന്മാരോടിങ്ങിനെ പറഞ്ഞു. "ജടയും ചീരവും ധരിച്ച് ശരചാപങ്ങളോടുകൂടെ ഭാര്യയോടൊന്നിച്ചു നിങ്ങൾ ഈ ദണ്ഡകവനത്തിൽ വന്നത് ആയുസ്സൊടുങ്ങാറായിട്ടാണ്. താപസികൾ പ്രമദയോടുകൂടെ വസിക്കുന്നതെങ്ങിനെ? നിങ്ങൾ അധർമ്മചാരി

കളും പാപമതികളുമാണ് നിശ്ചയം. നിങ്ങളുടെ ഈ മുനിവേഷം വെറും കപടമാണ്. ചാപബാണങ്ങൾ മുനിമാൎക്കു പററിയതല്ല. അതിനാൽ നിങ്ങൾ മുനിവംശദൂഷകന്മാരാണ്. വിരാധനെന്നു പ്രഖ്യാതനായ ആശരനാണു് ഞാൻ. സദാ ശസ്ത്രം ധരിച്ചുകൊണ്ടു ഞാൻ ഈ ഘോരാടവിയിൽ നടക്കുന്നു. ഋഷിമാംസമാണു് എന്റെ ഭക്ഷണം. സുന്ദരിയായ ഇവളെ ഞാൻ എന്റെ ഭാൎയ്യയാക്കും. പാപചിത്തരായ നിങ്ങളെക്കൊന്നു രുധിരം കുടിക്കയും ചെയ്യും." ദുരാത്മാവും മഹാഗൎവ്വിയുമായ വിരാധന്റെ ഈ ധീരാരവചസ്സുകൾ കേട്ടു് ജനകാത്മജയായ സീത ഏററവും സംഭ്രമിച്ചു. കൊടുങ്കാററററ കദളിയെന്നപോലെ അവൾ ഉലഞ്ഞുപോയി. ശോഭനഗാത്രിയായ സീത രാക്ഷസകരത്തിൽ അകപ്പെട്ടുവെന്നു കണ്ടപ്പോൾ ശ്രീരാഘവൻ അത്യന്തം ദുഃഖിച്ചു. ആ മഹാത്മാവു് പരിശുഷ്കവദനത്തോടെ ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "ഹാ! ലക്ഷ്മണ! നോക്കുക. ജനകപുത്രിയായ സീത—ശുഭചരിതയായ എന്റെ പ്രാണവല്ലഭ—ഇതാ രാക്ഷസകരത്തിൽ കുടുങ്ങിയല്ലൊ. രാജപുത്രിയും യശസ്വിനിയുമായ ഇവൾ എത്രയോ സുഖഭോഗങ്ങളോടുകൂടി വളൎന്നുവന്നവളല്ലെ. ഹാ! സൌമിത്രെ! വരമെന്ന വ്യാജേന കൈകേയി ഏതൊരു കാൎയ്യത്തെ ഇച്ഛിച്ചുവോ ആയതു് അവളിപ്പോൾ നേടിക്കഴിഞ്ഞു. ദീൎഘദൎശിനിയായ അവൾ പുത്രന്നുണ്ടായ രാജ്യലാഭം നിമിത്തം പരിതുഷ്ടയാകയും ചെയ്തു. സൎവ്വഭൂതങ്ങൾക്കും പ്രിയനായ എന്നെ ഏതൊരുത്തി വനം പ്രാപിപ്പിച്ചുവൊ എന്റെ ആ മദ്ധ്യമമാതാവു് ഇപ്പോൾ കൃതാൎത്ഥയായിരിക്കും. ഹാ! ലക്ഷ്മണ! പിതൃവിയോഗദുഃഖമൊ രാജ്യാപഹരണദുഃഖമൊ എനിക്കു സാരമില്ല. വൈദേഹിയുടെ ശരീരത്തിൽ അന്യൻ കൈവെക്കുന്നുവെങ്കിൽ ആ ദുഃഖമാണ് എനിക്കു സഹിച്ചുകൂടാത്തതു്." ശ്രീരാഘവന്റെ ശോകപരിക്ലിന്നമായ ഈ വചനങ്ങൾ കേട്ടു് വിരാധനോടുള്ള ലക്ഷ്മണന്റെ ക്രോധം ഏററവും വൎദ്ധിച്ചു. ചീററി മൂളുന്ന സൎപ്പംപോലെ നിശ്വസിച്ചുകൊണ്ടു സൌമിത്രി ഇങ്ങിനെ പറഞ്ഞു. "ഹഹ! ഇന്ദ്രതുല്യ! സൎവ്വഭൂതങ്ങൾക്കും നാഥനായ

അങ്ങുന്ന് അനാഥനെപ്പോലെ ഇങ്ങിനെ ദുഃഖിക്കരുതു്. ആശ്രിതനായ ഞാൻ ജീവിച്ചിരിക്കെ നിന്തിരുവടി ഒട്ടും പരിതപിക്കേണ്ട. ഈ നക്തഞ്ചരൻ ഇപ്പോൾതന്നെ എന്റെ ക്രുദ്ധവിശിഖങ്ങളേറ്റു ഭൂമിയിൽ ചത്തുവീഴും. ഇവന്റെ ചുട്ട രക്തം ഭൂമി പാനംചെയ്യട്ടെ. രാജ്യാപഹരണംചെയ്ത ഭരതനോടുള്ള എന്റെ ഉഗ്രകോപത്തെ, മഹാചലത്തിൽ വജ്രി വജ്രത്തെയെന്നപോലെ ഞാൻ ഇവങ്കൽ പതിപ്പിക്കുന്നുണ്ട്. എന്റെ ഭുജപരാക്രമത്തിൽനിന്നും പാഞ്ഞുചെല്ലുന്ന നിശിതസായകം ഈ രാക്ഷസന്റെ വിരിഞ്ഞ മാറ്റിടത്തിൽ ചെന്നു തറച്ച് ഇവൻ ക്ഷോണിയിൽ വീണു പിടയട്ടെ.

---

## സൎഗ്ഗം 3

### വിരാധാക്രമണം.



---

അനന്തരം ലക്ഷ്മണൻ വിരാധനോട് "നീ ഈ വനത്തിൽ സഞ്ചരിക്കുന്നതെന്തിനു?" എന്നു ചോദിച്ചതിന് അവൻ വനം മുഴുവൻ മാറൊലിക്കൊള്ളുമാറു ഇങ്ങിനെ പറഞ്ഞു. "നിങ്ങൾ ആർ? എന്തിനായിട്ടിവിടെ വന്നു? എന്നീ വൃത്താന്തം മുഴുവൻ മുമ്പിൽ വിസ്തരിച്ചുപറയുവിൻ; പിന്നീട ഞാൻ എന്റെ കാൎയ്യം പറഞ്ഞുകൊള്ളാം." രാക്ഷസന്റെ ഈ ചോദ്യങ്ങൾ കേട്ട് മഹാതേജസ്വിയായ രാമൻ ഉജ്വലനേത്രനായ വിരാധനോട് "ഞങ്ങൾ ഇക്ഷ്വാകുകുലജാതരായ ക്ഷത്രിയരാണ്. സദാചാരനിഷ്ഠന്മാരാണ്. ഇതാ ഇപ്പോൾ കാട്ടിൽ സഞ്ചരിക്കുന്നു. ഈ ദണ്ഡകവനത്തിൽ ചുറ്റിനടക്കുന്ന നീ ആരെന്നു കേൾക്കട്ടെ" എന്നിങ്ങിനെ മറുവടി പറഞ്ഞു. സത്യവിക്രമനായ ശ്രീരാഘവന്റെ ഈ വചനങ്ങൾക്കു വിരാധൻ "ഹേ! രാഘവ! പറയാം കേട്ടുകൊൾക. ഞാൻ ജയന്റെ പുത്രനാണ്. ശതഹ്രദയെന്നാണ് എന്റെ അമ്മയുടെ പേർ. രാക്ഷസന്മാർ എന്നെ വിരാധൻ എന്നു വിളിച്ചുവരുന്നു. തപസ്സുകൊണ്ടു ബ്രഹ്മാവിനെ പ്രസന്നനാക്കി ശസ്ത്രാവദ്ധ്യത്വം, അച്ഛേദ്യത്വം, അഭേദ്യത്വം എന്നീ വരങ്ങൾ ഞാൻ വരിച്ചിരിക്കുന്നു.

ഈ നാരിയെ ഉപേക്ഷിച്ച് നിങ്ങൾ വേഗം തിരിച്ചു മണ്ടിക്കൊൾക. അല്ലാത്തപക്ഷം നിങ്ങൾക്കു ജീവൻ കിട്ടുകയില്ല" എന്നിപ്രകാരം വചിച്ചു. ഇതുകേട്ടു ക്രോധമൂർഛിതനായ ശ്രീരാഘവൻ വികൃതരൂപനും പാപചിത്തനുമായ വിരാധനോടിങ്ങിനെ പറഞ്ഞു. "എട! ധിക്കാരി! ക്ഷുദ്ര! നിന്റെ ഈ നീചത്വം നിനക്കു നാശത്തെ തേടുന്നു. യുദ്ധത്തിന്നൊരുക്കമുണ്ടെങ്കിൽ ഇതാ എന്റെ നേരിട്ടു നില്ക്കുക. നീ ജീവനോടെ തിരിച്ചുപോകയില്ല." ഈ വാക്കുകളോടൊന്നിച്ചുതന്നെ ശ്രീരാഘവൻ തന്റെ സുനിശിതങ്ങളായ വിശിഖങ്ങൾ എടുത്തു വില്ലിൽ തൊടുത്ത് ആ രാക്ഷസന്നുനേരെ ആഞ്ഞുവിട്ടു. പൊന്നണിഞ്ഞവയും ഗരുഡാനില തുല്യങ്ങളുമായ ആ ബാണങ്ങളാകട്ടെ രാഘവധനുസ്സിൽനിന്നും കുതിച്ചുപാഞ്ഞ് വിരാധന്റെ ശരീരത്തെ ബഹുവിധമായി ഭേദിച്ചു. അഗ്നിതുല്യങ്ങളും പീലികെട്ടിയലങ്കരിച്ചവയുമായ ആ ശസ്ത്രങ്ങൾ രക്തം പുരണ്ടു ഭൂമിയിൽ പതിക്കയുംചെയ്തു. രാഘവബാണമേറ്റ് ആ രാത്രിഞ്ചരൻ വൈദേഹിയെ താഴെ വിട്ട് അന്തകനുതുല്യം വായ് പിളൎന്ന് ഘോരാട്ടഹാസം ചെയ്തുംകൊണ്ട് ഇന്ദ്രന്റെ ധ്വജസ്തംഭത്തിന്നു തുല്യമായ തന്റെ ശൂലം ഓങ്ങി ആ സഹോദരന്മാരുടെനേരെ പാഞ്ഞടുത്തു. ഉടനെ സഹോദരന്മാരായ രാമലക്ഷ്മണന്മാർ കാലാന്തകൻ കാലന്റെ ശരീരത്തിലെന്നപോലെ ആ രാക്ഷസശരീരത്തിൽ അസംഖ്യം ശസ്ത്രങ്ങൾ വർഷിച്ചു. ആ ദീപ്തശസ്ത്രങ്ങളാകട്ടെ വിജൃംഭണംചെയ്തുനില്ക്കുന്ന ആ രക്ഷസ്സിന്റെ ശരീരത്തിൽ ഇടവിടാതെ ചെന്നു പതിച്ചു. വിരാധൻ തന്റെ വരബലത്തെ ഓൎത്തു വീണ്ടും ശൂലം ഓങ്ങിക്കൊണ്ട് രാമലക്ഷ്മണന്മാരോടു നേരിട്ടു. വജ്രപ്രഭയോടുകൂടിയ ആ ശൂലത്തെ ശസ്ത്രവിശാരദനായ രാഘവൻ രണ്ടു വിശിഖങ്ങൾകൊണ്ടു ഖണ്ഡിച്ചു. രാമസായകങ്ങളേറ്റു നുറുങ്ങിയ ആ ശൂലമാകട്ടെ ഇടിത്തീയാൽ മേരുശിലകൾപോലെ രാക്ഷസഹസ്തത്തിൽനിന്നും ഭൂമിയിൽ വീണു. ഉടനെ രാമലക്ഷ്മണന്മാർ കൃഷ്ണസൎപ്പതുല്യങ്ങളായ രണ്ടു ഖഡ്ഗങ്ങൾ എടുത്തു ചുഴറ്റി വീശി ആ നക്തഞ്ചരശരീരത്തിൽ ആഞ്ഞുവെട്ടി. ഈ ഖഡ്ഗ

പാതങ്ങളെപ്പോലും പരിഗണിക്കാതെ വിരാധൻ അവരെ എടുത്തുകൊണ്ടുപോവാൻ ഒരുമ്പെട്ടു. അവന്റെ ഇംഗിതം ഇന്നതെന്നു മനസ്സിലാക്കിയ ശ്രീരാഘവൻ സൌമിത്രിയോടിങ്ങിനെ പറഞ്ഞു. "കുമാര! ഈ രാക്ഷസൻ നമ്മെ എടുത്തുകൊണ്ട് എത്രയെങ്കിലും ദൂരം പോയ്ക്കൊള്ളട്ടെ. ഇതേവഴിക്കുതന്നെയാണല്ലൊ നമുക്കും പോകേണ്ടതു്." ഉത്തരക്ഷണത്തിൽ നിശാചരനായ വിരാധൻ അതിബലവാന്മാരായ രാമലക്ഷ്മണന്മാരെ കുട്ടികളെപ്പോലെ എടുത്തു തോളിലേററി. ഘോരതരം അട്ടഹസിച്ചുകൊണ്ട് ആ രൌദ്രരജനീചരൻ അസംഖ്യം പക്ഷികൾ, കുറുക്കന്മാർ, വ്യാളങ്ങൾ എന്നിവകൊണ്ടു നിറഞ്ഞതും മഹാമേഘംപോലെ ശോഭിക്കുന്ന പലതരം ദ്രുമസമൂഹങ്ങളോടുകൂടിയതുമായ കൊടുംകാട്ടിലേക്കു നേരെ നടന്നു.



## സർഗ്ഗം 4

### വിരാധവധം.

രാമലക്ഷ്മണന്മാരെ വിരാധൻ അപഹരിച്ചുകൊണ്ടുപോകുന്നതു കണ്ട് ദുഃഖഗ്രസ്തയായ വൈദേഹി ഹസ്തങ്ങൾ രണ്ടും പൊക്കി ഉച്ചത്തിൽ രോദനംചെയ്തു. "ഹ! ഹ! സത്യവാനും സുശീലനും സശ്രീയുമായ രാമനെ ഇതാ ലക്ഷ്മണനോടുംകൂടെ രൌദ്രരൂപിയായ ഈ രാക്ഷസൻ അപഹരിച്ചുകൊണ്ടുപോകുന്നു. ഹാ! രാമ! ഹ! ഹ! ലക്ഷ്മണ! വ്യാഘ്രങ്ങളൊ വൃകങ്ങളൊ മററു വല്ല ജന്തുക്കളൊ എന്നെ തിന്നുകളയുമല്ലൊ. ഹേ! രാക്ഷസോത്തമ! നീ ഇവരെ ഉപേക്ഷിക്കു; എന്നെ കൊണ്ടുപോക; നിന്നെ ഞാൻ നമസ്കരിക്കാം." വൈദേഹിയുടെ ഈ മുറവിളികൾ കേട്ട് വീരപുംഗവരായ രാമലക്ഷ്മണന്മാർ ദുരാത്മാവായ വിരാധനെ ആ ക്ഷണത്തിൽ തന്നെ ഹനിക്കേണമെന്നു നിശ്ചയിച്ചു. ആ രൌദ്രമൂർത്തിയുടെ ഇടങ്കൈ ലക്ഷ്മണനും വലങ്കൈ ശ്രീരാഘവനും അതിതൂർണ്ണം അരിഞ്ഞുതള്ളി. മേഘംപോലെ ഭയങ്കരനായ ആ നക്തഞ്ചരനാകട്ടെ

പിടിച്ചുരണ്ടു മുറിഞ്ഞ കൈകളോടുംകൂടെ വജ്രമേററു വിഭിന്നമായ പർവ്വതത്തിന്നു തുല്യം നിലത്തു വീണു. വീണ്ടും രാമലക്ഷ്മണന്മാർ മുഷ്ടികൊണ്ടും മുട്ടുകൊണ്ടും പാദംകൊണ്ടും ഇടിച്ചും അടിച്ചും ആ ഭീമരാക്ഷസനെ ഭൂമിയിലിട്ടു മർദ്ദിച്ചു. ഇങ്ങിനെ ശസ്ത്രംകൊണ്ടും മററും ബഹുവിധമായ പീഡകൾ ഏററു ഭൂമിയിൽ വീണിട്ടും ആ രാക്ഷസൻ മരിച്ചില്ല. ഇതെല്ലാം കണ്ട് ആപത്തിൽ ഒട്ടും കലുഷമില്ലാത്ത ശ്രീമാനായ രാഘവൻ ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "ഹേ! പുരുഷവ്യാഘ്ര! ഇവനെ ശസ്ത്രംകൊണ്ടു ജയിപ്പാൻ പ്രയാസമാണ്. ഇവന്നു തപോബലം അത്രയുണ്ട്. ഇവനെ കുഴിയിലിട്ടു മൂടുകതന്നെ വേണം." പുരുഷശ്രേഷ്ഠനായ ശ്രീരാഘവന്റെ വാക്കുകൾ കേട്ടു വിരാധൻ ഇങ്ങിനെ പറഞ്ഞു. "ഹേ' പുരുഷസിംഹ! ശക്രതുല്യം ബലവാനായ അങ്ങുന്നു എന്നെ വധിച്ചുകഴിഞ്ഞു നിശ്ചയം. മോഹംനിമിത്തം നിന്തിരുവടിയെ ഞാൻ അറിഞ്ഞില്ല. ഹേ! രാമ! കൌസല്യാസുതനായ അങ്ങയേയും മഹാഭാഗയായ വൈദേഹിയേയും യശസ്വിയായ ലക്ഷ്മണനേയും ഇപ്പോൾ ഞാൻ അറിഞ്ഞുകഴിഞ്ഞു. ഹേ! ദശരഥാത്മജ! തുംബുരുവെന്നു പേരായ ഗന്ധർവ്വനാണ് ഞാൻ. യഥാകാലം രാജസേവനത്തിന്നു ചെല്ലായ്കയാൽ യക്ഷരാജനായ വൈശ്രവണൻ എന്നെ ശപിച്ചു. തന്മൂലം എനിക്ക് അതിഘോരമായ ഈ രാക്ഷസരൂപം പ്രാപ്തമായി. അനന്തരം ഞാൻ പ്രണതനായി ആ യക്ഷരാജനെ സ്തുതിച്ചു സന്തുഷ്ടനാക്കി. അപ്പോൾ അദ്ദേഹം എന്നോടിങ്ങിനെ പറഞ്ഞു. "ഏതൊരു കാലം ദാശരഥിയായ രാമൻ നിന്നെ യുദ്ധത്തിൽ കൊല്ലുന്നുവോ അന്നു നീ നിന്റെ പൂർവ്വശരീരം ധരിച്ചു സ്വർഗ്ഗം പ്രാപിക്കും." ഹേ! അനഘ! രോഷാസക്തനായ എനിക്കു വൈശ്രവണൻ ഇങ്ങിനെ ശാപമോചനവും നല്കി. നിന്തിരുവടിയുടെ പ്രസാദംനിമിത്തം അതിദാരുണമായ ശാപത്തിൽനിന്നും ഞാനിപ്പോൾ മുക്തനായി. ഇതാ ഞാൻ എന്റെ ലോകത്തേക്കു പോകുന്നു. നിങ്ങൾക്കു സ്വസ്തി ഭവിക്കട്ടെ. ഹേ! പരന്തപ! ഇവിടെനിന്ന് അരയോജനവഴി പോയാൽ

പ്രതാപശാലിയായ ശരഭംഗമുനിയുടെ ആശ്രമം കാണാം. സൂര്യസന്നിഭനായ ആ മഹർഷിവര്യനെ നിങ്ങൾ വേഗം ചെന്നു ദർശിക്കുവിൻ. അദ്ദേഹം നിങ്ങളുടെ നന്മക്കു വേണ്ടുന്ന സൽക്കാര്യങ്ങളെ ചെയ്യുമാറാകും. എന്നെ കുഴിച്ചിട്ട് നിങ്ങൾ സസുഖം അങ്ങോട്ടു ചെല്ലുക. മരിച്ചുപോയ രക്ഷസ്സുകൾക്കു ചെയ്യേണ്ടുന്ന ശാശ്വതമായ ധർമ്മം ഇതാണ്. മരിച്ചവരെ കുഴിച്ചിടുന്നവർ സനാതനമായ ലോകത്തെ പ്രാപിക്കുന്നു." ബലവാനായ വിരാധൻ ശരീരസംപീഡയോടെ കകുൽസ്ഥാത്മജനോടിങ്ങിനെ പറഞ്ഞുംകൊണ്ടു സ്വശരീരം പരിത്യജിച്ച് സ്വർഗ്ഗത്തിൽ ചെന്നുചേർന്നു. അനന്തരം പരാക്രമശാലിയായ ശ്രീരാഘവൻ ലക്ഷ്മണനോട് " കുമാര! ഘോരമൂർത്തിയായ ഈ രാക്ഷസന് ഭയങ്കരഗജത്തിന്നെന്നപോലെ ഇവിടെ ഒരു കുഴി കുഴിക്ക" എന്നിങ്ങിനെ ആജ്ഞാപിച്ച് വിരാധന്റെ സ്കന്ധത്തിൽ ചവിട്ടിനിന്നു. ഉടനെ മഹാമതിയായ ലക്ഷ്മണൻ വിരാധന്റെ സമീപത്തായി വലിയൊരു കുഴിയുണ്ടാക്കി. സുസ്ഥിരവിക്രമരായ രാമലക്ഷ്മണന്മാർ അത്യുത്സാഹത്തോടെ യുദ്ധത്തിൽ മറിഞ്ഞുവീണു ഘോരതരം ഗർജ്ജിച്ചുകൊണ്ടിരിക്കുന്ന ശങ്കുകർണ്ണനായ ആ രാക്ഷസനെ ഖനിയിൽ ഉരുട്ടിതള്ളി. ശസ്ത്രാവദ്ധ്യനായ അവനെ രാമലക്ഷ്മണന്മാർ ഇങ്ങിനെ കുഴിച്ചുമൂടി നശിപ്പിച്ചു. യുദ്ധത്തിൽ രാഘവകരങ്ങൾകൊണ്ടു തന്നെ തനിക്കു മൃത്യു സംഭവിക്കേണമെന്ന ഇച്ഛകൊണ്ടാണ് ആ വനചരൻ താൻ ശസ്ത്രംകൊണ്ടു വദ്ധ്യനല്ലെന്നുള്ള യാഥാർത്ഥ്യം ശ്രീരാഘവനെ അറിയിച്ചത്. ആ വാക്കുകൾകൊണ്ടുതന്നെയാണ് ദാശരഥി അവനെ കുഴിയിലിട്ടു മൂടി കൊല്ലുവാൻ തീർച്ചയാക്കിയതും. ഖനിയിൽ വീണുകിടക്കുന്ന ആ അസുരനാകട്ടെ ഉഗ്രതരമായ തന്റെ ഗർജ്ജനങ്ങൾകൊണ്ടു ഗഹനം മുഴക്കി. അനന്തരം വിഗതഭയരായ രാമലക്ഷ്മണന്മാർ തങ്ങളുടെ കാഞ്ചനചിത്രകാർമ്മുകങ്ങളോടും വൈദേഹിയോടുംകൂടെ അംബരത്തിൽ ആദിത്യചന്ദ്രന്മാരെന്നപോലെ ആ മഹാവനമദ്ധ്യത്തിൽ വിളങ്ങി.

---

# സൎഗ്ഗം 5

## ശരഭംഗസമാഗമം.

---

വീൎയ്യശാലിയായ ശ്രീരാഘവൻ ഭീമബലനായ ആ രാത്രിഞ്ചരനെക്കൊന്നു സീതയെ ആശ്വസിപ്പിച്ചു. അനന്തരം ദാശരഥി ദീപ്തതേജസ്സായ തന്റെ ഭ്രാതാവോടു് "ഹേ! ലക്ഷ്മണ! ഈ വനം എത്രയും ദുൎഗ്ഗമമാണ്. വനവാസമാവട്ടെ നാം മുമ്പു പരിചയിച്ചിട്ടുമില്ല. അതിനാൽ നമുക്കു വേഗം ചെന്നു് തപോധനനായ ശരഭംഗനെ കാണുക" എന്നിങ്ങിനെ പറഞ്ഞു് അവർ ഭാവിതാത്മാവും ദേവതുല്യനുമായ ആ മഹൎഷിപുംഗവന്റെ ആശ്രമത്തിലേക്കു നടന്നു. അവിടെ അവർ അത്യത്ഭുതമായ ഒരു സംഭവം സന്ദൎശിച്ചു. സൂൎയ്യവൈശ്വാനരന്മാൎക്കു തുല്യം വിളങ്ങുന്ന വിബുധേശ്വരൻ രഥത്തിൽനിന്നിറങ്ങി നിലം തൊടാതെ ആ തപോധനന്റെ സമീപം നിന്നിരുന്നു. ശുഭ്രവസ്ത്രവും ദിവ്യാഭരണങ്ങളും ധരിച്ചു ശോഭിച്ചുകൊണ്ടിരുന്ന മഹാത്മാക്കളായ അസംഖ്യം ദേവന്മാരേയും അവർ വിബുധേശ്വരന്നു ചുറ്റും കണ്ടു. പച്ചക്കുതിരകളെ പൂട്ടി തരുണസൂൎയ്യനു തുല്യമായ ആ മഹാനുഭാവന്റെ രഥവും വിദൂരത്തായി അന്തരിക്ഷത്തിൽ സ്ഥിതിചെയ്തിരുന്നു. വെണ്മുകിൽപോലെയും ഇന്ദുമണ്ഡലംപോലെയും ശോഭിക്കുന്നതും ചിത്രമാല്യങ്ങളാൽ അലങ്കരിക്കപ്പെട്ടതുമായ വിബുധേശ്വരന്റെ വെൺകൊറ്റക്കുടയും കണ്ടു് അവർ വിസ്മയിച്ചു. രണ്ടു ദേവസ്ത്രീകൾ പൊൻപിടിയിട്ടിട്ടുള്ളതും വിലയുയൎന്നതുമായ ചാമരങ്ങൾ ആ ദിവ്യപുരുഷന്റെ മൂൎദ്ധാവിൽ വീശിക്കൊണ്ടിരുന്നു. ഗന്ധൎവ്വന്മാർ അമരന്മാർ, സിദ്ധചാരണന്മാർ, മഹാധന്യരായ മഹൎഷിപുംഗവന്മാർ തുടങ്ങിയ അനേകം പേർ അന്തരിക്ഷഗതനായ ആ ദേവനെ സ്തുതിച്ചുകൊണ്ടിരുന്നു. ശരഭംഗമുനിയോടു സംഭാഷണംചെയ്തുകൊണ്ടിരുന്ന ദേവേന്ദ്രനെക്കണ്ടു ശ്രീരാഘവൻ ആ മഹാരഥത്തെ ചൂണ്ടിക്കാട്ടി ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "ഹേ! ലക്ഷ്മണ! മഹാശ്ച

ഭയും ശ്രീയും ഉള്ള അത്ഭുതകരമായ ആ തേർ നോക്കുക. ജ്വലിക്കുന്ന സൂൎയ്യനു തുല്യം അതാ അതു് അംബരത്തിൽ വിളങ്ങുന്നു. പുരുഹൂതനായ ശക്രന്റെ കുതിരകളെപ്പററി നാം മുമ്പു കേട്ടിട്ടുണ്ടല്ലൊ. ആകാശത്തിൽ നില്ക്കുന്ന ഇവ ആ ദിവ്യവാജികളാണ്. കുണ്ഡലധാരികൾ, ഖൾഗം ധരിച്ചവർ, വിസ്തീൎണ്ണവും വിപുലവുമായ ഉരസ്സോടുകൂടിയവർ, പരിഘതുല്യമായ ബാഹുക്കളുള്ളവർ, ചുകപ്പുവസ്ത്രം ധരിച്ചവർ എന്നിങ്ങിനെ വ്യാഘ്രതുല്യം ദുരാസദരായ അസംഖ്യം യുവാക്കന്മാർ അതാ രഥത്തെ ചുററിനില്ക്കുന്നു. അഗ്നിപ്രഭയോടുകൂടിയ ഹാരങ്ങൾ അവർ ഓരോരുത്തരും കഴുത്തിൽ അണിഞ്ഞിട്ടുണ്ട്. ഇരുപത്തഞ്ചു വയസ്സു പ്രായമേ അവരിൽ ഓരോരുത്തൎക്കും തോന്നുന്നുള്ളു. ദേവന്മാരുടെ രൂപവും പ്രായവും നാം ഇപ്പോൾ ഇവരിൽ കാണുന്നതുപോലെതന്നെ എന്നും പ്രിയദൎശനങ്ങളാണ്. ലക്ഷ്മണ! നീ വൈദേഹിയോടുകൂടെ അല്പനേരം ഇവിടെ നില്ക്കുക. ഈ രഥത്തിൽ കയറിവന്നിട്ടുള്ള ആ മഹാദ്യുതി ആരാണെന്നു സൂക്ഷ്മം ഞാൻ ചെന്നു ഗ്രഹിച്ചുവരാം." എന്നിങ്ങിനെ പറഞ്ഞു് കാകുൽസ്ഥൻ ശരഭംഗാശ്രമത്തിന്നു നേരെ നടന്നു. ശ്രീരാഘവൻ വരുന്നതു കണ്ടു് ശചീപതിയായ ഇന്ദ്രൻ ശരഭംഗമുനിയോടു ഗോപ്യമായി ഇങ്ങിനെ പറഞ്ഞു. "ഇതാ ശ്രീരാഘവൻ വരുന്നുണ്ട്. നമുക്കിപ്പോൾ സംഭാഷണം മതിയാക്കുക. ഇദ്ദേഹം തന്റെ കാൎയ്യം നിൎവ്വഹിച്ചുകൊള്ളട്ടെ. സ്വകൎമ്മത്തിൽ ജയം നേടി രാമൻ കൃതാൎത്ഥനാകട്ടെ. മററാൎക്കും സാദ്ധ്യമല്ലാത്ത അതിദുഷ്കരമായ കൎമ്മങ്ങൾ രാമനാൽ സാധിക്കേണ്ടതുണ്ട്. ആ മഹാകൎമ്മങ്ങൾ ചെയ്തു നിവൎത്തിച്ചശേഷം താമസിയാതെ ഞാൻ രാമനെ കണ്ടുകൊള്ളാം." എന്നിങ്ങിനെ മന്ത്രിച്ചു മുനിപുംഗവനെ അഭിവന്ദിച്ചുംകൊണ്ടു് അരിന്ദമനായ ആ ദേവനാഥൻ രഥത്തിൽ കയറി ദേവലോകത്തേക്കു തിരിച്ചു. സഹസ്രാക്ഷൻ തിരിച്ചുപോയെന്നുകണ്ടു ശ്രീരാഘവൻ സീതാലക്ഷ്മണന്മാരോടുകൂടെ അഗ്നിഹോത്രത്തിൽ സ്ഥിതിചെയ്യുന്ന ശരഭംഗമുനിയെ ചെന്നുകണ്ടു. സീതാലക്ഷ്മണന്മാരോടുകൂടെ രാമൻ മഹൎഷി

യുടെ ചരണങ്ങൾ തൊട്ടു കുമ്പിട്ടു. അനന്തരം മുനിപുംഗവന്റെ അനുജ്ഞയോടുകൂടെ അവർ ആസനങ്ങളിൽ ഇരുന്നശേഷം രാമൻ ഇന്ദ്രാഗമനത്തെപ്പററി മുനിയോടു ചോദിച്ചു. അതിന്നുത്തരമായി മുനിപുംഗവൻ രാമനോടിങ്ങിനെ വിവരിച്ചു. "ഹേ! രാഘവ! ഉഗ്രതപസ്സുനിമിത്തം കർമ്മഹീനനും വിശുദ്ധാത്മാവുമായിത്തീർന്നിട്ടുള്ള എന്നെ സുകൃതികൾക്കു മാത്രം സുലഭമായ ബ്രഹ്മലോകം പ്രാപിപ്പിപ്പാനായിട്ടാണു് വരദനായ ദേവേന്ദ്രൻ ഇവിടെ വന്നിരുന്നതു്. ഹേ! നരവ്യാഘ്ര! അങ്ങുന്നു സമീപത്തു വന്നിട്ടുണ്ടെന്നുള്ള വൃത്താന്തം എനിക്കു മനസ്സിലായിരുന്നു. പ്രിയാതിഥിയായ അങ്ങയെക്കാണാതെ ബ്രഹ്മലോകത്തേക്കു പോവാൻ എനിക്കു മനസ്സുണ്ടായില്ല. ഹേ! പുരുഷർഷഭ! ധാർമ്മികനും മഹാത്മാവുമായ അങ്ങയെക്കണ്ടു് സന്തുഷ്ടിയോടെ അമരസേവിതമായ സ്വർഗ്ഗത്തെ ഞാൻ പ്രാപിക്കുന്നുണ്ടു്. അക്ഷയവും അതിശോഭനവുമായ നാകലോകവും ബ്രഹ്മലോകവും എന്നാൽ ജിതങ്ങളാണു്. അവയെ അങ്ങുന്നു പരിഗ്രഹിക്കു." തപോധനനായ ശരഭംഗന്റെ ഈ ഉക്തികൾ കേട്ടു സർവ്വശാസ്ത്രവിശാരദനായ രാഘവൻ ഇങ്ങിനെ പ്രതിവചിച്ചു. "ഹേ! മഹാമുനേ! അവയെല്ലാം ഞാൻ സ്വീകരിച്ചുകൊള്ളാം. ഈ കാനനത്തിൽ എനിക്കൊരു വസതി അങ്ങുന്നു് അരുളിച്ചെയ്താൽ നന്നു്." ശക്രതുല്യബലനായ രാഘവന്റെ വാക്കുകൾക്കു മഹാപ്രാജ്ഞനായ മുനിപുംഗവൻ ഇങ്ങിനെ മറുവടി പറഞ്ഞു. "ഹേ! രാമ! അതുലദ്യുതിയും സുധാർമ്മികനുമായ സുതീക്ഷ്ണൻ ഈ വനത്തിൽ പാർക്കുന്നുണ്ടു്. ആ ധർമ്മാത്മാവു് അങ്ങെയ്ക്കു വേണ്ടുന്നതു സർവ്വവും ചെയ്തുതരും. ആ മഹർഷിവര്യൻ തപസ്സുചെയ്യുന്ന രമ്യവും പരിപൂതവുമായ വനത്തിൽ നിങ്ങൾ ചെല്ലുവിൻ. ആ മഹാൻ നിങ്ങൾക്കു തക്ക പാർപ്പിടം കാട്ടിത്തരും. ഹേ! രാഘവ! ഈ മന്ദാകിനീതീരത്തുകൂടെ നേരെ ചെല്ലുക. തോണിപോലെ ചരിച്ചുകൊണ്ടിരിക്കുന്ന അസംഖ്യം പുഷ്പങ്ങൾ ഈ നദിയിൽ നിങ്ങൾക്കു് അവിടവിടെ കാണാം. ഇതാ ഈ വഴിയിൽക്കൂടിത്തന്നെയാണു് പോകേണ്ടതു്. ഹേ! രഘുപതെ! അ

ല്പനേരം എന്നെ വീക്ഷിക്ക. ഉരഗം, ജീൎണ്ണിച്ചുപോയ തന്റെ ത്വക്കിനെയെന്നപോലെ ഞാൻ എന്റെ ഈ ശരീരത്തെ ത്യജിക്കട്ടെ" എന്നിങ്ങിനെ പറഞ്ഞു മന്ത്രവേദിയും മഹാദ്യുതിയുമായ ശരഭംഗൻ ആജ്യം ഹോമിച്ച് ഹുതാശനങ്കൽ പതിച്ചു. അഗ്നി ആ മഹാത്മാവിന്റെ ജീൎണ്ണിച്ചുപോയ തോൽ, അസ്ഥിക്കൂട്ടം, മാംസം, രക്തം, രോമം, കേശം എന്നിവയെ അരക്ഷണത്തിൽ ദഹിപ്പിച്ചു. ഇതു കണ്ടു രാമലക്ഷ്മണന്മാരും സീതയും ഏററവും വിസ്മയിച്ചു. വെന്തു ഭസ്മമായ ശരഭംഗനാവട്ടെ പാവകനു തുല്യം മഹാപ്രഭയോടുകൂടിയ ഒരു കുമാരനായി ഹോമകുണ്ഡത്തിൽനിന്നു എഴുന്നേററു. അനന്തരം ആ മുനിശ്രേഷ്ഠൻ ഋത്വിക്കുകൾക്കും മഹാത്മാക്കളായ മഹൎഷിമാൎക്കും സുരന്മാൎക്കും യോഗ്യമായ ലോകങ്ങളെയും പിന്നിട്ട് ബ്രഹ്മലോകം പ്രാപിച്ചു. ദ്വിജേന്ദ്രനായ ആ പുണ്യകൎമ്മാവ് അനുചരന്മാരാൽ ഉപാസിക്കപ്പെട്ടിരുന്ന പിതാമഹനെ അവിടെ ദൎശിച്ചു. പിതാമഹനും ആ ബ്രാഹ്മണോത്തമനെക്കണ്ടു് സാദരത്തോടെ സ്വാഗതം പറഞ്ഞു.

---

## സൎഗ്ഗം 6

### രാക്ഷസവധപ്രതിജ്ഞ

---

ശരഭംഗൻ ദിവംഗതനായ ശേഷം താപസന്മാർ സംഘം ചേൎന്ന് കകുൽസ്ഥാത്മജനും ജ്വലിതതേജസ്സുമായ രാമനെ പ്രാപിച്ചു. വൈഖാനസന്മാർ, ബാലഖില്യർ, സംപ്രക്ഷാളർ, മരീചിപർ, അശ്മകുട്ടർ, പത്രാശികളായ ധൎമ്മാത്മാക്കൾ, ദന്തോലൂഖർ, ഗാത്രശയ്യയോടുകൂടിയവർ, ശയിക്കാത്തവർ, കണ്ഠംവരെ ജലത്തിൽനിന്നു തപസ്സു ചെയ്യുന്നവർ, വെള്ളം കുടിച്ചു ജീവിക്കുന്നവർ, വായു ഭക്ഷിക്കുന്നവർ, ആകാശനിലയത്തോടു കൂടിയവർ, വെറുംനിലത്തു കിടക്കുന്നവർ, ജപമുള്ളവർ, നിത്യതപസ്വികൾ, പഞ്ചാഗ്നിമദ്ധ്യത്തിൽ തപസ്സു ചെയ്യുന്നവർ എന്നിങ്ങിനെ ബ്രഹ്മതേജസ്സോടും ദൃഢവ്രതത്തോടും കൂടിയ അസംഖ്യം മുനിമുഖ്യന്മാർ ശരഭംഗാ

ക്രമത്തിൽ രാഘവാന്തികം വന്നുചേൎന്നു. പരമധൎമ്മജ്ഞരായ ആ മുനിപുംഗവന്മാർ ധൎമ്മഭൃത്തുകളിൽ വരിഷ്ഠനായ ശ്രീരാഘവനോടിങ്ങിനെ പറഞ്ഞു. "ഹെ! മഹാരഥ! ദേവകൾക്കു ദേവനാഥനെന്നപോലെ ഭവാൻ ഇക്ഷ്വാകുകുലത്തിന്നും ഈ ഭൂമിക്കുതന്നെയും നേതാവും നാഥനുമാണ്. യശസ്സുകൊണ്ടും വിക്രമംകൊണ്ടും അങ്ങുന്നു മൂന്നു ലോകത്തിലും വിശ്രുതനുമാണ്. പിതൃഭക്തി, സത്യം, ധൎമ്മം എന്നീ വിശിഷ്ടഗുണങ്ങൾ അങ്ങയിൽ പരിപൂൎണ്ണമായി വിളങ്ങുന്നു. ധൎമ്മജ്ഞനും, ധൎമ്മവത്സലനും, മഹാത്മാവുമായ അങ്ങയെ പ്രാപിച്ച് ഇതാ ഞങ്ങൾ ഒരു കാൎയ്യം അൎത്ഥിക്കുന്നു. ആയതു് അങ്ങുന്നു ക്ഷമിക്കണം. ഹെ! രാമ! യാതൊരു പാൎത്ഥിവൻ ആറിലൊന്നു കരം വാങ്ങി പ്രജകളെ സ്വപുത്രരെപ്പോലെ പാലിക്കുന്നില്ലയോ അവനെ മഹത്തായ അധൎമ്മം ബാധിക്കുന്നു. തന്റെ പ്രാണനെപ്പോലെയും ഇഷ്ടസുതനെപ്പോലെയും യാതൊരുവൻ വിഷയവാസികളെ നിത്യശ്രദ്ധയോടെ പരിരക്ഷിച്ചുപോരുന്നുവോ അവൻ ശാശ്വതമായ കീൎത്തി നേടുന്നു. ബ്രഹ്മലോകം പ്രാപിച്ച് അവിടെയും അവൻ പൂജയേല്ക്കുന്നു. ധൎമ്മാനുസാരം പാൎത്ഥിവൻ പ്രജകളെപ്പാലിക്കാതിരുന്നാൽ മൂലഫലാശികളായ മഹൎഷിമാൎക്ക് എന്തൊരു ശ്രേഷ്ഠധൎമ്മമാണ് ആചരിപ്പാൻ സാധിക്കുക. ഹെ! രാഘവ! ബ്രാഹ്മണഭൂയിഷ്ഠമായ ഈ വാനപ്രസ്ഥാശ്രമികളുടെ മഹാഗണത്തിന്ന് അങ്ങുന്നു നാഥനായിരിക്കെ ഇവർ അനാഥരെപ്പോലെ അതികഠിനമായ രാക്ഷസപീഡയിൽ പെട്ടുപോകുന്നുവല്ലൊ. ഹെ! രാമ! അങ്ങുതന്നെ വന്നുനോക്കുക. രക്ഷസ്സുകളാൽ ഹനിക്കപ്പെട്ട ഭാവിതാത്മാക്കളായ എത്ര മുനിമാരുടെ ശരീരമാണ് ഈ വനത്തിൽ അവിടവിടെ കിടക്കുന്നതു്. പമ്പാതീരത്തും മന്ദാകിനീതീരത്തും വസിക്കുന്ന മുനിമാരുടെ കഥയും ഇതുതന്നെ. ചിത്രകൂടത്തിൽ പാൎക്കുന്നവരും മഹാദുഃഖം അനുഭവിക്കുന്നു. അതിഭീഷണരായ നിശാചരന്മാർ ഈവിധം വനത്തിൽ നടത്തുന്ന ഉഗ്രകൎമ്മങ്ങൾ തപസ്വികളായ ഞങ്ങൾ എങ്ങിനെ സഹിക്കും. അതിനാൽ ഞങ്ങൾ ശരണ്യനായ അങ്ങയെ ശര

ണം പ്രാപിക്കുന്നു. ഹേ! നൃപാത്മജ! അങ്ങുന്നല്ലാതെ ഈ ലോകത്തിൽ ഞങ്ങൾക്കു മറ്റൊരാശ്രയമില്ല. ഈ രാക്ഷസഭയത്തിൽനിന്നു അങ്ങുന്നു ഞങ്ങളെ അവനം ചെയ്യേണമെ." ഋഷിപുംഗവന്മാരുടെ ഈ വാക്കുകൾ കേട്ടു് ധർമ്മാത്മാവായ ശ്രീരാഘവൻ ഇങ്ങിനെ പറഞ്ഞു. "ഹേ! മുനിശ്രേഷ്ഠരെ! നിങ്ങൾ എന്നോട് ഈവിധമെല്ലാം വചിക്കുന്നവല്ലൊ. താപസന്മാരാൽ ആജ്ഞാപിക്കപ്പെടേണ്ടവനാണ് ഞാൻ. പിതൃനിദേശപരനായി അല്പമൊരു കാര്യാർത്ഥമായിട്ടാണ് ഞാൻ ഈ വനം പ്രാപിച്ചിരിക്കുന്നതു്. നിങ്ങൾക്കു നേരിട്ടിരിക്കുന്ന രക്ഷോബാധയെ ഞാൻ കളിക്കുന്നുണ്ടു്. നിങ്ങളുടെ കാര്യസിദ്ധിക്കായി യദൃച്ഛയാ ഞാൻ ഇവിടെ വന്നുചേർന്നു. ഈ വനവാസം നിങ്ങൾക്കു മേലിൽ മഹാഫലത്തെ പ്രദാനം ചെയ്യും. താപസവൈരികളായ നക്തഞ്ചരരെയെല്ലാം ഞാൻ പോരിൽ നിഗ്രഹിക്കുന്നുണ്ടു്" എന്നിങ്ങിനെ പറഞ്ഞു ധർമ്മസ്ഥിതനായ ശ്രീരാഘവൻ മുനിമാർക്കെല്ലാം അഭയം നൽകി. "എന്റേയും എന്റെ സഹോദരന്റേയും വീര്യബലങ്ങൾ ഈ മഹാമുനിമാർ കണ്ടുകൊള്ളട്ടെ" എന്നീ ചിന്തയോടുകൂടെ ധർമ്മപരനും സുപൂജ്യനും വീര്യവാനുമായ രാമൻ അവിടം വിട്ടു് തപോധനനായ സുതീക്ഷ്ണന്റെ ആശ്രമത്തിലേക്കു പുറപ്പെട്ടു.

---

## സർഗ്ഗം 7

### സുതീക്ഷ്ണസംദർശനം

---

അനന്തരം പരന്തപനായ ശ്രീരാഘവൻ സീതയോടും ലക്ഷ്മണനോടും മററു ബ്രാഹ്മണശ്രേഷ്ഠരോടുംകൂടെ സുതീക്ഷ്ണാശ്രമത്തിലേക്കു യാത്ര ചെയ്തു. നിറഞ്ഞൊഴുകുന്ന നദികളും മററും കടന്നു് കുറെ ദൂരം സഞ്ചരിച്ചപ്പോൾ അവർ മഹാമേഘംപോലെ ഉന്നതവും വിപുലവുമായ ഒരു ശൈലപ്രദേശത്തിൽ വന്നുചേർന്നു. വിവിധവൃക്ഷങ്ങൾകൊണ്ടു് എത്രയും നിബിഡമായ ഒരു ഘോര

കാനനമായിരുന്നു അത്. ഇക്ഷ്വാകുകുലവരിഷ്ഠരായ രാമലക്ഷ്മണന്മാർ സീതയോടുംകൂടെ ആ വനത്തിൽ പ്രവേശിച്ചു. അസംഖ്യം പുഷ്പഫലങ്ങൾകൊണ്ടു രമണീയമായ ആ ഏകാന്തവനത്തിൽ ചീരമാലകൾകൊണ്ടു സംസ്കരിക്കപ്പെട്ടിട്ടുള്ള ഒരു സിദ്ധാശ്രമം അവർ ദർശിച്ചു. പൊടിയണിഞ്ഞ ശരീരത്തോടും ജടയോടുംകൂടി നിഷ്ഠയിൽ ഇരിക്കുന്ന തപോവൃദ്ധനായ സുതീക്ഷ്ണനേയും അവർ വീക്ഷിച്ചു. ശ്രീരാഘവൻ ആ മുനിപുംഗവനെ നോക്കി യഥാവിധി ഇങ്ങിനെ വചിച്ചു. "ഹേ! ധർമ്മജ്ഞനായ മഹർഷേ! ഭഗവൻ! ഞാൻ രാമനാണ്. ഹേ! സത്യവിക്രമ! അങ്ങയെ ദർശിപ്പാൻവേണ്ടിയാണ് ഞാൻ ഇവിടെ വന്നത്. അങ്ങയുടെ സംഭാഷണം ചെയ്യുന്ന എന്നെ അങ്ങു സ്വീകരിക്കേണമേ" ഈ വചനങ്ങൾ കേട്ടു മുനിപുംഗവൻ കണ്ണു തുറന്നു നോക്കിയപ്പോൾ ഉൽകൃഷ്ടധാർമ്മികനും പരാക്രമശാലിയുമായ രാമനെക്കണ്ടു. ഉടൻ മഹർഷിവര്യൻ ദാശരഥിയെ മഹാബാഹുക്കളോടുംകൂടെ ഗാഢഗാഢം ആലിംഗനം ചെയ്തു. അനന്തരം ആ മഹർഷിവര്യൻ ഇങ്ങിനെ പറഞ്ഞു. ഹേ! രാഘവ! സദ്ധാർമ്മിക! നിന്തിരുവടിക്കു സ്വാഗതം. അങ്ങുന്നിവിടെ എഴുന്നെള്ളുകയാൽ ഈ ആശ്രമം ഇപ്പോൾ നാഥനോടുകൂടിയതായി. ഞാൻ അങ്ങയെ പ്രതീക്ഷിച്ചിരിക്കയാണ്. അങ്ങയെ കാണാത്തതുകൊണ്ടു ഞാൻ ഈ ശരീരം പരിത്യജിച്ചു ദേവലോകത്തേക്കു പോയില്ല. അങ്ങുന്നു രാജ്യം വിട്ടതും ചിത്രകൂടത്തിൽ എത്തിയതും മററുമായ അങ്ങയുടെ എല്ലാ വൃത്താന്തങ്ങളും ഞാൻ ഗ്രഹിച്ചിരിക്കുന്നു. ഹേ! കകുൽസ്ഥാത്മജ! ശതക്രതുവായ ദേവരാജൻ ഇവിടെ വന്നിരുന്നു. എന്റെ പുണ്യകർമ്മം നിമിത്തം സർവ്വ ലോകങ്ങളും എന്നാൽ ജയിക്കപ്പെട്ടിരിക്കുന്നുവെന്നും മഹാദേവനായ അദ്ദേഹം എന്നോടു പറയുകയുണ്ടായി. തപസ്സുനിമിത്തം എന്നാൽ ജിതങ്ങളായിട്ടുള്ള ആ ദേവർഷിപദങ്ങളിൽ അങ്ങുന്നു പ്രിയയായ സീതയോടും ലക്ഷ്മണനോടുംകൂടി സസന്തോഷം വിഹരിക്കുക. അതിന്നു ഞാൻ ഭവാനെ അനുഗ്രഹിക്കുന്നു." സത്യവ്രതനായ തപോധനന്റെ വാക്കുകൾ

കേട്ട്, കാശ്യപൻ ബ്രഹ്മാവോടെന്നപോലെ പരാക്രമശാലിയും ആത്മവാനുമായ രാമൻ ഉഗ്രതപസ്സും സത്യവാദിയുമായ സുതീക്ഷ്ണനോടിങ്ങിനെ പറഞ്ഞു. "ഹെ! മഹാത്മൻ! ആ ലോകങ്ങളെല്ലാം ഞാൻ ഏറ്റുവാങ്ങിക്കൊള്ളാം. ഈ കാനനത്തിൽ എനിക്ക തക്കൊരു വസതി നിന്തിരുവടി അരുളിച്ചെയ്യേണമെ. അങ്ങുന്നു സർവ്വത്ര കുശലനും സർവ്വഭൂതഹിതത്തിൽ തല്പരനുമാണ്. മഹാത്മാവായ ഗൌതമനെന്ന ശരഭംഗനാണ് അങ്ങയെപ്പററി എന്നോടു പറഞ്ഞത്." എന്നീ വാക്കുകൾ കേട്ടു ലോകവിശ്രുതനായ മഹർഷിപുംഗവൻ സന്തോഷപാരവശ്യത്തോടെ ശ്രീരാഘവനോടു മധുരതരം ഇങ്ങിനെ വചിച്ചു. "ഹെ! രാഘവ! ഋഷിസംഘസങ്കുലമായ ഈ ആശ്രമം സമ്പൂർണ്ണഗുണങ്ങളോടുകൂടിയതാണ്. കാട്ടനികൾ എല്ലാ കാലത്തും ഇവിടെ സുലഭമായുണ്ടാകുന്നു. അങ്ങുന്നു യഥാസുഖം ഇവിടെ വസിക്കുക. ഹെ! മഹാത്മൻ! മൃഗങ്ങൾ കൂട്ടക്കൂട്ടമായി ഇവിടെ വന്നു നിർഭയം സഞ്ചരിക്കാറുണ്ട്. തന്നിമിത്തം ചിലപ്പോൾ സമാധി ഭംഗം വന്നുപോകുന്നുണ്ടെന്നല്ലാതെ മറെറാരു ദോഷവും ഈ മൃഗങ്ങളിൽനിന്നും ആശ്രമത്തിന്നുണ്ടാകാറില്ല. ഇതു കേട്ടു ലക്ഷ്മണാഗ്രജനായ രാമൻ ബാണം സജ്ജമാക്കിയ തന്റെ ഉഗ്രകാർമ്മുകം ആഞ്ഞുവലിച്ചുകൊണ്ട് "ഹെ! മഹാഭാഗ! എന്നാൽ ആ മൃഗങ്ങൾ വജ്രതുല്യങ്ങളായ എന്റെ ഈ സുനിശിതശസ്ത്രങ്ങൾക്കു ലക്ഷ്യങ്ങളാകും നിശ്ചയം. പക്ഷെ ഈ കർമ്മം നിന്തിരുവടിക്കു ഹൃദ്യമായില്ലെന്നു വരാം. ഹെ! സത്യവ്രത! ഏതുകൊണ്ടും ഞാനിവിടെ അധികദിവസം പാർക്കുന്നില്ല" എന്നിങ്ങിനെ പറഞ്ഞു. അനന്തരം വരദനായ രാമചന്ദ്രൻ സന്ധ്യാവന്ദനത്തിന്നായി പുറപ്പെട്ടു. സന്ധ്യയെ വന്ദിച്ചു തിരിച്ചു പോന്ന ശേഷം മഹാത്മാവായ ദാശരഥി സുതീക്ഷ്ണമഹർഷിയാൽ ആദരപൂർവ്വം നൽകപ്പെട്ട ശുഭകരമായ താപസാന്നത്തെ ഭക്ഷിച്ച് സീതയോടും ലക്ഷ്മണനോടുംകൂടി അന്നു രാത്രി അവിടെ വസിച്ചു.

---

# സർഗ്ഗം 8

## സുതീക്ഷ്ണാശ്രമത്തിങ്കൽനിന്നുള്ള യാത്ര.

---

മുനിപുംഗവനായ സുതീക്ഷ്ണനാൽ പൂജിക്കപ്പെട്ട ശ്രീരാഘവൻ ലക്ഷ്മണനോടും സീതയോടുംകൂടെ അന്നു രാത്രി ആ ആശ്രമത്തിൽ താമസിച്ചു. പിറേറന്നു രാവിലെ യഥാകാലം എഴുന്നേററു രാമലക്ഷ്മണന്മാർ സീതയോടുംകൂടെ ഉല്പലഗന്ധിയായ കുളുർത്ത ജലത്തിൽ ചെന്നു കുളിച്ചു. മഹർഷിമാരുടെ നിവാസഭൂമിയായ ആ അരണ്യത്തിൽ അവർ സൂര്യോദയംവരെ അഗ്നിയുടങ്ങിയ ദേവന്മാരെ വിധിപൂർവ്വകം അർച്ചിച്ചു. ഉദയാനന്തരം വിഗതകന്മഷരായ അവർ സുതീക്ഷ്ണമുനിയുടെ അരികെ ചെന്നു മധുരതരം ഇങ്ങിനെ പറഞ്ഞു. "ഹേ! ഭഗവൻ! സുപൂജ്യനായ നിന്തിരുവടിയുടെ സല്ക്കാരമേററു ഞങ്ങൾ ഇവിടെ സസുഖം വസിച്ചു. ഇനി തിരിച്ചുപോവാൻ അനുജ്ഞ നല്കുക. ഈ മഹർഷിമാർക്കും നന്ന ബദ്ധപ്പാടുണ്ട്. ദണ്ഡകവനത്തിൽ വസിക്കുന്ന പുണ്യശീലരായ മഹർഷിമാരുടെ ആശ്രമമണ്ഡലം ചെന്നു കാണ്മാൻ ഞങ്ങൾക്കു വളരെ കൌതുകവും ഉണ്ട്. നിത്യധർമ്മികളും തപോധനന്മാരും ജ്വാലയടങ്ങിയ വഹ്നിപോലെ പ്രകാശിക്കുന്നവരുമായ മഹാമുനിമാരോടുകൂടെ ഭവാൻ ഞങ്ങൾക്കു വിടനല്കുക. അമാർഗ്ഗത്തൂടെ ആർജ്ജിച്ചിട്ടുള്ള ഐശ്വര്യംനിമിത്തം മദിക്കുന്ന കുപ്രഭുവെപ്പോലെ അവിഷഹ്യമായ ആതപത്തോടുംകൂടെ സൂർയ്യൻ ഇപ്പോൾ ഉജ്ജ്വലിച്ചുതുടങ്ങും. അതിന്നു മുമ്പായി ഞങ്ങളെ പോവാൻ അനുവദിക്കുക." എന്നിപ്രകാരം പറഞ്ഞു സീതയോടുകൂടെ തന്റെ ചരണങ്ങളിൽ വീണുവണങ്ങുന്ന രാമലക്ഷ്മണന്മാരെ പിടിച്ചെഴുന്നേല്പിച്ചു മുനിപുംഗവൻ അവരെ സസ്നേഹം ആശ്ലേഷംചെയ്തു. അനന്തരം തപോധനനായ സുതീക്ഷ്ണൻ ഇങ്ങിനെ പറഞ്ഞു. "ഹേ! രാഘവ! സൌമിത്രിയോടും ഛായയെന്നപോലെ ഭവാനെ അനുചരിക്കുന്ന സീതയോടുംകൂടി ഭവാന് യഥേഷ്ടം യാത്രചെയ്യുക

ദണ്ഡകാരണ്യത്തിൽ ചെന്നു് തപസ്സുനിമിത്തം ആത്മജ്ഞാനികളായിത്തീൎന്നിട്ടുള്ള മഹൎഷിമാരുടെ അതിവരമ്യമായ ആശ്രമപദത്തെ നിങ്ങൾ വീക്ഷിക്ക. രുചിരങ്ങളായ ഫലമൂലങ്ങൾ, പുഷ്പാദിഭാരത്തോടുകൂടിയ വൃക്ഷവൃന്ദങ്ങൾ, പ്രശസ്തങ്ങളായ മൃഗയൂഥങ്ങൾ, പ്രശാന്തങ്ങളായ പക്ഷിവ്രജങ്ങൾ എന്നിവകൊണ്ടു് ആ വനം സുസമൃദ്ധമാണു്. പ്രസന്നസലിലം നിറഞ്ഞു് ഉൽഫുല്ലപങ്കജങ്ങളോടും നീർക്കോഴികളോടുംകൂടിയ അസംഖ്യം തടാകങ്ങളും സരിത്തുകളും നിങ്ങൾക്കവിടെ ദർശിക്കാം. അക്ഷിമോഹനമായ ഗിരിപ്രപാതങ്ങൾ, മയൂരനിസ്വനത്തോടുകൂടിയ രമണീയകാനനങ്ങൾ എന്നിവ അവിടെ എത്രയെങ്കിലുമുണ്ടു്. ഹേ! രാഘവ! എന്നാൽ യാത്രചെയ്യുക. ഹേ! ലക്ഷ്മണ! ഭവാനും പുറപ്പെട്ടുകൊൾക. എന്റെ ഈ ആശ്രമത്തിൽ നിങ്ങൾ വീണ്ടും വരണം." മുനിവര്യന്റെ വചസ്സുകൾ കേട്ടു് "അങ്ങിനെയാവാം" എന്നു സമ്മതിച്ചു ദാശരഥി സൗമിത്രാത്മജനോടുംകൂടെ മുനിയെ പ്രദക്ഷിണംചെയ്തു. ആ അവസരത്തിൽ ആയതേക്ഷണയായ വൈദേഹി രാമലക്ഷ്മണന്മാരുടെ സുശുഭങ്ങളായ തൂണികളും ചാപങ്ങളും തിളങ്ങുന്ന വാളും അവരെ ഏല്പിച്ചു. ചാപതൂണികളും ഖഡ്ഗവും ധരിച്ചു ഞാണൊലിയുണ്ടാക്കിയുംകൊണ്ടു് വീരശ്രീകളും രൂപസമ്പന്നരും സ്വതേജസ്സുകൊണ്ടുജ്ജ്വലിക്കുന്നവരുമായ കകുൽസ്ഥാത്മജന്മാർ സീതയോടുംകൂടെ ആശ്രമയാത്രക്കു പുറപ്പെട്ടു.

---

## സൎഗ്ഗം 9

### സീതാവചനം.

---

സുതീക്ഷ്ണമുനിയോടു യാത്രപറഞ്ഞു പുറപ്പെട്ടശേഷം സീത രഘുനന്ദനനായ തന്റെ ഭർത്താവോടു ഏറ്റവും പത്ഥ്യവുമായ വാക്കുകൾ ഇങ്ങിനെ പറഞ്ഞു. "ഹേ! രാമചന്ദ്ര! എത്രയും സൂക്ഷ്മമായ വിധിബലംകൊണ്ടു മാത്രമേ ഉൽകൃഷ്ടധർമ്മം പ്രാപ്യമാവൂ. കാമജങ്ങളായ വ്യസനങ്ങളിൽനിന്നും നിവർത്തിക്കുന്നവർക്കേ ഇതി

ന്ന ശക്തിയുണ്ടാകയും ഉണ്ടു. മിത്ഥ്യാകഥനം പരദാരാഭിഗമനം, വൈരംകൂടാതുള്ള രൌദ്രത എന്നീ മൂന്നുവിധങ്ങളാണ് കാമജങ്ങളായ ദോഷങ്ങൾ. ഇതിൽ രണ്ടും മൂന്നും ഒന്നാമത്തേതിനേക്കാൾ എത്രയോ ശക്തിയുള്ളവയാണ്. ഹെ! രാഘവ! മിഥ്യാകഥനം നിന്തിരുവടി ഒരിക്കലും ചെയ്കയുണ്ടായിട്ടില്ല. ഇനി ഉണ്ടാവുന്നതുമല്ല. ധർമ്മനാശകമായ പരദാരാഭിലാഷവും ഹെ! മാനവേന്ദ്ര! അങ്ങേക്കില്ല. ഈവക ദോഷങ്ങളൊന്നും നിന്തിരുവടി സ്മരിക്കപോലും ചെയ്തിട്ടില്ല. അങ്ങുന്നു സദാ സ്വദാരനിരതൻ, നിത്യധർമ്മി, സത്യസന്ധൻ, പിതൃനിദേശകാരകൻ. ഹെ! മഹാഭാഗ! ലക്ഷ്മണാഗ്രജ! സത്യധർമ്മാദികളായ സർവ്വമഹാഗുണങ്ങൾക്കും നിന്തിരുവടി നിദാനമാണ്. മൂന്നാമതു പറഞ്ഞ രൌദ്രം—വൈരംകൂടാതെതന്നെ പാമരന്മാരെപ്പോലെ പരഹിംസക്കു ഇനിയുക എന്നുള്ളതാണ്. പ്രമാദനിമിത്തം ഈ കർമ്മം ആചരിപ്പാനാണ് അങ്ങുന്നിപ്പോൾ ഒരുങ്ങുന്നതു്. ഹെ! വീര! രക്ഷസ്സുകളെ നിഗ്രഹിച്ച് "ഞാൻ നിങ്ങളെ രക്ഷിക്കുന്നുണ്ടെ"ന്ന് നിന്തിരുവടി ദണ്ഡകാരണ്യവാസികളായ താപസന്മാരോടു പ്രതിജ്ഞചെയ്തുവല്ലൊ. അതുനിമിത്തമല്ലെ അങ്ങുന്നിപ്പോൾ ശരചാപങ്ങൾ ധരിച്ചു ലക്ഷ്മണനോടുംകൂടെ ദണ്ഡകവനത്തിലേക്കു പുറപ്പെട്ടിട്ടുള്ളതു്. ദൃഢനിശ്ചയത്തോടുകൂടിയ അങ്ങയുടെ ഈ ഒരുക്കം കാണുമ്പോൾ അനിഷ്ടഭീതിയാൽ എന്റെ മനസ്സു വിവശമാകുന്നു. ഹെ! വീര! ദണ്ഡകാരണ്യത്തിലേക്കുള്ള അങ്ങയുടെ ഈ യാത്ര എനിക്കൊട്ടും രുചിക്കുന്നില്ല. കാരണം എന്തെന്നു പറയാം. നിന്തിരുവടി സശ്രദ്ധം കേൾക്കുക. ഭ്രാതാവോടുംകൂടെ ശരചാപങ്ങൾ ധരിച്ചു വനം പ്രാപിക്കുമ്പോൾ അങ്ങുന്നു വനചാരികളിൽ വല്ലവിധവും ശരം മോചിച്ചുവെന്നു വരാം. ക്ഷത്രിയന്നു വില്ലും ഹുതാശനന്നു ഇന്ധനവും ഒരുപോലെയാണ്. ലക്ഷ്യം സമീപത്തുണ്ടെന്നു കാണുമ്പോൾ സ്വതസ്സിദ്ധങ്ങളായ അവരുടെ തേജോബലങ്ങൾ അത്യുഗ്രം ഉജ്ജ്വലിക്കുന്നു. ഹെ! മഹാബാഹൊ! പണ്ടു മൃഗപക്ഷികൾ യഥേഷ്ടം വിഹരിച്ചുകൊണ്ടിരുന്ന ഒരു പുണ്യവനത്തിൽ സത്യസന്ധനായ

ഒരു മുനിശ്രേഷ്ഠൻ പാൎത്തിരുന്നു. ആ മഹൎഷിവൎയ്യന്റെ തപസ്സിന്നു ഭംഗം വരുത്തേണമെന്നു കരുതി ശചീപതിയായ ഇന്ദ്രൻ ഒരിക്കൽ ഒരു ഭടരൂപം ധരിച്ചു രഥാരൂഢനായി കയ്യിൽ ഒരു ഖഡ്ഗത്തോടുംകൂടെ ആശ്രമത്തിൽ വന്നുചേൎന്നു. അനന്തരം ഭടൻ സുനിശിതവും ശ്രേഷ്ഠവുമായ തന്റെ വാൾ ആ മുനിപുംഗവന്റെ വശം സൂക്ഷിപ്പാൻ ഏല്പിച്ചു് ആശ്രമം വിട്ടു പോയി. വിശ്വാസപൂൎവ്വം തന്റെ വശം സൂക്ഷിപ്പാൻ ഏല്പിച്ചിട്ടുള്ള ആ ഖഡ്ഗത്തെ ന്യാസരക്ഷണതല്പരനായ ആ മുനിശ്രേഷ്ഠൻ നിലത്തുവെക്കുകപോലും ചെയ്യാതെ എപ്പോഴും കൊണ്ടുനടന്നുതന്നെ കാത്തുപോന്നു. കായ്കനികൾ അറുപ്പാനോ മറ്റു സംഗതിവശാലൊ ആശ്രമം വിട്ടുപോകുന്ന അവസരങ്ങളിൽപോലും ഖഡ്ഗവും കയ്യിലുണ്ടായിരിക്കും. എവിടെയായാലും എപ്പോഴായാലും വേണ്ടതില്ല, ഖഡ്ഗം എടുക്കാതെ മുനി ആശ്രമം വിടുകയില്ല. ഇങ്ങിനെ സദാ ആയുധം ധരിച്ചുവരികയാൽ ക്രമേണ മുനിയുടെ ബുദ്ധി തപോനിഷ്ഠയിൽനിന്നു പിന്തിരിഞ്ഞു തീരെ രൗദ്രമായ ഹിംസയിൽ ചരിച്ചു കാലാന്തരത്തിൽ ആ താപസോത്തമൻ മത്തപ്രമത്തനായി ധൎമ്മവിവൎജ്ജിതങ്ങളായ കൎമ്മങ്ങൾ യഥേഷ്ടം ആചരിച്ചു. ശസ്ത്രസംയോഗം നിമിത്തം ആ മുനിവൎയ്യൻ ഒടുവിൽ നരകത്തിൽ ചെന്നു പതിച്ചതായി കേട്ടിട്ടുണ്ടു്. ഹേ! നാഥ! അഗ്നിസംബന്ധം പദാൎത്ഥങ്ങൾക്കു് എങ്ങിനെ വികാരഹേതുകമോ അതേവിധമാണു് ശസ്ത്രസംയോഗവുമെന്നു മഹാത്മാക്കൾ വചിക്കുന്നു. ഹേ! ധൎമ്മജ്ഞ! അങ്ങയോടുള്ള സ്നേഹബഹുമാനങ്ങൾകൊണ്ടു ഞാൻ ഇത്രയും പറഞ്ഞതാണു്. ശാസിക്കയല്ല. ഏതുവിധവും ധനുൎദ്ധരനായ അങ്ങയ്ക്കു ദണ്ഡകാരണ്യവാസികളായ രാക്ഷസന്മാരെ വൈരംകൂടാതെ ഹനിപ്പാൻ ഒരിക്കലും ബുദ്ധിതോന്നരുതു്. അപരാധംകൂടാതുള്ള ദണ്ഡത്തെ ലോകം നിന്ദിക്കുന്നു. "ആൎത്തന്മാരായ വനവാസികളെ ത്രാണംചെയ്യുക" ഇതാണു് ക്ഷത്രിയവീരന്മാർക്കു് വില്ലുകൊണ്ടുള്ള കൎത്തവ്യം. ശസ്ത്രമെവിടെ? വിപിനമെവിടെ? ക്ഷാത്രമെവിടെ? തപസ്സെവിടെ? ഇവയെല്ലാം പരസ്പരവിരുദ്ധങ്ങളല്ലെ?

തപോധൎമ്മംതന്നെയാണ് ഏറ്റവും പൂജ്യതരമായതു്. ആൎയ്യ! ഈ ശസ്ത്രസേവനം അങ്ങയുടെ ബുദ്ധിയെ കലുഷമാക്കും. അയോദ്ധ്യയിൽ തിരിച്ചെത്തിയശേഷം അങ്ങുന്നു ക്ഷത്രിയധൎമ്മം സ്വീകരിക്കുക. രാജ്യം പരിത്യജിച്ചുപോന്നിട്ടുള്ള ഈ സ്ഥിതിക്ക് അങ്ങുന്നു മുനിവൃത്തിയിൽ നിരതനാകുന്നുവെങ്കിലേ എന്റെ ശ്വശ്രൂശ്വശുരന്മാൎക്ക് അക്ഷയമായ പ്രീതിയുണ്ടാവൂ. ധൎമ്മം നിമിത്തം അൎത്ഥം ലഭിക്കുന്നു. ധൎമ്മംതന്നെയാണ് സുഖത്തിന്നും നിദാനം. ധൎമ്മം സൎവ്വത്തിന്നും ഹേതുതന്നെ. ജഗത്തുതന്നെയും ധൎമ്മത്തിങ്കലാണല്ലൊ സ്ഥിതിചെയ്യുന്നതു്. അതതുനിയമം അനുസരിച്ചു നന്ന പ്രയത്നിച്ചിട്ടാണ് നിപുണന്മാർ സുഖം നേടുന്നതു്. സുഖം സുസാദ്ധ്യമായ വസ്തുവല്ല. ഹേ! സൌമ്യ! അങ്ങുന്ന് ഈ തപോവനത്തിൽ വിശുദ്ധഹൃദയത്തോടെ സദാ ധൎമ്മം ആചരിക്കുക. എല്ലാം നിന്തിരുവടിക്കു നിശ്ചയമുണ്ടല്ലൊ. ത്രിലോകങ്ങളും അങ്ങുന്നു നല്ലപോലെ അറിയുന്നു. ഹേ! ധൎമ്മജ്ഞ! അങ്ങയോടു ധൎമ്മം ഉപദേശിപ്പാൻ ആൎക്കു സാമൎത്ഥ്യമുണ്ടു്? സ്ത്രീചാപലംനിമിത്തം ഞാൻ ഇത്രയും പറഞ്ഞുപോയി. അങ്ങുന്നു സോദരനോടുംകൂടി നല്ലപോലെ ചിന്തിച്ചു ഹിതമായതു ചെയ്യുക.

---

## സൎഗ്ഗം 10

### രാമവാക്യം

---

ഭൎത്തൃഭക്തിപ്രസക്തയായ വൈദേഹിയുടെ ഈ ഹൃദ്യവചനങ്ങൾ കേട്ടു ധൎമ്മനിരതനായ ശ്രീരാഘവൻ ഇങ്ങിനെ വചിച്ചു. "ഹേ! ദേവി! ജനകനന്ദിനി! അതിസ്നേഹത്തോടുകൂടിയ ഈ ഇഷ്ടവചനങ്ങൾ ഭവതിയുടെ കുലമഹിമയെ വ്യക്തമാക്കുന്നു. എന്നാൽ ഹേ! ധൎമ്മജ്ഞേ! ആൎത്തശബ്ദം സംഭവിക്കരുതെന്നു കരുതിയാണ് ക്ഷത്രിയർ വില്ലെടുക്കുന്നതെന്നു ഭവതിതന്നെ പറഞ്ഞുവല്ലൊ. ഇതാ ഇപ്പോൾ ദണ്ഡകാരണ്യത്തിൽ ഉഗ്രതപം ചെയ്തുപോരുന്ന

മുനിപുംഗവന്മാർ അത്യന്തം ആൎത്തരായി തീൎന്നിട്ടുണ്ട്. അവർ എന്നെ ശരണം പ്രാപിച്ചിരിക്കുന്നു. ഹെ! മിഥിലാത്മജെ! ഫലമൂലങ്ങൾ ഭക്ഷിച്ചു ധൎമ്മനിഷ്ഠയോടെ തപോവനത്തിൽ വസിച്ചുപോരുന്ന ആ മുനിപുംഗവന്മാൎക്ക് രാക്ഷസഭയംനിമിത്തം ഒട്ടും സുഖം ലഭിക്കുന്നില്ല. ക്രൂരകൎമ്മാക്കളായ രാക്ഷസന്മാർ സദാ അവരെ പീഡിപ്പിച്ചുകൊണ്ടിരിക്കുന്നു. ദൃഢവ്രതരായ അവർ അനാളു കാലം അനുഷ്ഠിച്ചുപോരുന്ന ഓരോ നിയമങ്ങളെയും നരമാംസോപജീവികളായ ആ ഭീമരക്ഷസ്സുകൾ ചെന്നു മുടക്കുന്നു. ഭക്ഷണാൎത്ഥം അവർ അവരെ ഹിംസിക്കയും ചെയ്യുന്നു. രാക്ഷസന്മാരാൽ ഇങ്ങിനെ മൎദ്ദിക്കപ്പെട്ടുപോരുന്ന ആ ദ്വിജോത്തമന്മാർ "ഞങ്ങളെ അനുഗ്രഹിക്കേണ"മെന്നു പറഞ്ഞു് എന്നെ അഭയംപ്രാപിച്ചിരിക്കുന്നു. ഇതിനന്തരമായി ഞാൻ അവരുടെ കാല്ക്കൽ വീണു കുമ്പിട്ട് അവരോടിങ്ങിനെ പറകയും ഉണ്ടായി. "ഹെ! മുനിവൎയ്യരെ! എന്നിൽ പ്രസാദിക്കുവിൻ. വിപ്രപുംഗവരായ നിങ്ങളെ വന്നു കാണേണ്ടുന്നവനാണ് ഞാൻ. നിങ്ങൾ ഇങ്ങോട്ടു പോന്നുവല്ലൊ. ഇതെന്നെ എത്രയും ലജ്ജിപ്പിക്കുന്നു. ഭവാന്മാൎക്ക ഞാൻ ചെയ്യേണ്ടതെന്തു?" എന്റെ വാക്യങ്ങൾ കേട്ടു ദ്വിജോത്തമന്മാർ "ഹെ! രാമ! ദണ്ഡകാരണ്യത്തിൽ വസിക്കുന്ന കാമരൂപികളായ രാക്ഷസന്മാർനിമിത്തം ഞങ്ങൾ അത്യന്തം ആൎത്തരായി ഭവിച്ചിരിക്കുന്നു. അങ്ങുന്നു ഞങ്ങളെ പരിപാലിക്കുക. ഹെ! അനഘ! ഹോമകാലത്തും പൎവ്വകാലത്തും എന്നു മാത്രമല്ല എല്ലായ്പോഴും പിശിതാശനന്മാരും ദുൎദ്ധൎഷന്മാരുമായ ഈ രാക്ഷസന്മാർ വന്നു ഞങ്ങളെ പീഡിപ്പിക്കുന്നു. രാക്ഷസന്മാരാൽ ധൎഷണം ചെയ്യപ്പെട്ടു നന്നു കഷ്ടപ്പെടുന്ന ഈ താപസികൾക്കു ഭവാൻതന്നെയാണ് പരമമായ ഗതി. ഹെ! രാഘവ! തപഃപ്രഭാവംകൊണ്ടു് ഈ രക്ഷസ്സുകളെ മുടിപ്പാൻ ഞങ്ങൾക്കു ശക്തിയുണ്ടു്. എന്നാൽ ചിരാൎജ്ജിതമായ ഈ തപഃപ്രഭാവത്തെ ഖണ്ഡിക്കേണ്ടുന്ന മടികൊണ്ടുമാത്രം ഞങ്ങൾ അതു ചെയ്യുന്നില്ല. തപസ്സു ചെയ്യുന്നതുതന്നെ ദുഷ്കരം. അതിലും ബഹുവിധം വിഘ്നങ്ങൾ. ഇതെല്ലാം ഓൎത്തി

ട്ടാണ് ഞങ്ങൾ ഈ രക്ഷസ്സുകളെ ശപിക്കാത്തതു്. അതിനാൽ ഹെ! രാമ! അങ്ങുന്ന ലക്ഷ്മണനോടുംകൂടെ ദണ്ഡകാരണ്യവാസികളായ ഈ നക്തഞ്ചരരിൽനിന്നു ഞങ്ങളെപ്പാലിക്ക. ഈ വനത്തിൽ ഞങ്ങൾക്കൊരാശ്രയം അങ്ങുന്ന മാത്രമാണ്." മുനിമാരുടെ ഈ വാക്കുകൾ കേട്ട് ഹെ! ജനകജെ! "എല്ലാവിധവും നിങ്ങളെ രക്ഷിക്കുന്നതാണെ"ന്ന ഞാൻ ദണ്ഡകവനവാസികളായ അവരോട് ഉറപ്പായി പറയുകയും ചെയ്തിരിക്കുന്നു. ജീവിച്ചിരിക്കെ പ്രതിജ്ഞയെ വിസ്മരിച്ച് മുനിമാരോട് അന്യഥാ വർത്തിപ്പാൻ ഞാൻ ശക്തനല്ല. എനിക്കെന്നും പഥ്യമായതു സത്യമാണ്. ഹെ! സീതെ! വേണമെങ്കിൽ പ്രാണനെ ത്യജിക്കാം. നിന്നെയാവട്ടെ ലക്ഷ്മണനെയാവട്ടെ ഉപേക്ഷിപ്പാനും എനിക്കു മടിയില്ല. ചെയ്ത പ്രതിജ്ഞയെ ഞാൻ ഒരിക്കലും ലംഘിക്കയില്ല. വിശേഷിച്ചും ഇതു് ബ്രാഹ്മണശ്രേഷ്ഠന്മാരോടു ചെയ്തിട്ടുള്ള പ്രതിജ്ഞയുമാണല്ലൊ. പ്രതിജ്ഞ ചെയ്തിട്ടില്ലെങ്കിൽകൂടിയും മുനിരക്ഷണം അവശ്യം ചെയ്യേണ്ടതാണ്. പിന്നെ പ്രതിജ്ഞയുംകൂടിയായാലൊ. ഹെ! അനഘെ! എന്നോടുള്ള സ്നേഹസൌഹാർദ്ദങ്ങൾകൊണ്ടു നീ ഇത്രയും പറഞ്ഞതാണ്. അതിൽ ഞാൻ ഏറ്റവും സന്തോഷിക്കയും ചെയ്യുന്നു. അനിഷ്ടരെ ശാസിക്കമാറുമില്ലല്ലൊ. ഹാ! സീതെ! നിന്റെ ഈ ഏള്യവചനങ്ങൾ നിനക്കും നിന്റെ കുലത്തിന്നും യോജിച്ചവ തന്നെ. പ്രാണനെക്കാൾ പ്രിയതരയായ നീ എനിക്കു സമാനയായ ധർമ്മചാരിണി തന്നെ നിശ്ചയം." മഹാത്മാവും ധനുർദ്ധരനുമായ ശ്രീരാഘവൻ ഇപ്രകാരം പറഞ്ഞു മിഥിലേശപുത്രിയായ സീതയോടും ലക്ഷ്മണനോടുംകൂടെ രമ്യതപോവനങ്ങൾ ആരാഞ്ഞു പുറപ്പെട്ടു.

---

# സർഗ്ഗം 11

## അഗസ്ത്യാശ്രമപ്രവേശനം

---

ശ്രീരാഘവൻ മുമ്പിലും സുമദ്ധ്യമയായ സീത മദ്ധ്യത്തിലും ധനുഷ്പാണിയായ ലക്ഷ്മണൻ പിമ്പിലുമായി സഞ്ചരിച്ചു. വിവിധ ശൈലപ്രദേശങ്ങൾ, വനങ്ങൾ, രമ്യനദികൾ എന്നിവയെല്ലാം കണ്ടുകൊണ്ടു രാമലക്ഷ്മണന്മാർ സീതയോടുംകൂടെ യാത്ര ചെയ്തു. നദീപുളിനങ്ങളിൽ ചരിക്കുന്ന അസംഖ്യം സാരസങ്ങൾ, ചക്രവാകങ്ങൾ, ജലചരങ്ങളായ മററു പക്ഷികൾ, വിശിഷ്ടപത്മങ്ങളോടുകൂടിയ സരസ്സുകൾ, പുള്ളിമാൻ, മഹിഷം, വരാഹം തുടങ്ങിയ കൊമ്പുള്ള മൃഗസഞ്ചയങ്ങൾ, വൃക്ഷവൈരികളായ മദിച്ച ഗജങ്ങൾ എന്നിവയേയും അവർ അവിടവിടെ വീക്ഷിച്ചു. ഇങ്ങിനെ അവർ കുറെ വഴി ചെന്നു് സൂര്യൻ അസ്തമിക്കാറായപ്പോൾ ഉദ്ദേശം ഒരു യോജന നീളമുള്ള അതിരമണീയമായൊരു തടാകം കണ്ടു. പത്മങ്ങൾ, ഗജയൂഥങ്ങൾ, ജലചാരികളായ കാദംബപ്പക്ഷികൾ, സാരസങ്ങൾ, അരയന്നങ്ങൾ എന്നിവകൊണ്ടു സങ്കുലമായിരുന്നു ആ പൊയ്ക. പ്രസന്നസലിലം നിറഞ്ഞു ശോഭിക്കുന്ന ആ രമ്യപുഷ്കരണിയിൽനിന്നു ഗീതവാദിത്രഘോഷങ്ങൾ പുറപ്പെട്ടുകൊണ്ടിരുന്നു. എന്നാൽ അവിടെ ആരേയും കണ്ടതുമില്ല. അതെന്തെന്നറിവാനുള്ള കൌതൂഹലത്തോടെ മഹാബലരായ രാമലക്ഷ്മണന്മാർ ധർമ്മഭൃത്തെന്നു പേരായ മുനിയെ പ്രാപിച്ചു് ഇപ്രകാരം ചോദിച്ചു. "ഹേ! മഹാമുനേ! ഈ വാദ്യനിസ്വനം കേട്ടു ഞങ്ങളെല്ലാം ഏററവും വിസ്മയിക്കുന്നു. ഇതെന്തെന്നറിവാൻ ഞങ്ങൾക്കു വളരെ ആഗ്രഹമുണ്ടു്. ഹേ! ദ്വിജസത്തമ! വളരെ ഗോപ്യമല്ലെങ്കിൽ—പറവാൻ തക്കതാണെങ്കിൽ—ഇതെന്തെന്നു പറഞ്ഞുകേട്ടാൽ കൊള്ളാം." രഘൂത്തമന്റെ ഈ വാക്യങ്ങൾ കേട്ടു മുനിപുംഗവൻ പൊയ്കയുടെ ഉല്പത്തിയും മററും യഥാർത്ഥമായി ഇങ്ങിനെ വിവരിച്ചു. "പഞ്ചാപ്സരസ്സെന്നു പേരായ ഈ തടാകം സർവ്വകാലത്തും ജലപൂർത്ത്യാദി ഗുണങ്ങൾകൊണ്ടു ശോഭിക്കുന്നു. മാണ്ഡ

കൎണ്ണിയെന്ന മഹാമുനി തന്റെ തപശ്ശക്തികൊണ്ടു നിൎമ്മിച്ചിട്ടുള്ളതാണ് ഈ സരസ്സ്. ഈ മുനിപ്രവരൻ പതിനായിരം കൊല്ലം വായു മാത്രം ഭക്ഷിച്ചു വെള്ളത്തിൽ നിന്നുകൊണ്ട് ഉഗ്രതപം ചെയ്തിരുന്നു. ഇതു കണ്ട് അഗ്നിപ്രമുഖന്മാരായ സൎവ്വദേവന്മാരും തങ്ങൾ സ്ഥാനഭ്രഷ്ടരായിപ്പോകുമെന്നു കരുതി നന്ന ഭയപ്പെട്ടു. “നമ്മുടെ സ്ഥാനത്തെ അൎത്ഥിച്ചിട്ടാണു ഈ മുനി ഉഗ്രതപം ചെയ്യുന്നതു്” എന്നിങ്ങിനെ അവർ അന്യോന്യം പറഞ്ഞുതുടങ്ങി. തന്നിമിത്തം വിഗതചേതസ്സുകളായ അവരെല്ലാം ഒത്തുചേൎന്ന് വിദ്യുത്പ്രഭക്കു തുല്യം തരളതേജസ്വിനികളും സൎവ്വാംഗസുന്ദരികളുമായ അഞ്ചു ദേവാംഗനമാരെ തപോവിഘ്നം ചെയ്യുവാൻ വേണ്ടി മുനിയുടെ സമീപത്തേക്കയച്ചു. ദേവകാൎയ്യസിദ്ധിക്കായി പുറപ്പെട്ടിട്ടുള്ള ആ അമരവനിതകളാകട്ടെ ഉദഗ്രവ്രതനായ മുനിയെ കാമന്നു വശഗനാക്കി. അനന്തരം അവർ അഞ്ചുപേരും മുനിപുംഗവന്നു ഭാൎയ്യമാരായി ഭവിച്ചു. അവൎക്കു വസിപ്പാനായി ആ മഹൎഷിവൎയ്യൻ തടാകത്തിന്റെ അന്തൎഭാഗത്തിൽ അതിമനോഹരമായൊരു ഹൎമ്മ്യം നിൎമ്മിച്ചു. തപോബലത്താൽ യുവാവായിത്തീൎന്നിട്ടുള്ള മുനിയെ യഥേഷ്ടം രമിപ്പിച്ചുംകൊണ്ടു ദേവനാരികളായ അവർ അഞ്ചുപേരും ഈ ഭവനത്തിൽ വസിക്കുന്നു. ക്രീഡയിൽ ലയിച്ചിരിക്കുന്ന അവരുടെ വാദ്യഘോഷങ്ങളാണ് നാം ഈ കേൾക്കുന്നതു്. ആഭരണശിഞ്ജിതത്തോടു സംമിശ്രമായ അവരുടെ മനോഹരഗീതസ്വനങ്ങളും നാം കേൾക്കുന്നു.” ഭാവിതാത്മാവായ മുനിപുംഗവന്റെ ഈ വാക്കുകൾ കേട്ടു മഹായശസ്വികളായ രാമലക്ഷ്മണന്മാർ “ആശ്ചൎയ്യമാശ്ചൎയ്യം” എന്നിങ്ങിനെ ഉച്ചരിച്ച് ഏറവും അഭിനന്ദിച്ചു. ഇങ്ങിനെ സഞ്ചരിച്ച് അവർ ദൎഭയും ചീരവും എങ്ങും ചിതറി ബ്രഹ്മശ്രീ വിളങ്ങിക്കൊണ്ടിരുന്ന ആശ്രമമണ്ഡലത്തെ ദൎശിച്ചു. വൈദേഹിയോടും സൌമിത്രിയോടുംകൂടെ അതിൽ പ്രവേശിച്ച് മുനിമുഖ്യരാൽ ആദരിക്കപ്പെട്ടുംകൊണ്ടു പ്രഭുവായ രാമചന്ദ്രൻ അവിടെ വസിച്ചു. ഓരോ ആശ്രമങ്ങളും ചെന്നു വീക്ഷിച്ച് കകുൽസ്ഥാത്മജനായ രാഘവൻ മഹൎഷികളുടെ

സൽക്കാരങ്ങൾ കൈക്കൊണ്ടു. എല്ലാ ആശ്രമങ്ങളിലും ചെന്ന കണ്ട ശേഷം വീണ്ടും ആദ്യം ചെന്നിരുന്ന ആശ്രമത്തെ ദർശിച്ചു. ഇങ്ങിനെ ക്രമത്തിൽ മഹാസ്ത്രവേദിയായ രാമൻ ഓരോ ആശ്രമവും പല പ്രാവശ്യം ദർശിച്ചു. ചിലെടത്തു പത്തു മാസം, ഒരു കൊല്ലം, നാലു മാസം, അഞ്ചു മാസം, ആറു മാസം, എഴു മാസം, മററു ചിലെടത്തു ഒരു മാസം, ഒന്നകാൽ മാസം, ഒന്നര മാസം, മുക്കാൽ മാസം, പതിനൊന്ന മാസം ഇങ്ങിനെ ആ മഹാപുരുഷൻ ഓരോ ആശ്രമത്തിലും ചെന്നു സസുഖം വസിച്ച് സംവത്സരം പത്തു കഴിഞ്ഞു. വീണ്ടും സുതീക്ഷ്ണന്റെ ആശ്രമത്തിൽ ചെന്നു കേറി. മുനിമാരാൽ പൂജിക്കപ്പെട്ടുകൊണ്ടു സീതയോടും ലക്ഷ്മണനോടും കൂടെ അരിന്ദമനായ ദാശരഥി കുറെ ദിവസം അവിടെ താമസിച്ചു. അനന്തര നാൾ ശ്രീരാഘവൻ തപോധനനായ സുതീക്ഷ്ണനെ പ്രാപിച്ച് "ഹെ! മഹർഷിപുംഗവ! മുനിസത്തമനായ അഗസ്ത്യൻ ഈ വനത്തിൽ പാർക്കുന്നുണ്ടെന്ന ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. ഈ വനത്തിന്റെ വിപുലത്വംനിമിത്തം ധീമാനായ ആ ഋഷിവര്യന്റെ പുണ്യാശ്രമം എവിടെയാണെന്ന കണ്ടറിവാൻ എനിക്ക സാധിച്ചിട്ടില്ല. അങ്ങയുടെ പ്രസാദംനിമിത്തം സീതയോടും ലക്ഷ്മണനോടുംകൂടി ആ മുനിവര്യനെച്ചെന്ന വന്ദിപ്പാൻ എനിക്ക സാദ്ധ്യമാകേണമെ. മഹാഭാഗനായ ആ താപസോത്തമനെച്ചെന്ന കൈവണങ്ങേണമെന്ന മഹത്തായ മനോരഥം ഹെ! ഭഗവൻ! എന്റെ ഉള്ളിൽ കിടപ്പുണ്ട്" എന്നിങ്ങിനെ പറഞ്ഞു. ധർമ്മാത്മാവായ രാമന്റെ ഈ വചനങ്ങൾ ശ്രവിച്ച് ഏററവും സന്തുഷ്ടനായ സുതീക്ഷ്ണൻ ദാശരഥിയോടിങ്ങിനെ പറഞ്ഞു. "ഹെ! രാഘവ! ഇതു നിങ്ങളോടു പറയേണമെന്ന ഞാനും വിചാരിച്ചിരുന്നു. ആയതിപ്പോൾ ഭവാൻതന്നെ എന്നോടു പറഞ്ഞുവല്ലൊ. വളരെ നന്നായി. സീതയോടുംകൂടെ നിങ്ങൾ വേഗം ചെന്ന് അഗസ്ത്യനെക്കാണുക. ഹെ! വത്സ! മഹാമുനിയായ അഗസ്ത്യൻ വസിക്കുന്നതെവിടെയാണെന്ന ഞാൻ പറഞ്ഞുതരാം. ഈ ആശ്രമത്തിൽനിന്ന നേരെ തെക്കോട്ടു നാലു യോജന ദൂരം ചെന്നാൽ

മഹാ ശ്രീമാനായ അഗസ്ത്യസോദരന്റെ ആശ്രമം കാണാം. തിപ്പലിക്കാടുകളാൽ ഏററവും ശോഭിക്കുന്ന ആ വനം വളരെ വിസ്താരമുള്ളതാണ്. അസംഖ്യം രമ്യപുഷ്പഫലങ്ങൾകൊണ്ടും പക്ഷിവൃന്ദങ്ങളുടെ മനോഹരകൂജിതങ്ങൾകൊണ്ടും ആ വനം അത്യന്തം പ്രസിദ്ധിയുള്ളതുമാണ്. പ്രസന്നസലിലം നിറഞ്ഞുനില്ക്കുന്ന അനേകം താമരപ്പൊയ്കകളും അവിടെ ഉണ്ട്. ഹംസം, കുളക്കോഴി, ചക്രവാകം എന്നിവയാൽ ആ പൊയ്കകൾ സുമനോഹരം വിളങ്ങുന്നു. ഹേ! രാഘവ! ഒരു രാത്രി അവിടെ താമസിച്ചു പ്രഭാതത്തിൽ പുറപ്പെട്ടുകൊള്ളുക. ആ വനഷണ്ഡങ്ങളുടെ അരികിൽകൂടെ വീണ്ടും ദക്ഷിണദിക്കിലേക്കു സഞ്ചരിപ്പിൻ. അവിടെനിന്ന് ഒരു യോജന ദൂരം ചെന്നാൽ വൃക്ഷസംവൃതമായ അഗസ്ത്യാശ്രമദേശത്തെ പ്രാപിക്കാം. ബഹുപാദപങ്ങളാൽ നിബിഡമായിരിക്കുന്ന ആ രമണീയകാനനത്തിൽ അങ്ങുന്നു സീതയോടും ലക്ഷ്മണനോടും കൂടെ യഥേഷ്ടം രമിക്കുക. അഗസ്ത്യമുനിയെ ചെന്നു കാണ്മാൻ തന്നെയാണ് തീർച്ചയാക്കുന്നതെങ്കിൽ ഇനി താമസിക്കേണ്ട. വേഗം പുറപ്പെടുക." ഈ വാക്കുകൾ കേട്ടു മുനിയെ അഭിവന്ദിച്ചു സീതയോടുംകൂടെ രാമലക്ഷ്മണന്മാർ അഗസ്ത്യാശ്രമത്തിലേക്കു യാത്രയായി. മാർഗ്ഗമദ്ധ്യത്തിലുള്ള രമ്യകാനനങ്ങൾ, അതുല്യമായ പർവ്വതങ്ങൾ, സരസ്സുകൾ, സരിത്തുകൾ എന്നിവയെല്ലാം കണ്ടുകൊണ്ടു മുനിസത്തമനായ സുതീക്ഷ്ണനാൽ ഉപദേശിക്കപ്പെട്ട പന്ഥാവിൽകൂടെ അവർ സസുഖം സഞ്ചരിച്ചു. ഇങ്ങിനെ നടന്നുകൊണ്ടിരിക്കെ പ്രഹൃഷ്ടചിത്തനായ രാമൻ സൌമിത്രിയോടിപ്രകാരം പറഞ്ഞു. "ഹേ! ലക്ഷ്മണ! ഇതുതന്നെയായിരിക്കണം പുണ്യകർമ്മാവും മഹാത്മാവുമായ അഗസ്ത്യസോദരന്റെ ആശ്രമവനം. താപസശ്രേഷ്ഠനായ സുതീക്ഷ്ണൻ പറഞ്ഞതു സർവ്വവും ഇവിടെ ഒത്തുകാണുന്നുണ്ട്. കുസുമഫലങ്ങളുടെ അതിഭാരംനിമിത്തം അസംഖ്യം വൃക്ഷങ്ങൾ നമിക്കുന്നു. പഴുത്ത തിപ്പലിഫലങ്ങളുടെ എരിവുള്ള ഗന്ധം ഇതാ കാററടിച്ചു കാനനംതോറും പരക്കുന്നു. വിറകുകൊള്ളികൾ അവിടവിടെ കൂട്ടിവെച്ചിരിക്കുന്നതു നോക്കുക.

വൈഡൂര്യശോഭയോടുകൂടിയ ഉല്പലപുഷ്പങ്ങൾ, വഴിയിലെങ്ങും ചിതറി കിടക്കുന്നു. കൃഷ്ണമേഘശിഖരങ്ങൾപോലെ ധൂമാഗ്രങ്ങൾ ആശ്രമത്തിൽനിന്നു പൊങ്ങി വന്നെങ്ങും വ്യാപിക്കുന്നു. ദ്വിജശ്രേഷ്ഠന്മാർ നിർമ്മലജലത്തിൽ സ്നാനംചെയ്തു സ്വാർജ്ജിതങ്ങളായ കുസുമങ്ങൾകൊണ്ടു ഇപ്പോൾ പുഷ്പോപഹാരം ചെയ്യുന്നവരായിരിക്കാം. ഹേ! സൌമ്യ! സുതീക്ഷ്ണമുനിയുടെ വചസ്സും ഇവിടത്തെ സ്ഥിതിയും ഓർക്കുമ്പോൾ ഇതു് അഗസ്ത്യസോദരന്റെ ആശ്രമമാണെന്നുതിനു സംശയമില്ല. മൃത്യുവെ ബലാൽക്കാരമായി അടക്കി ലോകനന്മയെ കാംക്ഷിച്ചുകൊണ്ടാണു് പുണ്യവാനായ ആ മുനിയുടെ ഭ്രാതാവു് ഇവിടെ വസിക്കുന്നതു്. പണ്ടിവിടെ മഹാക്രൂരന്മാരായ വാതാപി ഇല്വലൻ എന്നീ രണ്ടസുരന്മാർ പാർത്തിരുന്നുവത്രെ. അവർ സഹോദരന്മാരായിരുന്നു. കഠിനഹൃദയരായ അവർ ബ്രാഹ്മണഹന്താക്കളുമായിരുന്നു. അതിനിർഘൃണനായ ഇല്വലൻ ഒരു വിപ്രവേഷം ധരിച്ചു വ്യാകരണശുദ്ധിയോടെ സംഭാഷണം ചെയ്തുകൊണ്ടു ബ്രാഹ്മണരുടെ അരികെ ചെല്ലും. ശ്രാദ്ധമാണെന്നു പറഞ്ഞു് അവരെ ഭുജിപ്പാൻ ക്ഷണിക്കും. അനന്തരം അവൻ തന്റെ ഭ്രാതാവിനെ ഒരു മേഷരൂപിയാക്കി അതിനെ അറുത്തു ശ്രാദ്ധോചിതമായ കറികൾ ഉണ്ടാക്കി ക്ഷണിച്ചുവരുത്തിയ ബ്രാഹ്മണരെ ശ്രാദ്ധമൂട്ടും. അവർ ഭക്ഷിച്ചുകഴിഞ്ഞാൽ ഉടൻ ഇല്വലൻ ഹേ! വാതാപെ! പുറത്തേക്കു വന്നുകൊൾക” എന്നിങ്ങനെ ഉച്ചസ്വരത്തിൽ വിളിച്ചു പറയും. ഇതു കേട്ട വാതാപി അരക്ഷണത്തിൽ ബ്രാഹ്മണരുടെ ഉദരം പിളന്നു് മേഷസ്വനത്തോടെ പുറത്തേക്കു ചാടും. കാമരൂപികളും മാംസഭോജികളുമായ ആ അസുരന്മാർ ഇങ്ങിനെ അനേകസഹസ്രം ബ്രാഹ്മണരെ പലവട്ടമായി നശിപ്പിച്ചിട്ടുണ്ടു്. ഇങ്ങിനെ ഇരിക്കെ ദേവന്മാരുടെ പ്രാർത്ഥനയനുസരിച്ചു് ഒരു ദിവസം അഗസ്ത്യമുനിയും ഇല്വലന്റെ ക്ഷണം കൈക്കൊണ്ടു ശ്രാദ്ധം ഭുജിപ്പാൻ ചെന്നുകേറി. ഭക്ഷണാനന്തരം മഹാസുരനായ ഇല്വലൻ ഹസ്തോദകം കൊടുത്തു് “അങ്ങുന്നു വന്നു ശ്രാദ്ധം ഭുജിച്ചതു വളരെ സന്തോഷമായി” എന്നിങ്ങിനെ പറഞ്ഞുംകൊണ്ടു

"ഭ്രാതാവെ! പോരിക—അഗസ്ത്യമുനിയുടെ ഉദരത്തിൽനിന്നു പുറത്തേക്കു പോരിക" എന്നു തന്റെ സഹോദരനെ ഉച്ചസ്വരത്തിൽ വിളിച്ചു. വിപ്രഘാതിയായ ആ അസുരന്റെ വാക്കുകൾ കേട്ടു ധീമാനും മുനിസത്തമനുമായ അഗസ്ത്യൻ ചിരിച്ചുംകൊണ്ടിപ്രകാരം പറഞ്ഞു. "എന്റെ ജഠരാഗ്നിയിൽ പെട്ടു ദഹിച്ചുപോയ ആ രാക്ഷസനെങ്ങാ ഇനി പുറത്തു പോരുന്നു. ഇല്വല! മേഷരൂപിയായ നിന്റെ ഭ്രാതാവു യമസദനം പ്രാപിച്ചുകഴിഞ്ഞു." തന്റെ സോദരന്റെ നിധനവൃത്താന്തം കേട്ടു ദുസ്സഹമായ രോഷത്തോടെ ആ രജനീചരൻ മുനിവര്യനായ അഗസ്ത്യനെ ഹിംസിപ്പാനായി പാഞ്ഞടുത്തു. ഇതു കണ്ടു ദീപ്തതേജസ്സായ ആ മഹർഷിശ്രേഷ്ഠൻ അഗ്നികല്പങ്ങളായ തന്റെ നയനങ്ങൾകൊണ്ടു ഇല്വലനെ ചുട്ടെരിച്ചു. വിപ്രന്മാരോടുള്ള അനുകമ്പയാൽ ഇത്രയും ദുഷ്കരമായ കർമ്മംപോലും അഗസ്ത്യമുനി ചെയ്തിട്ടുണ്ട്. തടാകങ്ങളാലും കാനനങ്ങളാലും പ്രശോഭിതമായ ഈ ആശ്രമപദം ആ മുനിപുംഗവന്റെ സോദരന്റെതാണു" ശ്രീരാഘവൻ സൌമിത്രിയോടിപ്രകാരം സംഭാഷണംചെയ്തുകൊണ്ടിരിക്കെ സൂര്യൻ അസ്തമിച്ചു. സന്ധ്യയും ആഗമിച്ചു. അനന്തരം ഭ്രാതാവോടുംകൂടെ രാമൻ വിധിവൽസന്ധ്യയെ ഉപാസിച്ച് ആശ്രമത്തിൽ ചെന്നുകേറി മുനിവര്യനെ അഭിവന്ദിച്ചു. മഹാത്മാവായ ആ മുനിവര്യനും അവരെ യഥാവിധി ആദരിച്ചു. ഫലമൂലാദി താപസാന്നത്തെ ഭക്ഷിച്ച് ആ സഹോദരന്മാർ അന്നു രാത്രി അവിടെ താമസിച്ചു. പ്രഭാതത്തിൽ ശ്രീരാഘവൻ മഹർഷിവര്യനെ ചെന്നു കൈവണങ്ങി "ഹേ! ഭഗവൻ! നിന്തിരുവടിയെക്കണ്ടു വന്ദിപ്പാനായി വന്ന ഞാൻ രാത്രി മുഴുവൻ ഇവിടെ വളരെ സുഖത്തോടെ വസിച്ചു. ഇപ്പോൾ ഇതാ ഞാൻ അങ്ങയോടു വിട ചോദിക്കുന്നു. നിന്തിരുവടിയുടെ ഭ്രാതാവായ അഗസ്ത്യമഹർഷിയെക്കാണ്മാൻ എനിക്കു വളരെ ആഗ്രഹമുണ്ട്. ഞങ്ങൾ ഇപ്പോൾ അങ്ങോട്ടു പോകുന്നു" എന്നിങ്ങിനെ പറഞ്ഞു. അനന്തരം ആ തപോധനന്റെ അനുജ്ഞയോടുകൂടി രഘുനന്ദനൻ പുറമെയുള്ള കാനനങ്ങൾ ദർശിച്ചും

കൊണ്ടു് മറ്റിഷ്ടമാർഗ്ഗത്തൂടെ സഞ്ചരിച്ചു. നീവാരം, പനസം, താലം, തൊട്ടകാര, ഏരഞ്ഞി, ഇരിപ്പ, ആവൽ, വില്വം തുടങ്ങിയ പുഷ്പിച്ചുനില്ക്കുന്ന അസംഖ്യം കാട്ടുമരങ്ങളും അതിൽ ചുററിപ്പടൎന്നു് അഗ്രം പുഷ്പിച്ചിട്ടുള്ള പലതരം ലതകളും രാമലക്ഷ്മണന്മാർ ആ വനമാർഗ്ഗത്തിൽ ദൎശിച്ചു. ഹസ്തിവീരന്മാർ തുമ്പിക്കൈകൊണ്ടു മറ്റിച്ചിട്ടുള്ള ആ വൃക്ഷങ്ങളിന്മേൽ വാനരന്മാർ സംഘംസംഘമായി സഞ്ചരിച്ചുകൊണ്ടിരുന്നു. മത്തഖഗങ്ങൾ കൂകിക്കൊണ്ടിരുന്നു. ഈ കാഴ്ചകളെല്ലാം കണ്ടു രാജീവലോചനനായ രാമൻ പരിതുഷ്ടനായി തന്റെ പിറകെ നടന്നിരുന്ന ലക്ഷ്മിവൎദ്ധനനും വീരപരാക്രമിയുമായ ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "ഹെ! സൌമിത്രെ! ഭാവിതാത്മാവായ അഗസ്ത്യമുനിയുടെ ആശ്രമം എതാണ്ടു് എത്തിക്കഴിഞ്ഞു. ഇതാ നോക്കുക. വൃക്ഷങ്ങൾ സ്നിഗ്ദ്ധപത്രങ്ങളോടെ പരിലസിക്കുന്നു. മൃഗപക്ഷികൾ പ്രശാന്തങ്ങളായി കാണപ്പെടുന്നു. തന്റെ കൎമ്മംകൊണ്ടു ലോകത്തിൽ എത്രയും പ്രശസ്തി നേടിയവനാണ് അഗസ്ത്യമഹൎഷി. ശ്രമത്തെപ്പോക്കുന്ന ആശ്രമപാദപങ്ങളോടും വാനം നീളെ വ്യാപിച്ചുകൊണ്ടിരിക്കുന്ന ധൂമനാളങ്ങളോടും ചുററും കെട്ടിയലങ്കരിക്കപ്പെട്ടിട്ടുള്ള ചീരമാലകളോടുംകൂടിയ ആ മഹാത്മാവിന്റെ ദിവ്യാശ്രമം അതാ കണ്ടുതുടങ്ങി. മൃഗസ്സങ്ങൾ പ്രശാന്തതയോടെ എങ്ങും ചരിക്കുന്നു. പക്ഷികൾ പരമതുഷ്ടിയോടെ ഗാനംചെയ്യുന്നു. ഈ പുണ്യാത്മാവിന്റെ പ്രഭാവം നിമിത്തം രജനീചരന്മാർ ഭയന്നു ദക്ഷിണദിക്കു നോക്കി നില്ക്കുകയല്ലാതെ ആശ്രമത്തെ അടുക്കുന്നില്ല. എന്നുകാലംമുതൽ മഹാഭാഗനായ ഈ മുനിപുംഗവൻ ഇവിടെ പാൎപ്പാക്കിയൊ അന്നുതൊട്ടു നക്തഞ്ചരന്മാരുടെ ദൎപ്പവും ഒടുങ്ങി. ഈ ദിവ്യമുനിയുടെ പേർ നിമിത്തം ഈ ആശ്രമപദം ക്രൂരകൎമ്മാക്കളായ രാക്ഷസന്മാൎക്കു ദുൎഗ്ഗമമായിത്തീൎന്നു് മൂപ്പാരിലും ഖ്യാതിയോടെ ഈ ദക്ഷിണദിക്കിൽ സ്ഥിതിചെയ്യുന്നു. സൂൎയ്യമാർഗ്ഗത്തെപ്പോലും നിരോധംചെയ്തുകൊണ്ടു നില്ക്കുന്ന വിന്ധ്യമഹാചലം ഈ മുനിവൎയ്യന്റെ നിദേശം ഹേതുവായി വളൎന്നു പൊങ്ങുന്നില്ല. വിനീതജനങ്ങളാൽ സേവി

കപ്പെടുന്ന ശ്രീമത്തായ ഈ ആശ്രമം പ്രയോഗകൎത്താവും ദീൎഘായുഷ്മാനുമായ അഗസ്ത്യമുനിയുടേതു തന്നെ. ലോകാൎച്ചിതനും സാധുഹിതത്തിൽ നിത്യരതനുമായ ഈ മുനിയെച്ചെന്നു കണ്ടാൽ ഇദ്ദേഹം നിശ്ചയമായും നമുക്കു വേണ്ടുന്ന നന്മ ചെയ്യും. ഹേ! സൌമ്യ! വനവാസത്തിൽ ബാക്കിയുള്ള കാലം മുഴുവൻ മഹാത്മാവായ അഗസ്ത്യമുനിയെ ആരാധിച്ചുംകൊണ്ടു ഞാൻ ഈ ആശ്രമത്തിൽതന്നെ വസിപ്പാനാണ് ഇച്ഛിക്കുന്നതു. ദേവന്മാർ, ഗന്ധൎവ്വന്മാർ, സിദ്ധന്മാർ, പരമൎഷികൾ എന്നിവരെല്ലാം നിയതാഹാരരായി അഗസ്ത്യമുനിയെ സദാ സേവിക്കുന്നു. ഏഷണിക്കാർ, ക്രൂരന്മാർ, ശഠന്മാർ, അസത്യവാദികൾ, കാമവൃത്തന്മാർ എന്നിങ്ങിനെ അനൎഹന്മാരായ യാതൊരുത്തരും ഈ ആശ്രമത്തിൽ ജീവിക്കുന്നില്ല. ഇവിടെ വസിക്കുന്ന ദേവന്മാർ, യക്ഷന്മാർ, നാഗങ്ങൾ, പതംഗങ്ങൾ എന്നിവരെല്ലാം ഒരുപോലെ നിയതാഹാരരും ധൎമ്മാരാധന ചെയ്യുന്നവരുമാണ്. ഇവിടെയുള്ള മഹാത്മാക്കളും സിദ്ധന്മാരുമായ പരമൎഷികൾ നരദേഹം പരിത്യജിച്ചു പുതിയ ശരീരം എടുത്തു സൂൎയ്യസന്നിഭമായ വിമാനത്തിൽ കയറി സ്വൎഗ്ഗം പൂകുന്നു. വിശിഷ്ടവ്രതങ്ങളാൽ ആരാധിക്കപ്പെട്ടുപോരുന്ന ദേവന്മാർ തങ്ങളുടെ യക്ഷത്വം, അമരത്വം നാനാരാജ്യങ്ങൾ എന്നിവപോലും ഇവിടെ അൎപ്പിക്കുന്നു. ഹേ! സൌമിത്രേ! ഇതാ നാം ആശ്രമത്തിൽ എത്തിക്കഴിഞ്ഞു. നീ മുമ്പിൽ ചെന്നു സീതയോടുകൂടെ രാമൻ ഇവിടെ വന്നിട്ടുണ്ടെന്നു മഹൎഷിയെ അറിയിക്കുക."

---

## സൎഗ്ഗം 12

### അഗസ്ത്യദൎശനം.

---

അനന്തരം രാഘവാനുജനായ ലക്ഷ്മണൻ ആശ്രമത്തിൽ പ്രവേശിച്ച് അഗസ്ത്യശിഷ്യനോടിങ്ങിനെ പറഞ്ഞു. "ദശരഥരാജാവിന്റെ ജ്യേഷ്ഠപുത്രനും ബലവാനുമായ രാമൻ ഭാൎയ്യയായ സീതാ

യോടുംകൂടെ മുനിയെക്കാണ്മാൻ വന്നിട്ടുണ്ടു്. രാമഭദ്രനാം ആ പ്രഭുവിന്നു ഹിതകാരിയുമായ ഞാൻ അദ്ദേഹത്തിന്റെ അവരജനാണു്. എന്റെ പേർ ലക്ഷ്മണൻ എന്നാണു്. ഈ സംഗതികളെല്ലാം ഭവാൻ കേട്ടിട്ടുണ്ടായിരിക്കാം. പിതൃശാസനം കൈക്കൊണ്ടു ഞങ്ങൾ ഈ മഹാരണ്യം പ്രാപിച്ചു. ഭഗവാനായ അഗസ്ത്യമുനിയെക്കാണ്മാൻ ഞങ്ങൾക്കു വളരെ ആഗ്രഹമുണ്ടു്. ഈ വൃത്താന്തമെല്ലാം ഭവാൻ ചെന്നു മുനിയോടുണർത്തിക്കുക." ലക്ഷ്മണന്റെ ഈ വാക്കുകൾ കേട്ടു് അഗസ്ത്യന്നു് ഏറ്റവും സമ്മതനായ ആ ശിഷ്യവൎയ്യൻ അഗ്നിശാലയിൽ പ്രവേശിച്ചു് തപസ്സുനിമിത്തം തിരെ ദുരാധൎഷനായിത്തീൎന്നിട്ടുള്ള ആ മുനിപുംഗവനെ തൊഴുതുംകൊണ്ടിങ്ങിനെ പറഞ്ഞു. "ഹേ! ഭഗവൻ! ദശരഥപുത്രനായ രാമൻ ലക്ഷ്മണനോടും ഭാൎയ്യയായ സീതയോടുംകൂടി ഇതാ ആശ്രമത്തിൽ വന്നിട്ടുണ്ടു്. അരിന്ദമരായ ആ സഹോദരന്മാർ നിന്തിരുവടിയെ കാണ്മാൻ കൊതിക്കുന്നു. എന്തുചെയ്യേണമെന്നു ഭവാൻ അരുളിച്ചെയ്യുക." തന്റെ പ്രിയശിഷ്യന്റെ ഉക്തികളിൽനിന്നും രാമലക്ഷ്മണന്മാരുടെയും വൈദേഹിയുടെയും ആഗമനത്തെ മനസ്സിലാക്കി മുനി ഇങ്ങിനെ പറഞ്ഞു. "ഹാ! രാമൻ വന്നിട്ടുണ്ടോ! ഞാൻ ആ മഹാത്മാവിന്റെ ആഗമനത്തെ കാത്തുംകൊണ്ടാണിരിക്കുന്നതു്. വേഗം ചെന്നു സൽകൃതനായ രാമനെ സീതയോടും സൌമിത്രിയോടുംകൂടി എന്റെ സമീപം കൂട്ടിക്കൊണ്ടുപോരിക. ഇത്ര താമസിച്ചതുതന്നെ നന്നായില്ല." ഈ വാക്കുകൾ കേട്ടു ശിഷ്യൻ ധൎമ്മജ്ഞനും മഹാത്മാവുമായ മുനിയെ വന്ദിച്ചു് തിരിച്ചുചെന്നു ലക്ഷ്മണനോടു സസംഭ്രമം ഇങ്ങിനെ പറഞ്ഞു. "രാമനെവിടെ? ആശ്രമത്തിൽ ചെന്നു മുനിയെക്കാണാം." ഉടനെ ലക്ഷ്മണൻ ആ മുനിശിഷ്യനേയും കൂട്ടി രാമാന്തികം പ്രാപിച്ചു. മുനിശിഷ്യൻ അഗസ്ത്യവചനങ്ങളെല്ലാം ഭക്തിപൂൎവ്വം ശ്രീരാമനെ അറിയിച്ചു. അനന്തരം സുവിനീതനായ ആ മുനിശിഷ്യൻ ശ്രീരാഘവനെ വളരെ ആദരവോടുംകൂടെ ആശ്രമത്തിൽ കൊണ്ടുപോയി. സൌമിത്രിയോടും സീതയോടുംകൂടെ ആശ്രമം പ്രാപിച്ച ശ്രീരാഘ

വൻ പ്രശാന്തഹരിണങ്ങളാൽ സങ്കുലമായ ആ ആശ്രമം മുഴവൻ യഥേഷ്ടം ചുററിക്കണ്ടു. ബ്രഹ്മസ്ഥാനം, അഗ്നിസ്ഥാനം, വിഷ്ണുസ്ഥാനം, മഹേന്ദ്രസ്ഥാനം, സൂൎയ്യസ്ഥാനം, സോമസ്ഥാനം, വരുണസ്ഥാനം, കാൎത്തികേയസ്ഥാനം, ഭഗസ്ഥാനം, കുബേരസ്ഥാനം, വിധാതൃസ്ഥാനം, വായുസ്ഥാനം, നാഗരാജസ്ഥാനം, ഗായത്രീസ്ഥാനം, ധൎമ്മസ്ഥാനം, വസുക്കളുടെ സ്ഥാനം തുടങ്ങിയ ബ്രഹ്മാദി ദേവന്മാരുടെ പൂജാസ്ഥാനങ്ങളെല്ലാം അവർ ദൎശിച്ചു. ശിഷ്യവൃന്ദത്താൽ പരിവൃതനായ മുനിപുംഗവനാകട്ടെ ആദരപൂൎവ്വം അതിഥികളെ എതിരേററു. ദീപ്തതേജസ്സുകളായ ആ മഹൎഷിമാരുടെ മുമ്പിൽ നടക്കുന്ന അഗസ്ത്യമുനിയെക്കണ്ടു വീരശ്രീകനായ രാമചന്ദ്രൻ ലക്ഷ്മീവൎദ്ധനനായ ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "ലക്ഷ്മണ! നോക്കുക. ഭഗവാനായ അഗസ്ത്യനാണ് ഈ വരുന്നത്. ഔദാൎയ്യംകൊണ്ടു ഞാൻ അദ്ദേഹത്തെ അറിയുന്നു" ഇപ്രകാരം പറഞ്ഞു മഹാബാഹുവും പരന്തപനുമായ ശ്രീരാഘവൻ സൂൎയ്യസന്നിഭനായ ആ മുനിപുംഗവന്റെ കാല്ക്കൽ വീണു നമസ്കരിച്ചു. അപ്രകാരംതന്നെ ലക്ഷ്മണനും സീതയും ഭക്തിപുരസ്സരം മഹാഭാഗനായ ആ മഹൎഷിവൎയ്യനെ വീണു വന്ദിച്ചു. അനന്തരം മുനിപുംഗവൻ അവരെ ആദരവോടെ കൈക്കൊണ്ട് ആസനോദകങ്ങൾകൊണ്ടു യഥാവിധി സല്ക്കരിച്ചു. കുശലപ്രശ്നം ചെയ്തശേഷം മുനി അവരെ ഉചിതസ്ഥാനങ്ങളിൽ ഇരുത്തി അഗ്നിയെ ഹോമിച്ച് അൎഘ്യാദികൾകൊണ്ടു പൂജിച്ചു. വാനപ്രസ്ഥധൎമ്മമനുസരിച്ച് അവൎക്കു ഭോജനം നൽകിയശേഷം വിദിതാത്മാവായ ആ മുനിവൎയ്യൻ ധൎമ്മവേദിയായ രാഘവനോടിങ്ങിനെ പറഞ്ഞു. "ഹേ! രാമഭദ്ര! അഗ്നിയെ ഹോമിച്ച് അൎഘ്യം കൊടുത്തിട്ടാണ് യഥാവിധി അതിഥിപൂജ ചെയ്യേണ്ടത്. അന്യഥാ ചെയ്യുന്ന താപസൻ കൂടസാക്ഷികളെപ്പോലെ പരലോകത്തിൽ ചെന്നു സ്വമാംസം ഭുജിക്കുന്നു. സൎവ്വലോകത്തിന്നും രാജാവും ധൎമ്മചാരിയും മഹാരഥനും മാന്യനും പ്രിയാതിഥിയുമായ അങ്ങുന്നു പൂജാൎഹനാണ്" എന്നിങ്ങിനെ വചിച്ചു മുനിപുംഗവൻ കാൎഷ്ണിക

ൾ, പുഷ്പങ്ങൾ എന്നിവകൊണ്ടെല്ലാം രാമചന്ദ്രനെ യഥാകാമം സല്ക്കരിച്ചു വീണ്ടും ഇങ്ങിനെ തുടൎന്നു പറഞ്ഞു. "ഹേ! പുരുഷസിംഹ! സുവൎണ്ണരത്നങ്ങളാൽ ഭൂഷിതവും മഹത്തരവും അതിദിവ്യവുമായ ഈ വൈഷ്ണവചാപം വിശ്വകൎമ്മാവിനാൽ നിൎമ്മിക്കപ്പെട്ടതാണ്. സൂൎയ്യസന്നിഭവും അമോഘവും അത്യുത്തമവുമായ ഈ ബാണം എനിക്കു ബ്രഹ്മാവിങ്കൽനിന്നു ലഭിച്ചതുമാണ്. അക്ഷയവും ഇന്ദ്രദത്തവുമായ ഈ രണ്ടു തൂണികൾ നോക്കുക. പ്രദീപ്താഗ്നിപോലെ തിളങ്ങുന്ന നിശിതസായകങ്ങൾകൊണ്ട് ഈ ആവനാഴികൾ നിറഞ്ഞിരിക്കുന്നു. സുവൎണ്ണമയമായ കോശത്തോടുകൂടി പൊന്നണിഞ്ഞു ശോഭിക്കുന്ന ഈ ഖൾഗവും അങ്ങുന്നു കണ്ടുകൊൾക. ഹേ! രാഘവ! പണ്ടു വിഷ്ണു ഈ ചാപംകൊണ്ടാണ് മഹാസുരന്മാരെക്കൊന്നു ദേവന്മാൎക്കു ദിവ്യമായ ശ്രീയെ വീണ്ടും നൽകിയതു്. ഹേ! മാനദ! ആ ചാപവും, ശരവും, ആവനാഴികളും, ഖൾഗവും വിജയത്തിന്നായി അങ്ങുന്നു പരിഗ്രഹിക്കു. വജ്രി വജ്രത്തെയെന്നപോലെ അവയെ അങ്ങുന്നു ധരിക്കുക" എന്നിപ്രകാരം പറഞ്ഞു ഭഗവാനായ അഗസ്ത്യൻ ആ വരായുധങ്ങളെല്ലാം ശ്രീരാഘവന്നു നൽകി.

---

## സൎഗ്ഗം 13

### പഞ്ചവടീയാത്ര

---

അഗസ്ത്യമഹൎഷി ശ്രീരാഘവനോടു വീണ്ടും ഇങ്ങിനെ പറഞ്ഞു. "ഹേ! രാമചന്ദ്ര! ഞാൻ ഏററവും പ്രീതനായി. അങ്ങേക്കു മംഗളം. ഹേ! ലക്ഷ്മണ! ഭവാനും സ്വസ്തി ഭവിക്കട്ടെ. നിങ്ങൾ വൈദേഹിയോടുകൂടെ എന്നെക്കാണ്മാൻ വന്നതിൽ എനിക്കു വളരെ സന്തോഷമുണ്ട്. യാത്രാക്ലേശം നിങ്ങളെ ഒട്ടേറെ ബാധിച്ചിരിക്കുന്നു. ദുസ്സഹമായ ക്ഷീണംനിമിത്തം സീതയും വിശ്രമത്തെ കാംക്ഷിക്കുന്നുണ്ടായിരിക്കാം. ദുഃഖമെന്തെന്നറിയാത്ത ഈ സുകു

മാരി ഭൎത്തൃസ്നേഹംനിമിത്തമാണല്ലൊ ഈ ഘോരവനത്തിൽപോലും അങ്ങയെ പിന്തുടൎന്നതു്. വൈദേഹിയുടെ ഈ കൃത്യം എത്രയും സ്തുത്യൎഹമായതുതന്നെ. ഹെ! രാജപുത്ര! വിദേഹജ അല്പസമയം വിശ്രമിക്കട്ടെ. അങ്ങുന്നു വേഗത്തിൽ അതിന്നുതക്കവണ്ണം ഉത്സാഹിക്ക. ആൎത്തരെ ത്യജിക്കയും അനാൎത്തരെ സ്നേഹിക്കയും ചെയ്യുന്നതു സ്ത്രീസ്വഭാവമാണു്. മിന്നൽപിണരിനുള്ള ലോലത്വം, ശസ്ത്രത്തിന്റെ തീക്ഷ്ണത, ഗരുഡാനിലന്മാരുടെ ഗമനവേഗം എന്നിവയെ അവർ കാലാനുസാരം അനുഗമിക്കുന്നു. ഹെ! ദാശരഥെ! എന്നാൽ ആ ദോഷങ്ങളൊന്നും താങ്കളുടെ പത്നിയെ ബാധിച്ചിട്ടില്ല. അരുന്ധതിയെപ്പോലെ സൌന്ദൎയ്യവും അത്യുത്തമയുമാണു് ജനകജ. ഹെ! അരിന്ദമ! സൌമിത്രിയോടും വൈദേഹിയോടുംകൂടെ അങ്ങുന്നു ഈ പ്രദേശത്തെ അലങ്കരിക്കുക. യഥാസുഖം നിങ്ങൾ ഇവിടെ വസിക്കുക." ദീപ്തതേജസ്വിയായ മുനിവൎയ്യന്റെ ഈ വാക്കുകൾ കേട്ടു ബദ്ധാഞ്ജലിയായി ശ്രീരാഘവൻ സവിനയം ഇങ്ങിനെ പറഞ്ഞു. "ഹെ! വരദ! മഹാമുനെ! ഞാൻ ധന്യനായി. ഞാൻ അനുഗൃഹീതൻ തന്നെ. നിന്തിരുവടിക്കു ഞങ്ങളിൽ പ്രീതി ഭവിച്ചതു ഞങ്ങളുടെ ഭാഗ്യമാണു്. ആശ്രമം നിൎമ്മിച്ചു ഞങ്ങൾ ഈ വനത്തിൽ പാൎത്തുകൊള്ളാം. സംബന്ധങ്ങളായ വൃക്ഷങ്ങളാലും ശുദ്ധജലസമൃദ്ധിയാലും എത്രയും വിചിത്രമായൊരു വാസദേശം നിന്തിരുവടി ഞങ്ങൾക്കു കാട്ടിത്തരിക." ഇതു കേട്ടു സുധാൎമ്മികനായ ആ മുനിപുംഗവൻ അല്പനേരം ചിന്തിച്ചു വീണ്ടും ഇങ്ങിനെ പറഞ്ഞു. "ഹെ! വത്സ! ഇവിടെനിന്നു രണ്ടു കാതം അകലെ ശ്രീമത്തായി പഞ്ചവടിയെന്നൊരു പ്രസിദ്ധദേശമുണ്ടു്. അസംഖ്യം മൃഗങ്ങൾ അവിടെ വസിക്കുന്നു. ഫലമൂലങ്ങൾകൊണ്ടും ജലങ്ങൾകൊണ്ടും ആ പ്രദേശം സമ്പൂൎണ്ണമാണു. ഭവാൻ സൌമിത്രിയോടുകൂടെ അവിടെച്ചെന്നു വസിച്ചു് പിതൃവാക്യത്തെ പാലിക്ക. വൈദേഹിയോടൊന്നിച്ചു് അങ്ങുന്നവിടെ യഥേഷ്ടം രമിക്കുക. ഹെ! മാനദ! നരേന്ദ്രനായ ദശരഥനാൽ നിയമിക്കപ്പെട്ട കാലവും മിക്കവാറും കഴിഞ്ഞു

പോയി. പ്രതിജ്ഞ മുഴുവൻ സാധിച്ചു. ഹെ! കാകുൽസ്ഥ! അങ്ങുന്നു യഥാസുഖം നാടുവാഴും. ഹെ! രഘുനന്ദന! അങ്ങയുടെ പിതാവായ ദശരഥൻ ഭാഗ്യവാൻതന്നെ. യയാതിയെപ്പോലെ ജ്യേഷ്ഠപുത്രനായ അങ്ങയാൽ ആ മഹാത്മാവു ധന്യനായി. ഹെ! അനഘ! ഈ വൃത്താന്തം സൎവ്വവും ഞാൻ എന്റെ തപശ്ശക്തികൊണ്ടും ദശരഥനോടുള്ള സ്നേഹംകൊണ്ടും ഗ്രഹിച്ചിരിക്കുന്നു. ഖരാദിവധസങ്കല്പരൂപമായ അങ്ങയുടെ ഹൃദയവും ഞാൻ അറിയുന്നു. അതിനാലാണ് അങ്ങുന്ന് ഈ വനത്തിൽ എന്റെ സമീപത്തുതന്നെ വസിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നത്. അങ്ങുന്നു പഞ്ചവടിയിൽ ചെന്ന് അവിടെ നല്ലൊരാശ്രമം നിൎമ്മിക്കുക. ഏറ്റവും രമ്യവും സൽഫലാഢ്യവുമായ ആ വനം ഗോദാവരീതീരത്താണ് സ്ഥിതിചെയ്യുന്നത്. അതിനാൽ ആ പ്രദേശത്തെ സീതയും നിശ്ചയമായും ഇഷ്ടപ്പെടും. ഇവിടെനിന്ന് അധികം ദൂരത്തും അല്ല. കായ്കനികളും അവിടെ സുലഭങ്ങളാണ്. ജനശൂന്യവും പക്ഷിവൃന്ദങ്ങൾ പാൎത്തുപോരുന്നതുമായ ആ പ്രദേശം പരമപാവനമാണ്. ഹെ! മഹാബാഹൊ! അങ്ങുന്നു സമൎത്ഥനാണെങ്കിലും മഹാശക്തനാണല്ലൊ. ഈ വനത്തിൽ വസിച്ച് അങ്ങുന്ന് താപസരക്ഷ ചെയ്യുക. ഹെ! വീര! മധൂകദ്രുമങ്ങൾ നിറഞ്ഞുള്ള ഒരു മഹാവനം അതാ നോക്കുക. അതിന്റെ ഉത്തരഭാഗത്തുകൂടെ നടന്നാൽ ഒരു വടവൃക്ഷത്തിന്നരികെ ചെല്ലും. അവിടെയുള്ള പൎവ്വതവും കടന്നു യാത്രചെയ്യുക. എന്നാൽ വിദൂരത്തായി നിത്യപുഷ്പിതകാനനങ്ങളോടുകൂടിയ പഞ്ചവടിയിലെത്തും." ഈ വാക്കുകൾ കേട്ടു ശ്രീരാഘവൻ സൌമിത്രിയോടുകൂടെ സത്യവാദിയായ അഗസ്ത്യമുനിയെ നമസ്കരിച്ച് ആ മഹാത്മാവോടു യാത്രപറഞ്ഞു. വിദിതാത്മാവായ അഗസ്ത്യന്റെ അനുമതിയും വാങ്ങി അവർ സീതയോടുകൂടെ പഞ്ചവടിക്കു പുറപ്പെട്ടു. സമരധീരരായ ആ നരോത്തമനന്ദനന്മാർ ചാപതൂണികൾ ധരിച്ച് മഹൎഷിവൎയ്യനാൽ ഉപദേശിക്കപ്പെട്ട മാൎഗ്ഗത്തൂടെ ഏകാഗ്രചിത്തരായി സഞ്ചരിച്ചു.

---

# സർഗ്ഗം 14

## ജടായുസമാഗമം

---

പഞ്ചവടീയാത്രയിങ്കൽ മഹൌജസരായ രഘുനന്ദനന്മാർ ഉഗ്രപരാക്രമിയും ഭയങ്കരനുമായ ഒരു ഗൃദ്ധ്രനെ ആ വടവൃക്ഷത്തിന്മേൽ കണ്ടു. ബീഭത്സരൂപിയായ ആ പക്ഷി പ്രച്ഛന്നവേഷനായ ഒരു രാക്ഷസനായിരിക്കുമെന്നു അവർ വിചാരിച്ചു. അനന്തരം അവർ ആ പക്ഷിയോടു "നീ ആർ" എന്നു ചോദിച്ചതിനു ഗൃദ്ധ്രൻ ശ്രീരാഘവനോടു മധുരതരം ഇങ്ങിനെ വചിച്ചു. "ഹെ! കുമാര! ഞാൻ അങ്ങയുടെ പിതാവിന്റെ സ്നേഹിതനാണ്. തന്റെ പിതൃസഖാവാണെന്നറിഞ്ഞപ്പോൾ ശ്രീരാഘവൻ ഗൃദ്ധ്രവര്യനെ ഹൃദയപൂർവ്വം വന്ദിച്ചു വീണ്ടും "അങ്ങയുടെ വംശവും പേരും അറിവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു" എന്നു പറഞ്ഞു. ഇതു കേട്ട് ആ പക്ഷിപ്രവരൻ തന്റെ വംശവും പേരുമെന്നുമാത്രമല്ല സർവ്വഭൂതങ്ങളുടെയും ഉല്പത്തിയെപ്പററിയും വിവരിച്ചുകൊണ്ടിങ്ങിനെ പറഞ്ഞു. "ഹെ! മഹാഭുജ! ആദിയിൽ പ്രജാപതിമാരെല്ലാം ഉണ്ടായി. ആ കാലം മുതല്ക്കുതന്നെയുള്ള സർവ്വ വിവരവും അങ്ങു കേട്ടുകൊൾക. ആ പ്രജാപതിമാരിൽ ആദ്യത്തേവൻ കർദ്ദമനാണ്. രണ്ടാമൻ വിക്രീതൻ. പിന്നീടു ശേഷൻ, സംശ്രയൻ, ബഹുപുത്രൻ, വീര്യവാൻ, സ്ഥാണു, മരീചി, അത്രി, അതിബലനായ ക്രതു, പുലസ്ത്യൻ, അംഗിരസ്സ്, പ്രചേതസ്സ്, പുലഹൻ, ദക്ഷൻ, വിവസ്വാൻ, അരിഷ്ടനേമി എന്നിവരും ഒടുവിൽ മഹാതേജസ്വിയായ കാശ്യപനും ക്രമത്തിലുത്ഭവിച്ചു. ഇവരിൽ ദക്ഷപ്രജാപതിക്കു കീർത്തിശാലിനികളായ അറുപതു പുത്രിമാരുണ്ടായി. അവരിൽ അദിതി, ദിതി, ദനു, കാളിക, താമ്ര, ക്രോധവശ, മനു, അനല എന്നീ എട്ടു കന്യകമാരെ കാശ്യപൻ പരിഗ്രഹിച്ചു. ഹെ! നരർഷഭ! ആ സുന്ദരിമാരിൽ പ്രീതനായ കാശ്യപൻ അവരെ ഇങ്ങിനെ അനുഗ്രഹിച്ചു. "എനിക്കു തുല്യരായി മൂപ്പാരും ഭരിപ്പാൻ

തക്ക പ്രാപ്തിയുള്ള പുത്രന്മാർ നിങ്ങളിൽ ജനിക്കട്ടെ." കാശ്യപന്റെ ഈ വാക്യം കേട്ട ദിതിയും അദിതിയും ഏറ്റവും സന്തോഷിച്ചു. എന്നാൽ കാളിക തുടങ്ങിയ മററു കന്യകമാർ കാശ്യപന്റെ ഈ അനുഗ്രഹവാക്യങ്ങളെ ഒട്ടും ആദരിച്ചില്ല. ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ, അശ്വികൾ എന്നീ മുപ്പത്തിമൂന്നു ദേവന്മാർ അദിതിക്കു മക്കളായി ജനിച്ചു. ദിതി മഹായശസ്വികളായ ദൈത്യന്മാരെ പ്രസവിച്ചു. വനാദ്രിവനങ്ങളോടുകൂടിയ ഈ ഉർവ്വി മുഴുവൻ പണ്ട് അവരുടേതായിരുന്നു. ഹേ! അരിന്ദമ! ദനു പെററ് അശ്വഗ്രീവനെന്ന കുമാരനുണ്ടായി. നരകൻ, കാളകൻ എന്നിവർ കാളികയിൽ പിറന്നു. ക്രൌഞ്ചി, ഭാസി, ശ്യേനി, ധൃതരാഷ്ട്രി, ശുകി എന്നിങ്ങിനെ വിശ്രുതകളായ അഞ്ചു കന്യകമാർ താമ്രക്കു പുത്രിമാരായി ഭവിച്ചു. ഇവരിൽ ക്രൌഞ്ചി ഉലൂകങ്ങളെ പ്രസവിച്ചു. ഭാസി പെററു ഭാസരുണ്ടായി. തേജസ്വികളായ ശ്യേനങ്ങളും ഗൃധ്രങ്ങളും ശ്യേനിയിൽ പിറന്നു. ധൃതരാഷ്ട്രി ഹംസങ്ങൾ, കളഹംസങ്ങൾ, ചക്രവാകങ്ങൾ എന്നിവയെ പ്രസവിച്ചു. ശുകി തനയെ ജനിപ്പിച്ചു. തനയിൽ വിനത ഭവിച്ചു. ഹേ! രാഘവ! ക്രോധവശക്കു മൃഗി, മൃഗമന്ദ, ഹരി, ഭദ്രമദ, മാതംഗി, ശാർദ്ദൂലി, ശ്വേത, സുരഭി, ലക്ഷണാന്വിതകളായ സുരസാ, കദ്രു എന്നീ പത്തു പുത്രിമാരുണ്ടായി. ഇവരിൽ മൃഗിയുടെ മക്കളാണ് മൃഗങ്ങൾ. ഋക്ഷങ്ങൾ, സൃമരങ്ങൾ, ചമരങ്ങൾ ഇവയെല്ലാം മൃഗമന്ദയിൽ ഉളവായി. സിംഹങ്ങളും, ബലശാലികളായ വാനരന്മാരും ഹരിയിൽ ജാതരായി. ഭദ്രമദ ഇരാവതിയെപ്പെററു. ഇരാവതിയുടെ പുത്രനാണ് ലോകനാഥനെന്ന ഐരാവതമഹാഗജം. ഹേ! നരപുംഗവ! മാതംഗങ്ങൾ മാതംഗിയുടെ സന്താനങ്ങളാണ്. ശാർദ്ദൂലി പെററിട്ടാണ് ഗോലാംഗൂലങ്ങൾ, വ്യാഘ്രങ്ങൾ എന്നിവയുണ്ടായത്. ശ്വേതയിൽനിന്നു ദിക്ഗജങ്ങൾ സംഭവിച്ചു. സുരഭി, രോഹിണി, ഗന്ധർവ്വി എന്ന രണ്ടു കന്യകമാരെ ഉല്പാദിപ്പിച്ചു. ഇവരിൽ രോഹിണിക്കു ഗോക്കളും ഗന്ധർവ്വിക്കു വാജികളും മക്കളായി പിറന്നു. സുരസയിൽ നാഗങ്ങളുണ്ടായി. കദ്രുവി

ൽ ഉരഗങ്ങളും ഉത്ഭവിച്ചു. ഹെ! രാഘവ! മനുവിന്റെ മക്കളായി ബ്രാഹ്മണർ തുടങ്ങി നാലു വർണ്ണത്തിലുൾപ്പെട്ട മാനുഷർ ജനിച്ചു. അനലയിൽനിന്ന് ഉത്തമഫലങ്ങളോടുകൂടിയ വൃക്ഷങ്ങളുണ്ടായി. വിനത, ശുകിയുടെ പൌത്രിയും കദ്രു, സുരസയുടെ സോദരിയുമാണ്. ധരണീധരനും ഉരഗാധിപനുമായ സഹസ്രഫണൻ കദ്രുവിന്റെ മകനായി പിറന്നു. വിനതക്കു ഗരുഡൻ, അരുണൻ എന്ന രണ്ടു പുത്രന്മാരുണ്ടായി. ആ അരുണന്റെ മകനാണ് ഞാൻ. എന്റെ അഗ്രജനാണ് സമ്പാതി. ശ്യേനീപുത്രനായ എന്നെ ജടായുവെന്നു വിളിച്ചുപോരുന്നു. ഹെ! അരിന്ദമ! നിന്തിരുവടിക്കു സമ്മതമാണെങ്കിൽ ഞാൻ നിന്തിരുവടിയുടെ പാർപ്പിടത്തിൽ നിന്തിരുവടിക്കു തുണയായി പാർത്തുകൊള്ളാം. മൃഗരാക്ഷസന്മാരാൽ സങ്കുലമായ ഈ വനം എത്രയും ഭയങ്കരമാണല്ലൊ. അങ്ങുന്നു ലക്ഷ്മണനോടുകൂടെ ആശ്രമം വിട്ടു പോകുമ്പോൾ തനിയെ വസിക്കുന്ന സീതക്കു ഒരു സഹായി ആവശ്യമാണ്." ജടായുവിന്റെ ഈ വചസ്സുകൾ കേട്ടു ശ്രീരാഘവൻ ഏറ്റവും പ്രീതനായി. തന്റെ പിതൃസഖാവായ ആ പക്ഷിവര്യനെ നരോത്തമനായ രാഘവൻ യഥാവിധി അർച്ചിച്ചു. നരോത്തമനായ രാമൻ സസന്തോഷം ജടായുവെ തന്നോടുകൂടെ വസിച്ചുകൊള്ളുവാൻ അനുവദിച്ചു. അനന്തരം ആ നരപുംഗവൻ സൌമിത്രിയോടും സീതയോടും ജടായുവോടുംകൂടെ ശലഭങ്ങളെ ദഹിക്കുവാൻ ചെല്ലുന്ന ഹുതാശനനെന്നപോലെ രിപുക്കളെ മുടിക്കുവാനായി പഞ്ചവടിയിലേക്കു യാത്രചെയ്തു.

---

## സർഗ്ഗം 15

### പഞ്ചവടീപ്രവേശനം.

---

നാനാവ്യാളമൃഗങ്ങൾകൊണ്ടു സങ്കുലമായ പഞ്ചവടിയിൽ ചെന്നശേഷം ശ്രീരാഘവൻ ദീപ്തതേജസ്വിയായ തന്റെ ഭ്രാതാവോടിങ്ങിനെ പറഞ്ഞു. "ഹെ! സൌമിത്രെ! മഹർഷിപുംഗവനാൽ

അരുളിച്ചെയ്യപ്പെട്ട പ്രദേശത്തിൽ നാം ഇപ്പോൾ എത്തിക്കഴിഞ്ഞു. പുഷ്പവൃക്ഷങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്ന ഈ പ്രദേശംതന്നെയാണ് പഞ്ചവടി. ഇതാ ചുററും നോക്കുക. നീ എത്രയും സമൎത്ഥനാണല്ലൊ. ഇവിടെ നമുക്കൊരാശ്രമം നിൎമ്മിപ്പാൻ പററിയ സ്ഥലം എതെന്നു കണ്ടുപിടിക്കുക. ആ സ്ഥലം വൈദേഹിയും ഇഷ്ടപ്പെടുന്നതായിരിക്കണം. വനരമ്യത, സ്ഥലരമ്യത എന്നിവയിലും പ്രത്യേകം ശ്രദ്ധവെക്കേണ്ടതാണ്. ദൎഭ, ചമത, കുസുമങ്ങൾ മുതലായവ സമീപത്തുതന്നെ സുലഭമായിരിക്കണം." ശ്രീരാഘവൻ ഇപ്രകാരം പറഞ്ഞതുകേട്ടു ലക്ഷ്മണൻ ബദ്ധാഞ്ജലിയായി ഇങ്ങിനെ മറുവടി പറഞ്ഞു. "ഹെ! കകുൽസ്ഥാത്മജ! ദീൎഘായുഷ്മാനായ അങ്ങയുടെ ആശ്രിതനാണ് ഞാൻ. തന്നിഷ്ടപ്രകാരം ഒരു രമ്യദേശം കണ്ടു നിശ്ചയിപ്പാനായി നിന്തിരുവടി എന്നോടാജ്ഞാപിക്കുന്നുവല്ലൊ" മഹാത്മാവായ ലക്ഷ്മണന്റെ ഈ വാക്കുകൾ കേട്ട് ശ്രീരാഘവൻ എത്രയും സന്തോഷിച്ചു. സൎവ്വഗുണങ്ങളും തികഞ്ഞ ഒരു പ്രദേശം താൻതന്നെ നോക്കി നിശ്ചയിച്ചു. അവിടെച്ചെന്നു ദാശരഥി ലക്ഷ്മണനോടിങ്ങിനെ വചിച്ചു. "ലക്ഷ്മണ! നിറച്ചും പുഷ്പിച്ചുനില്ക്കുന്ന തരുസമൂഹത്താൽ ഈ പ്രദേശം എത്രയും രമ്യമാണ്. ഇവിടെ നീ നല്ലൊരാശ്രമം നിൎമ്മിക്കുക. സുരഭിലങ്ങളും സൂൎയ്യസങ്കാശങ്ങളുമായ പത്മങ്ങൾ വികസിച്ചുനില്ക്കുന്ന മനോഹരമായൊരു പുഷ്കരണിയും ഇവിടെ സമീപത്തുണ്ട്. ഭാവിതാത്മാവായ അഗസ്ത്യൻ അരുളിച്ചെയ്തപോലെ ഇതാ ഗോദാവരീതീരം പുഷ്പിതദ്രുമങ്ങളാൽ ചേതോമോഹനമായി വിളങ്ങുന്നു. ഹംസം, കുളക്കോഴി, ചക്രവാകം തുടങ്ങിയ നീർപക്ഷികൾ ഈ നദിയിൽ സൎവ്വത്ര ക്രീഡിക്കുന്നു. അധികം ദൂരത്തും അധികം സമീപത്തും അല്ലാതെ മൃഗയൂഥങ്ങൾ ഇതാ ഈ വനത്തിൽ അവിടവിടെനിന്നു കളിക്കുന്നു. ഇതാ ഈ കുന്നുകൾ നോക്കുക. കൎണ്ണമധുരമായ മയൂരശബ്ദം മുഴങ്ങുന്ന കന്ദരങ്ങൾ ഇവിടെ അസംഖ്യമുണ്ട്. ഉൽഫുല്ലകുസുമങ്ങളോടുകൂടിയ തരുസമൂഹത്താൽ ഇവ രമ്യമായി ശോഭിക്കുന്നു. ഈ കുന്നുകൾ പൊൻ, വെള്ളി, ചെമ്പു എന്നീ ധാതുരേണുക്കൾ അണി

ങ്ങു, മാതംഗങ്ങൾ വരച്ച കുറിയിട്ടുനില്ക്കുന്നപോലെ വിളങ്ങുന്നു. സാലം, താലം, തമാലം, ഖർജ്ജൂരം, പിലാവ്, മാവ്, നീവാരം, പുന്ന, നീർകടമ്പ്, മാതളം, അശോകം, തിലം, ചെമ്പകം, ചന്ദനം, നീപം, കൈത എന്നീ തരുഗുല്മങ്ങളും ലതകളും ഉതാനോക്കുക, നിറച്ചും പുഷ്പിച്ചുനില്ക്കുന്നു. അസംഖ്യം മൃഗപക്ഷികളോടുകൂടിയ ഈ പ്രദേശം പരമപാവനവും പരിശുദ്ധവും തന്നെ. ഹെ! സൌമിത്രെ! ഈ പക്ഷിശ്രേഷ്ഠന്മാരോടുകൂടെ നമുക്കിവിടെ വസിക്കാം." ശ്രീരാഘവന്റെ വാക്കുകൾ കേട്ടു പരവീരഘാതിയായ ലക്ഷ്മണൻ അവിടെ നല്ലൊരാശ്രമം നിർമ്മിച്ചു. ചുററും മണ്ണുകൊണ്ടു ചുമരുകൾ കെട്ടി മദ്ധ്യത്തിൽ മുളന്തൂണുകൾ നാട്ടിയുറപ്പിച്ചിരുന്ന ആ പർണ്ണശാല എത്രയും വിപുലമായിരുന്നു. നീണ്ട മുളകളായിരുന്നു അതിൽ കോത്തിരുന്ന കഴുക്കോലുകൾ. വൃക്ഷശാഖകൾകൊണ്ടു വാരി കെട്ടി മേലെ ശമ, കാശം, കുശ, എന്നിവ നിരത്തിയിട്ടായിരുന്നു മേല്പുര മേഞ്ഞിരുന്നതു്. നിലമെല്ലാം നിരത്തി വൃത്തിയാക്കിയശേഷം ലഘുവിക്രമനായ ലക്ഷ്മണൻ ഗോദാവരിയിൽ ചെന്നു കുളിച്ചു് കുറെ പത്മങ്ങളും കായ്കനികളും ശേഖരിച്ചുകൊണ്ടുവന്നു് യഥാവിധി ആശ്രമത്തിന്നു പുഷ്പബലിചെയ്തു. ശാന്തികർമ്മങ്ങളെല്ലാം ഭംഗിയായി നിർവ്വഹിച്ചശേഷം ലക്ഷ്മണൻ ശ്രീരാഘവന്നു് ആശ്രമത്തെ കാട്ടിക്കൊടുത്തു. സീതയോടുകൂടെച്ചെന്നു രാമൻ ആശ്രമം മുഴുവൻ ചുററിനോക്കി. ആ മഹാപുരുഷൻ അതിന്റെ ഭംഗി കണ്ടു് ഏററവും വിസ്മയിച്ചു. ഹർഷാധിക്യത്താൽ ശ്രീരാഘവൻ ലക്ഷ്മണനെ ആലിംഗനംചെയ്തുകൊണ്ടു് സ്നേഹപുരസ്സരം ഇങ്ങിനെ വചിച്ചു. "ഹ! ലക്ഷ്മണ! നിന്റെ ഈ ശില്പചാതുര്യത്തെ ഞാൻ അഭിനന്ദിക്കുന്നു. സ്നേഹപാരവശ്യത്തോടുകൂടിയ എന്റെ ഈ ആലിംഗനമാണ് ഇതിന്നു ഞാൻ നിനക്കു നല്കുന്ന സമ്മാനം. ഭാവജ്ഞനും, കൃതജ്ഞനും, ധർമ്മജ്ഞനുമായ നീ നിമിത്തം പിതാവു മരിച്ച ദുഃഖംപോലും എന്നെ വിട്ടു മാറുന്നു." എന്നിങ്ങിനെ പറഞ്ഞു ശ്രീരാഘവൻ സന്തോഷപാരവശ്യത്തോടെ ലക്ഷ്മണനെ ഗാഢമായി ആലിംഗനംചെയ്തു. അനന്തരം ശ്രീമാനും വശിയുമ

യ രാമചന്ദ്രൻ സൌമിത്രിയോടും സീതയോടുംകൂടെ അമരപത്തനത്തിൽ അമരേശ്വരനെന്നപോലെ പഞ്ചവടിയിൽ കുറെ ദിവസം താമസിച്ചു.

## സർഗ്ഗം 16

### ഹേമന്തവർണ്ണനം.

മഹാത്മാവായ രാഘവൻ ഇങ്ങിനെ പഞ്ചവടിയിൽ സസുഖം താമസിക്കവേ ശരത്കാലം കഴിഞ്ഞു് സുമംഗലമായ ഹേമന്തം പ്രകാശിച്ചു. ഒരു ദിവസം പ്രഭാതത്തിൽ ശ്രീരാഘവൻ പതിവുപോലെ സീതയോടുകൂടെ സ്നാനാർത്ഥം രമ്യയായ ഗോദാവരിയിലേക്കു പുറപ്പെട്ടു. സീതയോടുകൂടെ കയ്യിലൊരു കലശവും എടുത്തു നടക്കുന്ന തന്റെ ഭ്രാതാവോടു് പിറകെ നടന്നിരുന്ന ലക്ഷ്മണൻ ഇങ്ങിനെ വചിച്ചു. “ഹേ! പ്രിയംവദ! നിന്തിരുവടിക്കു് എത്രയും ഹിതമായ ഹേമന്തം ഇതാ ആരംഭിച്ചു. വത്സരം തന്നെ ഈ വിശിഷ്ടഋതുവാൽ അലങ്കരിക്കപ്പെട്ടവണ്ണം ശുഭമായി പരിലസിക്കുന്നു. മഞ്ഞേററു ലോകവാസികൾക്കു് പാരുഷ്യമുണ്ടാകുന്നു. ഭൂമി സസ്യസമ്പന്നയായി. ജീവികൾക്കു ജലത്തിൽ ഇഷ്ടം കുറഞ്ഞു് വഹ്നിയോടു പ്രതിപത്തി വർദ്ധിച്ചു. കന്മഷഹീനരായ സത്തുക്കൾ പിതൃദേവന്മാർക്കു പുത്തരിപ്പൂജകൾ ചെയ്തു കൃതകൃത്യരാകുന്നു. ജനങ്ങൾ പ്രാജ്യകാമരായി. ഗോരസങ്ങൾ വർദ്ധിച്ചു. ജയേച്ഛുക്കളായ രാജാക്കന്മാർ സഞ്ചാരത്തിൽ ഉത്സുകരാകുന്നു. സൂർയ്യൻ അന്തകദിക്കായ ദക്ഷിണാശയെ സേവിച്ചുതുടങ്ങി. ഹീനതിലകയായ ഒരു തരുണിയെപ്പോലെ ഉത്തരാശ ശോഭ കെട്ടു. പ്രകൃത്യാതന്നെ മഞ്ഞു മൂടികിടക്കുന്ന ഹിമാചലം സൂർയ്യൻ അകന്നുപോകയാൽ ഹിമം വർദ്ധിച്ചു യഥാർത്ഥനാമാവായി ഭവിച്ചുകഴിഞ്ഞു. മദ്ധ്യാഹ്നകാലത്തെ സൂർയ്യരശ്മി എത്രയും സുഖകരമായി തോന്നുന്നു. തണൽപ്രദേശം, ജലം എന്നിവ തീരെ അസുഖപ്രദങ്ങളായും തീർന്നിട്ടുണ്ടു്. പ്രബലമായ മഞ്ഞു്, ശീതക്കാററു് എന്നിവയോടു സൂർയ്യാതപം മൃദുവായി ഭവ

ക്കുന്നു. പകൽ വിളങ്ങാതായി. വനവും ഇതാ ശോഭകെട്ടു. രാത്രിയോ സഹിക്കവയ്യാത്ത ശീതത്തോടുകൂടിയും ദീൎഘിച്ചും ഇരിക്കുന്നു. ഈ പുഷ്യമാസത്തിലെ സുദുസ്സഹമായ ശീതംനിമിത്തം ആരും പുറത്തു ശയിപ്പാൻ ഇച്ഛപ്പെടുന്നില്ല. ഹിമംനിമിത്തം സ്വസൌഭാഗ്യം കുറഞ്ഞു രവി ഇതാ അതാമ്രവൎണ്ണമായി. നിശ്വാസമേററു മങ്ങിയ ദൎപ്പണംപോലെ ചന്ദ്രനും ശോഭകെട്ടു. സൂൎയ്യാതപത്താൽ തളൎന്നുപോയ സീതാദേവിയെപ്പോലെ തുഷാരമലിനനായ ചന്ദ്രൻ പൌൎണ്ണമിയിൽപോലും പ്രകാശിക്കുന്നില്ല. പ്രകൃത്യാതന്നെ ശീതളമായടിക്കുന്ന പശ്ചിമവായു ഹിമസമ്പൎക്കം നിമിത്തം അത്യന്തം പരുഷമായിത്തീരുന്നു. യവം, ഗോതമ്പം മുതലായവ നട്ട വയലുകൾ അരുണോദയത്തിൽ ഹിമച്ഛന്നങ്ങളും പ്രകാശഹീനങ്ങളുമായിഭവിക്കുന്നു. ക്രൌഞ്ചങ്ങളുടെയും സാരസങ്ങളുടേയും പ്രണാദത്തോടുകൂടിയ പ്രഭാതം എത്രയും രമണീയംതന്നെ. ഖൎജ്ജൂരപുഷ്പാകൃതിയിലുള്ള വിളഞ്ഞ നെല്ലിൻകതിരുകൾ എല്ലാം ചാഞ്ഞു പൊൻനിറത്തോടെ മിന്നുന്നു. കുളുൎത്ത മഞ്ഞിൽ മൂടപ്പെട്ടു രശ്മികൾ മറഞ്ഞുപോകയാൽ അകലെനിന്നും ഉദിച്ചുയരുന്ന സൂൎയ്യൻ ശശാങ്കനെപ്പോലെ മൃദുകിരണങ്ങളോടുകൂടിയ ശോഭിക്കുന്നുള്ളു. പൂൎവ്വാഹ്നത്തിൽ ഉഷ്ണം ഒട്ടുമില്ലാതെയും മദ്ധ്യാഹ്നത്തിൽ ഏല്പാൻ സുഖമായും ഉള്ള ആതപം അല്പം ചുകപ്പു കലൎന്ന പാണ്ഡുവൎണ്ണത്തോടെ ഭൂമിയിൽ വീഴുന്നു. മഞ്ഞു വീണു നനഞ്ഞ പുൽപ്രദേശങ്ങൾ ഇളംവെയിലേററു വിളങ്ങുന്നു. ദാഹം മൂത്ത ദ്വിരദങ്ങൾ തെളിഞ്ഞ വെള്ളത്തെ ചെന്നു തൊടുന്ന നിമിഷത്തിൽ തന്നെ കടുശൈത്യംനിമിത്തം തുമ്പിക്കൈ പെട്ടെന്നു വലിച്ചുകളയുന്നു. ജലചാരികളായ ഈ പക്ഷികൾ ദുസ്സഹമായ ശൈത്യത്തെ ഭയന്നു വെള്ളത്തിൽ ഇറങ്ങുന്നതേയില്ല. യുദ്ധത്തിൽ അധീരരായ ഭടരെപ്പോലെ അവ അവിടവിടെ ചെന്നു പാൎക്കുന്നു. മഞ്ഞിൻതുള്ളികൾകൊണ്ടു മൂടപ്പെട്ട കുസുമങ്ങൾ വ്യക്തമാവാത്ത ഈ വനം സുഷുപ്തി പ്രാപിച്ചതുപോലെ തോന്നുന്നു. ഉപരിഭാഗം മുഴുവൻ തുഷാരബാഷ്പത്താൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്ന ഈ

സരസ്സുകളിൽ സാരസങ്ങൾ ഉണ്ടെന്ന് ശബ്ദംകൊണ്ടു മാത്രമെ അനുമാനിച്ചുകൂട്ടു. പുളിനങ്ങളിലും തീരപ്രദേശത്തുമുള്ള മണൽതരികൾ നിശ്ശേഷം നനഞ്ഞ് ഈ സരിത്തുകൾ, ഇരുന്നു സല്ലപിപ്പാൻപോലും ഉതകാത്തവണ്ണം അരമ്യമായിത്തീൎന്നിരിക്കുന്നു. ശിലാതലങ്ങളിന്മേൽ പതിച്ചുകിടക്കുന്ന മഞ്ഞിൻതുള്ളികൾ സൂൎയ്യരശ്മി തട്ടാതെ കടുശീതമായും വിഷമയമായും തീൎന്നിട്ടുണ്ട്. ജീൎണ്ണിച്ചും വാടിയും ചാഞ്ഞുകിടക്കുന്ന ദലങ്ങളും കേസരങ്ങളും മഞ്ഞിൻതുള്ളികളുടെ ഘനംകൊണ്ടു കൊഴിഞ്ഞുവീണ് പത്മങ്ങൾ നാളശേഷങ്ങളായിത്തീൎന്നിരിക്കുന്നു. തന്നിമിത്തം പൊയ്കകളുടെ ശോഭ തീരെ കെട്ടുപോയി. ഹെ! പുരുഷവ്യാഘ്ര! സുധാൎമ്മികനും ദുഃഖവിഹ്വലനുമായ ഭരതൻ ഇപ്പോൾ ഭക്തിപുരസ്സരം നിന്തിരുവടിയെ ധ്യാനിച്ചുംകൊണ്ടു പുരത്തിൽ വസിക്കയായിരിക്കാം. രാജ്യം, മാനം, മററു വിവിധഭോഗങ്ങൾ എന്നിവയെല്ലാം പരിത്യജിച്ച് നിരാഹാരനായി താപസവൃത്തിയോടുംകൂടെ അവൻ ഇപ്പോൾ ഈവിധം കുളുത്ത നിലത്തുതന്നെ ശയിക്കുന്നുണ്ടായിരിക്കാം. അവനും നിത്യം ഇതേസമയത്തുതന്നെ അനുചരന്മാരോടുകൂടെ സ്നാനാൎത്ഥം സരയൂനദിയിലേക്കു പോകുന്നുണ്ടായിരിക്കും. അത്യന്തം സുഖിയും സുഖോചിതനും സുകുമാരനുമായ അവൻ ഈ അതിരാവിലെ സരയൂനദിയിലിറങ്ങുന്നതെങ്ങിനെ? പത്മപത്രാക്ഷനും, ശ്യാമളവൎണ്ണനും, വീരനും, കൃശോദരനും, മഹാനും, ധൎമ്മജ്ഞനും, സത്യവാദിയും, ജിതേന്ദ്രിയനും, അകൃത്യത്തിൽ ലജ്ജയുള്ളവനും, പ്രിയഭാഷിയും, സുന്ദരനും, മഹാബാഹുവും ആയ ഭരതൻ സൎവ്വഭോഗങ്ങളും ഉപേക്ഷിച്ച് സൎവ്വാത്മനാ നിന്തിരുവടിയെ ആശ്രയിക്കുന്നു. സ്വൎഗ്ഗതുല്യമായ സുഖത്തെപ്പോലും നിരസിച്ച് അവൻ വനസ്ഥനായ അങ്ങയെ തപസ്സുകൊണ്ടു പിന്തുടരുന്നു. "മനുഷ്യർ പിതാവിന്റെ സ്വഭാവത്തെയല്ല അനുവൎത്തിക്കുക. മാതാവിന്റേതാണ്" എന്നുള്ള ലോകവാദത്തെ ഭരതൻ നിരൎത്ഥകമാക്കിയിരിക്കുന്നു. ഭൎത്താവു ദശരഥൻ. പുത്രനോ ഉത്തമനായ ഭരതൻ. പിന്നെ മദ്ധ്യമമാതാവായ കൈകേയി എങ്ങിനെ ഈവിധം ക്രൂരയായി." ഭ്രാതൃവാത്സല്യത്തോടെ

മാതാവെ നിന്ദിച്ചുംകൊണ്ടു പറയുന്ന ധൎമ്മജ്ഞനായ ലക്ഷ്മണന്റെ ഈ വാക്കുകൾ കേട്ടു സഹിയാഞ്ഞിട്ടു് ശ്രീരാഘവൻ ഇങ്ങിനെ വചിച്ചു. "ഹെ! വത്സ! നീ ഒരുവിധത്തിലും മാതാവിനെ നിന്ദിക്കരുതു്. ഇക്ഷ്വാകുകുലശ്രേഷ്ഠനായ ഭരതന്റെ ചരിതം മാത്രം പറയുക. ഹെ! സുമിത്രാത്മജ! എന്റെ ചിത്തം വനവാസത്തിങ്കൽ നിശ്ചലമാണെങ്കിലും ഭരതനെ ഓൎക്കുമ്പോൾ അതു തീരെ ചഞ്ചലപ്പെട്ടുപോകുന്നു. മധുരപ്രിയങ്ങളും അമൃതകല്പങ്ങളുമായ അവന്റെ അചിരവാണികൾ ഹെ! രഘുനന്ദന! എന്റെ ചിത്തത്തെ അപഹരിക്കുന്നു. മഹാത്മാവായ ഭരതനോടും ധീരനായ ശത്രുഘ്നനോടും നിന്നോടുംകൂടി ഒന്നിച്ചു വസിപ്പാൻ എനിക്കിനി എന്നു സാധിക്കും" എന്നിങ്ങിനെ വിലപിച്ചുകൊണ്ടു ശ്രീരാഘവൻ ഗോദാവരിയിൽ ചെന്നിറങ്ങി സീതയോടും ലക്ഷ്മണനോടുംകൂടെ സ്നാനം ചെയ്തു. പിതൃക്കളെയും ഉദിച്ചുവരുന്ന സൂൎയ്യനേയും മററു ദേവന്മാരെയും ഭക്തിപുരസ്സരം ഉദകംകൊണ്ടു പൂജിച്ചു് അവർ ആശ്രമത്തിലേക്കു തിരിച്ചു. ഇങ്ങിനെ ലക്ഷ്മണനോടും സീതയോടുംകൂടി തിരിച്ചുപോരുന്ന ശ്രീരാഘവൻ സ്നാനംചെയ്തു തിരിച്ചുപോരുന്ന ഗിരിശനും ഗിരിരാജപുത്രിയുമെന്നപോലെ വിളങ്ങി.



---

## സൎഗ്ഗം 17

### ശൂൎപ്പണഖയുടെ ആഗമനം.

---

സ്നാനാനന്തരം ശ്രീരാഘവൻ സീതയോടും ലക്ഷ്മണനോടുംകൂടെ ഗോദാവരീതീരത്തിൽനിന്നു തിരിച്ചു. പൂൎവ്വസന്ധ്യയേയും വന്ദിച്ചു് അവർ മൂവരും ആശ്രമത്തിൽ ചെന്നുചേൎന്നു. മഹൎഷിമാരാൽ പൂജിക്കപ്പെട്ടു്, ലക്ഷ്മണനോടു പല കഥകളും പറഞ്ഞുകൊണ്ടു ശ്രീരാഘവൻ അവിടെ സസന്തോഷം വസിച്ചുപോന്നു. മഹാബാഹുവായ ആ പുരുഷപുംഗവൻ സീതയോടൊന്നിച്ചു് ചിത്രനക്ഷത്രത്തോടുകൂടിയ ചന്ദ്രനെന്നപോലെ ആ പൎണ്ണശാലയിൽ വി

ളുങ്ങി. ഇങ്ങിനെ രാമൻ അവിടെ വസിക്കുന്ന കാലത്ത് ഒരു രാക്ഷസി ആകസ്മികമായി അവിടെ വന്നപ്പോൾ അവൾ രാക്ഷസേശ്വരനായ രാവണന്റെ ഭഗിനിയും ശൂൎപ്പണഖയെന്ന പേരോടുകൂടിയവളുമായിരുന്നു. ദേവതുല്യനായ രാമചന്ദ്രനെക്കണ്ട് അവൾ ആ മഹാനുഭാവന്റെ അരികെ ചെന്നു. സിംഹസ്കന്ധനും മഹാരഥനും പത്മപത്രാക്ഷനും ആജാനുബാഹുവും അതുലതേജസ്വിയും പ്രിയദൎശനനും ഗജേന്ദ്രഗാമിയും ജടാമകുടം ധരിച്ചവനും സുകുമാരശരീരനും മഹാബലനും രാജലക്ഷണങ്ങൾ സമ്പൂൎണ്ണമായിശ്ശോഭിക്കുന്നവനും ഇന്ദീവരംപോലെ ശ്യാമളവൎണ്ണത്തോടുകൂടിയവനും, കന്ദൎപ്പകോമളനും, ദേവതുല്യനുമായ രാമനെക്കണ്ട് ആ രാക്ഷസി കാമമോഹിതയായി. സുമുഖനും, കൃശോദരനും, വിശാലാക്ഷനും, സുകേശനും, സുന്ദരനും, മധുരഭാഷിയും, യൌവനയുക്തനും, നിപുണനും, ഋജുവാദിയും, ന്യായവൃത്തനും, പ്രിയദൎശനനും, ശാന്തനുമായ രാമനോട് ദുൎമ്മുഖിയും, മഹോദരിയും, വിരൂപനേത്രയും, താമ്രകേശിനിയും, ഭയങ്കരിയും, ഘോരനിസ്വനയും, വൃദ്ധയും, അകുശലയും, വക്രവാദിനിയും, വൃത്തഹീനയും, ഉഗ്രരൂപയും, അതികഠിനയുമായ ആ രാക്ഷസി ദുസ്സഹമായ മന്മഥപീഡയോടെ ഇങ്ങിനെ വചിച്ചു. "ഭവാൻ താപസനെപ്പോലെ ജട ധരിച്ച് ചാപബാണങ്ങളോടും ഭാൎയ്യയോടുംകൂടെ രാക്ഷസനിലയമായ ഈ പ്രദേശത്തു വന്നതെന്തിന്? പരമാൎത്ഥം പറയുക." ശൂൎപ്പണഖയുടെ ഈ വാക്കുകൾ കേട്ട പരന്തപനായ രാമൻ ഋജുബുദ്ധിയാൽ സൎവ്വവും തുറന്നുപറവാൻ ആരംഭിച്ചു. അനൃതം വചിക്കയെന്നതു രാമനു തീരെ ഇഷ്ടമല്ല. വിശേഷിച്ചും ഇപ്പോൾ ആശ്രമവാസിയുമാണല്ലൊ. എന്നുതന്നെയല്ല ഒരു സ്ത്രീയോടാണ് പറയുന്നതും. "ദേവതുല്യപരാക്രമനായി ദശരഥൻ എന്നൊരു രാജാവു വാണിരുന്നു. ഞാൻ അദ്ദേഹത്തിന്റെ ജ്യേഷ്ഠപുത്രനാണ്.

രാമനെന്നാണ് എന്റെ പേര്. എന്നെ അങ്ങിനെ വിളിച്ചു പോരുന്നു.

ഇവൻ എന്റെ അനുജനാണ്. ഇവനെ ലക്ഷ്മണൻ എന്നു വിളി-

ന്നു. ഈ സ്ത്രീ എന്റെ ഭാൎയ്യയായ വിദേഹപുത്രിയാണ്. സീ

യെന്നാണ് ഇവളുടെ പേർ. നരേന്ദ്രനായ എന്റെ പിതാവിന്റെയും മാതാവിന്റെയും ആജ്ഞയനുസരിച്ച് ധർമ്മരക്ഷിയായ ഞാൻ വനവാസത്തിനു പുറപ്പെട്ടു. നീ ആരെന്നറിവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ആരെന്നു പറയുക. നിന്റെ അംഗങ്ങൾ എത്രയും വിരൂപമായിട്ടാണല്ലോ കാണുന്നതു്. അതിനാൽ നീ ഒരു രാക്ഷസസ്ത്രീയാണെന്നു ഞാൻ കരുതുന്നു. ഇവിടെ വരുവാൻ കാരണമെന്തു്? വാസ്തവം പറയുക." ശ്രീരാഘവന്റെ ഈ വചനങ്ങൾ കേട്ട് മദനമത്തിതയായ അവൾ "ഹേ! രാമ! ഞാൻ വാസ്തവം പറയാം. കേട്ടുകൊൾക. കാമരൂപിണിയായ ശൂർപ്പണഖയെന്ന രാക്ഷസിയാണ് ഞാൻ. സർവ്വഭൂതഭയങ്കരിയായ ഞാൻ തനിയെ ഈ കാട്ടിൽ സഞ്ചരിക്കുന്നു. രാക്ഷസേശ്വരനും മഹാബലനുമായ രാവണൻ, എന്റെ ഭ്രാതാവാണ്. വിശ്രവസ്സിന്റെ പുത്രനായ ആ വീരനെ നീ കേട്ടിട്ടില്ലേ? ബലശാലിയും സദാ ഗാഢനിദ്രയിൽ നിമഗ്നനുമായ കുംഭകർണ്ണൻ, രാക്ഷസസ്വഭാവം ഒട്ടുമില്ലാതെ ധർമ്മാത്മാവായി വാഴുന്ന വിഭീഷണൻ, പ്രഖ്യാതവിക്രമന്മാരായ ഖരദൂഷണാദികൾ എന്നിവരെല്ലാം എന്റെ സോദരന്മാരാണ്. ഹേ! രാമ! പുരുഷോത്തമനായ അങ്ങയെക്കണ്ട മാത്രത്തിൽതന്നെ ഞാൻ അങ്ങയെ ഭർത്താവായി വരിച്ചുകഴിഞ്ഞു. അങ്ങയെ പ്രാപിക്കാനുള്ള കൊതികൊണ്ടാണ് ഇതാ ഞാൻ അങ്ങയുടെ മുമ്പാകെ സ്വച്ഛന്ദം വന്നു നില്ക്കുന്നതു്. ഹേ! രാമ! ഞാൻ മഹാപ്രൌഢയും, സ്വതന്ത്രയും, ബലശാലിനിയുമാണ്. അങ്ങുന്ന് എന്റെ വല്ലഭനായിത്തീർന്ന് എന്നോടൊന്നിച്ചു ചിരകാലം രമിക്കുക. വികൃതയും വിരൂപയുമായ ഈ സീതയിൽനിന്ന് അങ്ങേക്കെന്തൊരു സുഖമാണ് കിട്ടുവാനുള്ളതു്. ഇവൾ ഒന്നുകൊണ്ടും അങ്ങെക്കനുരൂപയല്ല. സൌന്ദര്യംകൊണ്ടു ഞാൻ ഭവാന്ന് എത്രയും യോജിക്കയും ചെയ്യും. ഇതാ നോക്കുക എന്റെ രൂപമാധുര്യം. വിരൂപയും അസതിയും വയർ ഒട്ടിപ്പിടിച്ചിരിക്കുന്നവളുമായ ഈ ദുഷ്ടയെ ഞാൻ നിന്റെ ഭ്രാതാവോടുകൂടെ ഇപ്പോൾതന്നെ തിന്നുകളയാം. അനന്തരം ഹേ! കാന്ത! നമുക്ക് ഓരോ വനങ്ങളും പർവ്വത

മൂടികളും കണ്ടുകൊണ്ട് ഈ ദണ്ഡകാരണ്യം മുഴുവൻ സ്വച്ഛന്ദം സഞ്ചരിക്കാം." രാക്ഷസിയുടെ ഈ വാക്കുകൾ കേട്ട വാക്യകോവിദനായ കാകുൽസ്ഥൻ ഇങ്ങിനെ വചിച്ചു.

---

# സർഗ്ഗം 18

## ശൂർപ്പണഖാവിരൂപണം

---

അനന്തരം കാമപാശത്താൽ അവബദ്ധയായ ശൂർപ്പണഖയെ നോക്കി സ്പഷ്ടമായും ഭംഗിയായും ശ്രീരാഘവൻ സ്മിതപൂർവ്വം ഇങ്ങിനെ വചിച്ചു. "ആര്യെ! ഞാൻ സദാരനാണ്. നോക്കുക ഈ നില്ക്കുന്ന സ്ത്രീ എന്റെ ഭാര്യയാണ്. സപത്നീത്വം നിന്നെപ്പോലുള്ള സ്ത്രീകൾക്കു തീരെ ദുഃഖപ്രദമത്രെ. ഇവൻ എന്റെ അനുജനാണ്. ലക്ഷ്മണൻ എന്നാണ് പേർ. ശ്രീമാനും വീർയ്യവാനുമായ ഇവൻ അത്യന്തം കോമളനും ഗുണവാനും ഇപ്പോൾ ഭാർയ്യാവിയുക്തനുമാണ്. യൌവനപൂർണ്ണനായ ഇവൻ ഭാർയ്യാസുഖം അനുഭവിച്ചിട്ടു കാലം വളരെ വളരെയായിരിക്കുന്നു. യഥാർത്ഥമായി ഭാർയ്യയെക്കൊണ്ടുള്ള പ്രയോജനം ഇപ്പോൾ ഇവനാണ്. രൂപവതിയായ നിന്റെ സൌന്ദർയ്യത്തിന്നു ഇവൻ യോജിക്കയും ചെയ്യും. അതിനാൽ ഹെ! വിശാലാക്ഷി! നീ ഇവനെ പ്രാപിക്കു. നിന്റെ ഭർത്താവായിത്തീരുവാൻ ഇവനോടപേക്ഷിക്കുക. അർക്കപ്രഭ മേരുവോടെന്നപോലെ നീ ഇവനോടു ചേർന്ന് അസാപത്ന്യത്തെ പ്രാപിക്കു. അതാണ് നിനക്കു നല്ലത്." എന്നിപ്രകാരമുള്ള വാക്കുകൾ കേട്ടു കാമമോഹിതയായ ആ രാക്ഷസി രാമനെപ്പരിത്യജിച്ചു ലക്ഷ്മണനെപ്പിടികൂടി. അവൾ ലക്ഷ്മണനോടിപ്രകാരം പറഞ്ഞു. "ഹെ! കോമളാംഗ! വരവർണ്ണിനിയായ ഞാൻ അങ്ങയുടെ സൌന്ദർയ്യത്തിന്നു പററിയ ഭാർയ്യയായിരിക്കും. എന്റെ ഒരുമിച്ചു പോരിക. നമുക്ക് ഈ ദണ്ഡകാരണ്യം മുഴുവൻ ചുററിനടന്നു രമിക്കാം." രാക്ഷസിയുടെ ഈ വാക്കുകൾ കേട്ടു വാക്യകോവിദനായ ലക്ഷ്മണ

ൻ പുഞ്ചിരിപൊഴിച്ചുംകൊണ്ടു യുക്തിപൂൎവ്വം ഇങ്ങിനെ പറഞ്ഞു. "ഹെ! അംഗനെ! രാമൻെറ ദാസനാണ് ഞാൻ. എൻെറ പത്നിയായിത്തീൎന്ന് ദാസന്റെ ദാസിയാകേണമെന്നാണൊ നിൻെറ ആഗ്രഹം. കഷ്ടം! ഹെ! അമലവൎണ്ണിനി! ഞാൻ ആൎയ്യനായ രാമനാൽ അസ്വാതന്ത്ര്യനാണ്. ഹെ! ആയതലോചനെ! സിദ്ധാൎത്ഥയായ നീ സമൃദ്ധാൎത്ഥനായ ആൎയ്യൻെറ കനിഷ്ഠഭാൎയ്യയായി ആനന്ദം അനുഭവിക്കുക. വിരൂപയും, അസതിയും, ക്രൂരയും, വയർ ഒട്ടിപ്പിടിച്ചു വൃദ്ധയുമായുള്ള ഈ നാരിയെ പരിത്യജിച്ച് രാമൻ നിന്നെ ഭജിച്ചുകൊള്ളും. ഹെ! വരാരോഹെ! ഈ ദിവ്യവിഗ്രഹത്തെ വെടിഞ്ഞു 'കഥ'യുള്ള ഏതൊരുവനാണ് ഒരു മാനുഷസ്ത്രീയിൽ രമിപ്പാൻ ഇച്ഛിക്കുക" ലക്ഷ്മണൻെറ ഈ പരിഹാസവാക്കുകൾ സൎവ്വവും സത്യമെന്നു കരുതി കരാളയും മാരമത്തിതയുമായ ആ രാക്ഷസി, സീതയോടുകൂടെ പൎണ്ണശാലയിൽ ഇരിക്കുന്ന ദുൎദ്ധൎഷനും പരന്തപനുമായ ശ്രീരാഘവൻെറ സമീപം ചെന്നു വീണ്ടും ഇങ്ങിനെ വചിച്ചു. "ഹെ! രാമ! വിരൂപയും, അസതിയും, കരാളയും, ദരുണവൃദ്ധയും ഉദരം ഒട്ടിയവളുമായ ഈ മൎത്ത്യനാരിയോടൊന്നിച്ചു രമിപ്പാൻ നീ ഇച്ഛിക്കുന്നതെന്താണ്. എന്നെ മാനിക്കയില്ലെന്നൊ. ഇതാ നീ കണ്ടുകൊൾക. ഇവളെ ഞാൻ ഇപ്പോൾതന്നെ ഭക്ഷിക്കുന്നുണ്ട്. പിന്നീടു ഞാൻ നിന്നോടൊന്നിച്ചു നിസ്സപത്നയായി സസുഖം സഞ്ചരിക്കും. "ഇപ്രകാരം പറഞ്ഞ് അഗ്നിശിഖപോലുള്ള തൻെറ ഉഗ്രദൃഷ്ടികൾ ഉരുട്ടിക്കൊണ്ട് മഹോല്ക്ക രോഹിണീനക്ഷത്രത്തിന്നു നേരെയെന്നപോലെ ആ രാക്ഷസി മൃഗശാബാക്ഷിയായ സീതയുടെനേരെ പാഞ്ഞടുത്തു. മൃത്യുപാശംപോലെ വന്നുവീഴുന്ന ആ രാക്ഷസിയെ തടുത്തിട്ട് ഭീമബലനായ രാമൻ ക്രോധതാമ്രാക്ഷനായി ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "ഹെ! സൌമിത്രെ! ഖലരോടും അനാൎയ്യരോടും നേരമ്പോക്ക് ഒരുവിധത്തിലും നന്നല്ല. ഇതാ സീതയെ നോക്കുക. പേടിച്ചു പ്രാണൻ പോകാറായിരിക്കുന്നു. ഹെ! പുരുഷസിംഹ! ഭയങ്കരിയും, അസതിയും, അതിമത്തയും, മഹോദരിയുമായ ഈ രാക്ഷസിയെ അംഗവൈരൂപ്യംചെയ്തുവിടുക."

ഇതു കേട്ടു ബലശാലിയായ ലക്ഷ്മണൻ വാൾ ഊരി ശൂർപ്പണഖയുടെ കാതും മൂക്കും ഛേദിച്ചു. ഉടൻ ഭയങ്കരിയായ ആ രാക്ഷസി കഠിനവേദനയോടെ ഘോരഘോരം ഗർജ്ജിച്ചുകൊണ്ടു വന്നവഴിയെതന്നെ കാട്ടിലേക്കു പാഞ്ഞുകളഞ്ഞു. രക്തത്തിൽ മുഴുകി വർഷകാലത്തെ കരിങ്കാറുപോലെ പലതരം മുറവിളിച്ചുകൊണ്ട് അവൾ കാനനം മുഴക്കി. വഴിനീളെ രക്തം പൊഴിച്ചും കൈകൾ പൊക്കി ഗർജ്ജിച്ചുംകൊണ്ടു വിരൂപിതയായ അവൾ ജനസ്ഥാനത്തിൽ ചെന്നു രാക്ഷസന്മാരാൽ ചുററപ്പെട്ടു തന്റെ ഭ്രാതാവിനെ ശരണം പ്രാപിച്ചു. ആകാശത്തിൽനിന്നു വീഴുന്ന അശനിപോലെ അവൾ ഉഗ്രദർശനനായ ഖരന്റെ പാദമൂലത്തിൽ ചെന്നു പതിച്ചു. ഭാര്യയായ സീതയോടും ലക്ഷ്മണനോടുംകൂടി ശ്രീരാഘവൻ വനത്തിൽ വന്നിട്ടുണ്ടെന്നും അവർ തന്റെ അംഗങ്ങളെ ഛേദിച്ചു തന്നെ ഈവിധം വിരൂപയാക്കിത്തീർത്തുവെന്നുമുള്ള എല്ലാ സംഗതിയും കടുനിണത്തിലാണ്ടുംകൊണ്ട് ഭയമൂർഛിതയായ അവൾ തന്റെ ഭ്രാതാവിനോടറിയിച്ചു.

---

## സർഗ്ഗം 19

### ഖരസൈന്യാഗമനം.

---

രക്തത്തിൽ മുഴുകിയവളും വിരൂപിതയുമായി തന്റെ കാല്ക്കൽ വന്നു വീണുകിടക്കുന്ന ശൂർപ്പണഖയെക്കണ്ടു ഖരൻ ക്രോധസന്തപ്തനായി ഇങ്ങിനെ പറഞ്ഞു. "ഹെ! ഭഗിനി! നീ മോഹവും സംഭ്രമവും പരിത്യജിക്കു. നിന്നെ ഈവിധം വിരൂപയാക്കിയതാരെന്നു പറക. വെറുതെ കിടക്കുന്ന ഉഗ്രവിഷത്തോടുകൂടിയ കൃഷ്ണസർപ്പത്തെ നേരമ്പോക്കായി അംഗുലികൾകൊണ്ടു കുത്തിനോക്കുന്നതാർ. കഴുത്തിൽ വന്നു വീണിട്ടുള്ള കാലപാശത്തെ അറിയാത്ത ആ മൂഢനാരാണ്. നിന്നോടു നേരിട്ട്, ഏതൊരുവൻ ഈ മഹാവിഷത്തെപ്പാനംചെയ്തു. ബലവിക്രമസമ്പന്നയും സ്വച്ഛന്ദചാരി

ണിയും കാമരൂപിണിയുമായ നിന്നെ ആർ ഈ അവസ്ഥയെ പ്രാപിപ്പിച്ചു. അന്തകതുല്യമായ ഭയങ്കരരൂപത്തോടുകൂടിയാണല്ലൊ നീ ഇവിടെ എത്തിച്ചേൎന്നതു്. ദേവഗന്ധൎവ്വന്മാരൊ മഹാത്മാക്കളായ മഹൎഷികളൊ ആരാണു് നിനക്കു് ഈവിധം വൈരൂപ്യം വരുത്തിയതു്. ആ മഹാവീൎയ്യവാൻ ആരെന്നു പറയുക. എനിക്കു വിപ്രിയം ചെയ്വാൻ സഹസ്രാക്ഷനും പാകശാസനനുമായ മഹേന്ദ്രനുപോലും സാദ്ധ്യമല്ല. പിന്നെ ഈ ലോകവാസികളെപ്പററി പറയേണമൊ. ആരായാലും വേണ്ടതില്ല. ഹംസം വെള്ളത്തിൽ കലൎത്തിയ ക്ഷീരത്തെയെന്നപോലെ ജീവിതാന്തകരങ്ങളായ എന്റെ ബാണങ്ങൾ ഉടൻ അവന്റെ പ്രാണങ്ങളെ നുകൎന്നൊടുക്കും. സംഗരത്തിൽ എന്റെ ശസ്ത്രങ്ങളേററു മൎമ്മം പിളൎന്ന എതൊരുവന്റെ പതയ്ക്കുന്ന കട്ടച്ചോരയാണു് മേദിനി പാനംചെയ്യാറായതു്? എന്റെ നിശിതബാണമേററു ചതഞ്ഞുവീഴുന്ന എതൊരുവന്റെ മാംസം തിന്നു് പക്ഷികൾ പരിതൃപ്തരാകുമാറായിരിക്കുന്നു? പോരിൽ ഞാൻ ഏല്പിക്കുന്ന പീഡകളിൽനിന്നും രക്ഷപ്രാപിപ്പാൻ ദേവഗന്ധൎവ്വന്മാരാകട്ടെ പിശാചുക്കളാകട്ടെ രാക്ഷസന്മാരാകട്ടെ സമൎത്ഥരല്ല. നീ മെല്ലെ എഴുന്നേല്ക്കുക. നിന്നോടു നേരിട്ട ആ ദുൎവ്വിനീതൻ ആരെന്നു പറയുകയേ വേണ്ടു." ക്രോധകാഠിന്യത്തോടുകൂടിയ തന്റെ ഭ്രാതാവിന്റെ വാക്കുകൾ കേട്ടു ശൂൎപ്പണഖ കണ്ണുനീർ ചൊരിഞ്ഞുകൊണ്ടിങ്ങിനെ പറഞ്ഞു. "ദശരഥപുത്രരായി രാമൻ, ലക്ഷ്മണൻ എന്നിങ്ങിനെ രണ്ടു യുവസഹോദരന്മാർ ദണ്ഡകാരണ്യത്തിൽ വന്നുചേൎന്നിട്ടുണ്ടു്. കോമളന്മാരും സുകുമാരശരീരരും മഹാബലരുമാണു് അവർ. പുണ്ഡരീകാക്ഷരും, ദാന്തരും, ധൎമ്മചാരികളുമായ അവർ ചീരകൃഷ്ണാജിനങ്ങൾ ധരിച്ചു് താപസവേഷത്തോടുംകൂടെ ഫലമൂലങ്ങൾ ഭക്ഷിച്ചുംകൊണ്ടാണു് വനത്തിൽ സഞ്ചരിക്കുന്നതു്. ഗന്ധൎവ്വരാജതുല്യരും രാജചിഹ്നങ്ങൾ തികച്ചും ഉള്ളവരുമായ അവർ ദേവന്മാരോ അതല്ല മാനുഷരോ എന്നു തീൎച്ചപറഞ്ഞുകൂടാ. രൂപസമ്പന്നയും സൎവ്വാഭരണഭൂഷിതയുമായ ഒരു തരുണിയും അവരോടൊന്നിച്ചുണ്ടു്. അ

വരം നിമിത്തമാണ് ആ രണ്ടു സഹോദരന്മാരുംകൂടി അനാഥയായ കുലടയെപ്പോലെ എന്നെ ഈ നിലയിലാക്കിയതു്. വൃത്തഹീനയായ അവളെയും അവളോടൊന്നിച്ചുള്ള ആ അസത്തുക്കളെയും പോരിൽ നിഗ്രഹിച്ചു് അവരുടെ കട്ടനിണം കടിച്ചാലേ എന്റെ ഖേദം ഒട്ടടങ്ങുകയുള്ളു. ഹേ! ഭ്രാതാവേ! എന്റെ ഒന്നാമതായുള്ള ഈ അഭിലാഷം സാധിപ്പിച്ചുതരിക. അവളുടെയും അവരുടെയും ചുടുരക്തം ഞാൻ കുടിക്കട്ടെ." ശൂർപ്പണഖയുടെ ഈ വാക്കുകൾ കേട്ടു ഖരൻ അത്യന്തം ക്രുദ്ധനായി. അന്തകനു തുല്യം ഭയങ്കരരായ തന്റെ പതിനാലു പടനായകന്മാരെ വിളിച്ചു് അവൻ ഇപ്രകാരം ആജ്ഞാപിച്ചു. "ഹേ! സേനാപതികളേ! ആയുധപാണികളും ചീരകൃഷ്ണാജിനങ്ങൾ ധരിച്ചിട്ടുള്ളവരുമായ രണ്ടു പുരുഷന്മാർ ഒരു പ്രമദയോടുകൂടെ ദണ്ഡകവനത്തിൽ വന്നിട്ടുണ്ടത്രെ. നിങ്ങൾ ചെന്നു് ആ ദുർവൃത്തയേയും അവളോടുകൂടെയുള്ള ആ രണ്ടു ഖലരേയും നിഗ്രഹിച്ചു് വേഗം ഇങ്ങോട്ടു കൊണ്ടുവരിക. അവരുടെ പതയ്ക്കുന്ന രുധിരം എന്റെ സഹോദരി കുടിച്ചു സംതൃപ്തയാകട്ടെ. ഇവളുടെ മനോരഥത്തെ ക്ഷണം നിറവേററുവിൻ." ഖരന്റെ അതിതീവ്രമായ ഈ ശാസനം കൈക്കൊണ്ടു രാക്ഷസന്മാർ വാതേരിതമായ മേഘംപോലെ അതിജവം രാമലക്ഷ്മണന്മാരുടെ സമീപം പാഞ്ഞുചെന്നു. അമിതതേജസ്വികളായ അവരെ ആക്രമിപ്പാൻ തീവ്രശസ്ത്രരും മഹാബലരുമായ ആ രാക്ഷസന്മാൎക്കു ഒരു വിധത്തിലും സാധിച്ചില്ല. പ്രദീപ്തമായ അഗ്നിയെ മട്ടിപ്പാൻ മത്തശലഭങ്ങൾ ശക്തരാകുമൊ.

---

## സൎഗ്ഗം 20

### ചതുർദ്ദശരാക്ഷസനിധനം.

---

അനന്തരം ഭയങ്കരിയായ ശൂർപ്പണഖ ആ രാക്ഷസന്മാരോടുകൂടെ പർണ്ണശാലയിൽ ചെന്നു് രാമലക്ഷ്മണന്മാരേയും സീതയേയും അവൎക്കു കാട്ടിക്കൊടുത്തു. ശൂർപ്പണഖയേയും അനുചരന്മാരായ

മററു പതിന്നാലു രാക്ഷസന്മാരെയും കണ്ടു് ശ്രീമാനായ രാഘവൻ ദീപ്തതേജസ്വിയായ ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "ലക്ഷ്മണ! നീ മുഹൂൎത്തനേരം സീതയുടെ സമീപം നില്ക്കുക. ഞാൻ ചെന്നു് ക്ഷണം ഈ രാക്ഷസിയുടെ പിന്നാലെ പോന്നിട്ടുള്ള രക്ഷസ്സുകളുടെ കഥ കഴിച്ചു പോരാം." വിദിതാത്മാവായ രാഘവന്റെ മൊഴികൾ കേട്ടു ലക്ഷ്മണൻ അപ്രകാരം സമ്മതിച്ചു തന്റെ ഭ്രാതാവിനെ വന്ദിച്ചു. ധൎമ്മാത്മാവായ ദാശരഥിയാകട്ടെ ചാമീകരമണിഞ്ഞുള്ള തന്റെ മഹാധനസ്സു് കുലച്ചുപിടിച്ചു് ആ രാക്ഷസന്മാരെ നോക്കി ഇങ്ങിനെ പറഞ്ഞു. "ഹേ! നിശാചരരെ! ദശരഥപുത്രന്മാരായ രാമലക്ഷ്മണന്മാരാണു് ഈ വന്നിരിക്കുന്നതെന്നു ധരിച്ചുകൊൾക. ദുശ്ചരമായ ദണ്ഡകവനത്തിൽ ഞങ്ങൾ സീതയോടുകൂടെ സഞ്ചരിക്കുന്നു. ഫലമൂലങ്ങൾ ഭക്ഷിച്ചുംകൊണ്ടിവിടെ വസിക്കുന്ന ദാന്തരും താപസരുമായ ഞങ്ങൾ യഥാവിധി ധൎമ്മം നടത്തുന്നു. നിങ്ങളെപ്പോലുള്ള പാപചാരികളെ ദണ്ഡിക്കുന്നു. അവരെ നിഗ്രഹിപ്പാൻവേണ്ടിയാണു് മഹൎഷിമാരുടെ ആജ്ഞയോടുംകൂടെ ശരചാപങ്ങൾ ധരിച്ചു ഞങ്ങൾ ഇവിടെ വന്നിട്ടുള്ളതു്. ധൈൎയ്യമുണ്ടെങ്കിൽ തിരിച്ചു പായാതെ അല്പനേരം അവിടെ നില്ക്കുക. പ്രാണനിൽ കൊതിയുള്ളപക്ഷം പിന്തിരിഞ്ഞു മണ്ടിക്കൊൾക." ശ്രീരാഘവന്റെ ഈ വാക്കുകൾ കേട്ടു ബ്രഹ്മഘാതികളും ശസ്ത്രപാണികളുമായ രാക്ഷസന്മാർ ഏററവും ക്രുദ്ധിച്ചു് ഇങ്ങിനെ പറഞ്ഞു. മഹാനും ഞങ്ങളുടെ സ്വാമിയുമായ ഖരനെ സ്വസംക്രുദ്ധനാക്കിത്തീൎത്ത നീ യുദ്ധത്തിൽ ഹതനായി പ്രാണങ്ങൾ പരിത്യജിക്കും. ഇത്രയും രാക്ഷസന്മാരോടു നീ ഒരുവൻ തനിയെ യുദ്ധത്തിന്നിറങ്ങുമോ? ഞങ്ങളുടെ മുമ്പാകെ നില്ക്കുവാൻപോലും നീ ശക്തനല്ല. വേഗം പോരിക. ഞങ്ങൾ പ്രയോഗിക്കുന്ന പരിഘം, ശൂലം, പട്ടിശം എന്നീ ആയുധജാലങ്ങളേററു നിന്റെ പ്രാണങ്ങളും, വീൎയ്യവും, ചാപവും ഈ ക്ഷണത്തിൽ നിന്നെ ഉപേക്ഷിക്കും." എന്നിങ്ങിനെ പറഞ്ഞു ക്രോധകാഠിന്യത്തോടെ അട്ടഹസിച്ചുംകൊണ്ടു് ആ രാക്ഷസന്മാർ ദുൎജ്ജയനായ ശ്രീരാഘവന്നുനേരെ അവരുടെ ശസ്ത്രങ്ങളെല്ലാം

ന്നായി പ്രയോഗിച്ചു. ഇതു കണ്ടു പരവീരഘാതിയായ രാഘവൻ ആ പതിന്നാലു ശസ്ത്രങ്ങളേയും ഹേമപരിഷ്കൃതങ്ങളായ തന്റെ പതിന്നാലു ബാണങ്ങൾകൊണ്ടു നുറുക്കിയിട്ടു. അനന്തരം മഹാതേജസ്വിയായ രാഘവൻ കല്ലിൽ അണച്ചു മൂൎച്ചകൂട്ടിയ സൂൎയ്യസന്നിഭങ്ങളായ പതിനാലു നാരാചങ്ങളെടുത്തു ഉഗ്രകോപത്തോടെ വില്ലിൽ സജ്ജമാക്കി. ശതക്രതു വജ്രത്തെയെന്നപോലെ പരാക്രമശാലിയായ ശ്രീരാഘവൻ അവയെ ആ രാക്ഷസന്മാൎക്കുനേരെ ആഞ്ഞു വിട്ടു. സ്വൎണ്ണപ്പിടികളിട്ടിട്ടുള്ള ആ വിശിഖങ്ങൾ കൊള്ളിമീൻപോലെ പ്രകാശിച്ചുംകൊണ്ട് അതിദ്രുതം ആ രക്ഷസ്സുകളിൽ ചെന്നുപതിച്ച് അവരുടെ മൎമ്മങ്ങൾ ഭേദിച്ചു. രുധിരം പുരണ്ട ആ ക്ഷുദ്രബാണങ്ങളാകട്ടെ മേഘനാദത്തോടെ താഴെ പതിച്ചു ക്ഷോണിയും പിളൎന്നു. ഉടൻ ശോണിതം അണിഞ്ഞു രൌദ്രരൂപികളായിത്തീൎന്നിട്ടുള്ള ആ രാക്ഷസന്മാർ പ്രാണങ്ങൾ വെടിഞ്ഞു വേരററ വൃക്ഷങ്ങൾപോലെ ഭൂമിയിൽ പതിച്ചു. നിലത്തു വീണുകിടക്കുന്ന ആ രാക്ഷസന്മാരെക്കണ്ടു ക്രുദ്ധയായ ശൂൎപ്പണഖ പേടിച്ചു വിറച്ചുംകൊണ്ട് ഘോരതരം അലറി. അല്പം ഉണങ്ങിപ്പിടിച്ച ചോരയോട്ടുംകൂടെ വീണ്ടും വീണ്ടും ഗൎജ്ജിച്ചുകൊണ്ട് അവൾ പശപററിയ ഈന്തപോലെ ഖരാന്തികം ചെന്നു വീണു. ശോകാൎത്തയായി കണ്ണുനീർ പൊഴിച്ചുംകൊണ്ട് അവൾ പലതും പറഞ്ഞു രോദനംചെയ്തു. ചതുൎദ്ദശരാക്ഷസന്മാരും യുദ്ധത്തിൽ ചത്തുവീണതു കണ്ട് ഭയന്നു മണ്ടിയ ആ ഘോരരാക്ഷസി സൎവ്വവൃത്താന്തവും തന്റെ ഭ്രാതാവോടുണൎത്തിച്ചു.

---

## സൎഗ്ഗം 21

### ഖരപ്രോത്സാഹനം

---

അനൎത്ഥംനിമിത്തം വീണ്ടും വന്നു തന്റെ പാദങ്ങളിൽ വീണു കേഴുന്ന ശൂൎപ്പണഖയെക്കണ്ടു ഖരൻ ഏററവും രുഷ്ടനായി. അവൻ ആ രാക്ഷസിയെ നോക്കി ഇങ്ങിനെ പറഞ്ഞു. "ഹേ! സോദരീ!

നിനക്കവേണ്ടി രക്തഭോജികളായ പതിനാല്ല ശൂരരാക്ഷസന്മാരെ ഞാൻ നിയോഗിച്ചിട്ടുണ്ടല്ലൊ. വീണ്ടും വന്ന നീ ഈവിധം രോദനംചെയ്യുന്നതെന്താണ്. വിശ്വസ്തരും ഹിതകാരികളും എന്നിൽ അതിവശംഗതരായ അവർ എന്റെ ആജ്ഞയെ നടത്തുമൊ ഇല്ലയോ എന്നു നീ ശങ്കിക്കയേ വേണ്ട. പിന്നെ നീ എന്തിനുവേണ്ടി സർപ്പത്തെപ്പോലെ ഇങ്ങിനെ പൂഴിയിൽ കിടന്നു പിരളുന്നു. എഴുനില്ക്കു. ഒട്ടും ഭയം വേണ്ട. ദുഃഖത്തെപ്പരിത്യജിക്ക" ദുർദ്ധർഷനായ ആ രാക്ഷസന്റെ വാക്കുകൾ കേട്ട് അല്പം സമാധാനത്തോടുകൂടെ അവൾ കണ്ണുനീർ തുടച്ച് തന്റെ ഭ്രാതാവോടിങ്ങിനെ പറഞ്ഞു. "ഹെ! വീര! മൂക്കും കാതും മുറിക്കപ്പെട്ടു ചോരയിൽ മുഴുകി ഞാൻ ഭവാനെ ശരണം പ്രാപിച്ചു. അപ്പോൾ അങ്ങുന്ന് എന്നെ ആശ്വസിപ്പിക്കയുമുണ്ടായി. അനന്തരം എന്റെ ഹിതത്തിനുവേണ്ടി ക്രോധാവിഷ്ടനായ അങ്ങുന്ന് "ആ രാമലക്ഷ്മണന്മാരെ വേഗം ചെന്നു നിഗ്രഹിക്കുക" എന്നു കല്പിച്ചുകൊണ്ട് ചതുർദ്ദശരാക്ഷസന്മാരെ അയക്കയും ചെയ്തു. ശൂലം, പട്ടശം എന്നീ ആയുധജാലങ്ങൾ ധരിച്ച് അത്യന്തം അമർഷത്തോടെ രാമനെച്ചെന്നണഞ്ഞ ആ രക്തഭക്ഷകന്മാർ സർവ്വരും മർമ്മഭേദികളായ രാമസായകങ്ങളേററു രണത്തിൽ നിഹതരായി. ശ്രീരാഘവന്റെ ഉഗ്രകർമ്മവും തന്നിമിത്തം മഹാബലരായ രാക്ഷസന്മാരെല്ലാം ചത്തുവീണതും ഓർക്കുമ്പോൾ ഇതാ ഇപ്പോഴും എന്റെ ഹൃദയം നടുങ്ങുന്നു. ഹെ! നിശിചരേശ്വര! എങ്ങും ഭയത്തെത്തന്നെ ഞാൻ ദർശിക്കുന്നു. അതിനാൽ വീണ്ടും ഞാൻ നിന്തിരുവടിയെശ്ശരണം പ്രാപിച്ചതാണ്. വിഷാദമാകുന്ന നക്രത്തോടും പരിത്രാസമാകുന്ന ഊർമ്മിജാലങ്ങളോടും കൂടിയ ഈ വിപുലസാഗരത്തിൽ നിമഗ്നയായ എന്നെ അങ്ങുന്നു ത്രാണംചെയ്യുക. എന്നോടൊന്നിച്ചു പോന്നിരുന്ന മാംസഭോജികളായ രാക്ഷസന്മാരെയെല്ലാം നിശിതബാണങ്ങൾകൊണ്ടു രാമൻ കൊന്നുവീഴ്ത്തി. ഹെ! അസുരേശ്വര! എന്നിലും ആ രാക്ഷസന്മാരിലും നിന്തിരുവടിക്കു കരുണയുണ്ടാകേണമെ. രാമനോടു നേരിടുവാൻതക്ക പ്രാപ്തിയോ തേജസ്സോ അങ്ങേക്കുണ്ടെന്നു വരികിൽ ദണ്ഡകാരണ്യത്തിൽനിന്നും

ഈ രാക്ഷസകണ്ടകത്തെ അങ്ങുന്ന് ഉന്മൂലനം ചെയ്യുക. എന്റെ ശത്രുവായ രാമനെ നീ ഇപ്പോൾ നിഗ്രഹിക്കാത്തപക്ഷം മാനംകെട്ടവളായ ഞാൻ എന്തിനു ജീവിക്കുന്നു? നിന്റെ മുമ്പിൽനിന്നുതന്നെ ഞാൻ പ്രാണങ്ങൾ പരിത്യജിക്കും. മുഴുവൻ സൈന്യത്തോടെ ചെന്നാലും രാമനോടു നേർക്കുവാൻ നീ ശക്തനാകുമൊ എന്നു ഞാൻ സംശയിക്കുന്നു. നീ ശൂരനാണെന്നാണ് നിന്റെ നാട്യം. മഹാപരാക്രമിയാണെന്ന് വൃഥാ ഘോഷിക്കുന്നുവല്ലൊ. കഷ്ടം നിനക്കു നാണമില്ലെ. നീ യഥാർത്ഥശൂരനാണോ. ആ രാമലക്ഷ്മണന്മാരെ ഹനിപ്പാൻ നിനക്കു സാധിക്കുമൊ. ഹെ! ആശര! രാമനോടെതിർക്കുവാൻതക്ക പ്രാപ്തിയും പ്രഭാവവും നിനക്കുണ്ടെങ്കിൽ ഈ ദണ്ഡകാരണ്യത്തിൽ വസിക്കുന്ന അവരെ നീ നിഗ്രഹിക്ക. ഉത്സാഹം ഒട്ടും ചുണയുമില്ലാത്തവനായ നീ ഇവിടെ ജീവിക്കുന്നതെന്തിന്? ബന്ധുക്കളോടുകൂടി വേഗം ദണ്ഡകവനം വിട്ടു നടന്നുകൊൾക. അല്ലെങ്കിൽ രാമന്റെ കൈയിൽ അകപ്പെട്ട് താമസിയാതെ നിന്റെ കഥയും അവസാനിക്കും. ദശരഥാത്മജനായ രാമൻ മഹാതേജസ്വിയാണ്. എന്നെ ഇവ്വിധം വിരൂപയാക്കിയ അവന്റെ ഭ്രാതാവും വീര്യസമ്പന്നൻ തന്നെ" ലംബോദരിയായ ആ രാക്ഷസി ഇങ്ങിനെ പലതും പറഞ്ഞ് കൈകൾ പരത്തി നെഞ്ചിലടിച്ചുകൊണ്ട് ദീനതരം വിലപിച്ചു.

---

## സർഗ്ഗം 22

### ഖരന്റെ യാത്ര

---

ഇപ്രകാരം ശൂർപ്പണഖയാൽ നിന്ദിക്കപ്പെട്ട ശൂരനായ ഖരൻ മറ്റു രാക്ഷസന്മാരുടെ മദ്ധ്യത്തിൽവെച്ച് ഉത്തരം ഇങ്ങിനെ പറഞ്ഞു. "ഹെ! സഹോദരി! നിനക്കു സംഭവിച്ച മാനഹാനിനിമിത്തം ഞാൻ വളരെ ഖേദിക്കുന്നു. തന്നിമിത്തം അലച്ചുകയറുന്ന കടൽവെള്ളംകണക്കെ തടുക്കവയ്യാത്ത ക്രോധം എന്നിൽ ജ്വലിക്കുന്നു. ക്ഷീണജീവിതനായ രാമന്റെ വീഴ്ച്ച എനിക്ക് എത്ര

യോ തുച്ഛമാണ്. തന്റെ ദുരാചാരംനിമിത്തം അവൻ ഇന്നുതന്നെ രണത്തിൽ ഹതനായി പ്രാണങ്ങൾ മോചിക്കും. നീ കണ്ണുനീർ ചൊരിഞ്ഞതു മതി. ഒട്ടും സംഭ്രമിക്കേണ്ട. രാമനെ ഞാൻ അവന്റെ ഭ്രാതാവോടുകൂടെ യമസദനത്തിലേക്കയക്കുന്നുണ്ട്. ഹെ! ആശരി! സംഗരത്തിൽ ഞാൻ ചാട്ടുന്ന വെണ്മഴുവേററു മന്ദപ്രാണനായി രാമൻ ക്ഷോണിയിൽ പതിക്കും. അവന്റെ ചുടുരക്തം നീ പാനംചെയ്യുക." ഖരന്റെ ഈ ഉക്തികൾ കേട്ടു ശൂൎപ്പണഖ പരമഹൃഷ്ടയായി. മൂഢതനിമിത്തം അവൾ തന്റെ ഭ്രാതാവിനെ ഏററവും സ്തുതിച്ചു. ആദ്യം പരുഷവാക്കുകൾ പറഞ്ഞും പിന്നീട് പ്രശംസിച്ചുംകൊണ്ടുള്ള ശൂൎപ്പണഖയുടെ വാക്കുകൾ ആ രാക്ഷസനെ പ്രസന്നനാക്കി. അവൻ തന്റെ സേനാനായകനായ ദൂഷണനെ വിളിച്ചു് ഇപ്രകാരം കല്പിച്ചു. "എടോ! ദൂഷണ! ഭീമവേഗികളും, യുദ്ധത്തിൽ പിന്തിരിയാത്തവരും, മേഘവൎണ്ണരും, അതിഘോരരും, ധീരരും, ക്രൂരകൎമ്മാക്കളും, ലോകത്തെ ഹിംസിച്ചു വിഹരിക്കുന്നവരും, മഹാശക്തരും, ഉഗ്രതേജസ്വികളും, പ്രതാപശാലികളും, എന്റെ ഹിതത്തിൽ അനുരക്തരും ആയ പതിനാലായിരം രാക്ഷസന്മാർ ഇവിടെ ഉണ്ടല്ലൊ. അവരെല്ലാം വേഗം പുറപ്പെട്ടുകൊള്ളട്ടെ. എന്റെ രഥവും ചാപബാണങ്ങളും ചിത്രഖഡ്ഗങ്ങളും കൂൎത്ത ശൂലങ്ങളും ശീഘ്രം തയ്യാറാക്കുക. രണകോവിദനായ ഞാൻ രാക്ഷസന്മാരോടുകൂടെച്ചെന്നു് ദുൎവ്വിനീതനായ രാമനെ ആയോധനത്തിൽ ഹനിക്കുന്നുണ്ട്." ഖരന്റെ ഈ ആജ്ഞ അരക്ഷണത്തിൽ നിൎവ്വഹിക്കപ്പെട്ടു. വിചിത്രങ്ങളായ ഭീമവാജികൾ പൂട്ടിയിരുന്ന സൂൎയ്യപ്രഭയോടുകൂടിയ അവന്റെ മഹാരഥം ഉടൻ അവിടെ എത്തി. മേരുശിഖരതുല്യവും തപ്തകാഞ്ചനപരിഷ്കൃതവും പൊൻപൊതിഞ്ഞ ചക്രങ്ങളുള്ളതും വൈഡൂൎയ്യമയമായ നകങ്ങളോടുകൂടിയതുമായ ആ മഹാരഥം കാഞ്ചനനിൎമ്മിതമായ മീനങ്ങൾ, പുഷ്പങ്ങൾ, ശൈലങ്ങൾ, സൂൎയ്യചന്ദ്രന്മാർ, ചിത്രശോഭയോടുകൂടിയ പക്ഷിസംഘങ്ങൾ, താരങ്ങൾ എന്നിവകൊണ്ടു് വിചിത്രതരം അലങ്കരിക്കപ്പെട്ടതും ആയി

തന്നു. ധ്വജങ്ങളും കിങ്കിണീഗണങ്ങളും ആ മഹാരഥത്തിൽ അത്യന്തശോഭയോടെ വിളങ്ങിക്കണ്ടു. വിശിഷ്ടവാജികൾ പൂട്ടിയ ഈ രഥത്തിൽ കയറി ക്രോധസംരക്തനേത്രനായ ഖരൻ യാത്ര തുടന്നു. ഭീമവിക്രമന്മാരായ അവന്റെ മുഴുവൻ സൈന്യവും രഥത്തിന്നരികെ ചെന്നു ദൂഷണനെച്ചുററിനിന്നു. മഹത്തരങ്ങളായ ചാപങ്ങൾ, ഘോരശസ്ത്രങ്ങൾ, ധ്വജങ്ങൾ എന്നിവ ധരിച്ചിരുന്ന ആ രാക്ഷസരോടെല്ലാം ഖരൻ നടക്കുവാൻ ആജ്ഞാപിച്ചു. ഉടനെ ഖരഹിതാനുവൎത്തികളും അതിഭീഷണന്മാരുമായ ആ ഈരേഴായിരം രാക്ഷസന്മാരും മുൽഗരം, പട്ടിശം, ശൂലം, ഏററവും മൂൎച്ചയുള്ള വെണ്മഴു, ഖഡ്ഗചക്രങ്ങൾ, മിന്നിത്തിളങ്ങുന്ന തോമരം, വേൽ, ഘോരമായ പരിഘം, കാൎമ്മുകം, ഗദ, മുസലം, വജ്രം തുടങ്ങിയ ആയുധജാലങ്ങൾ ധരിച്ചു് മഹാനാദത്തോടെ ജനസ്ഥാനത്തിൽനിന്നു പുറപ്പെട്ടു. ഭീമവിക്രമന്മാരായ അവരുടെ പിമ്പെ ഖരന്റെ രഥവും യാനംചെയ്തു. തപ്തകാഞ്ചനംകൊണ്ടലങ്കരിച്ച പല വൎണ്ണത്തിലുള്ള വാജികളെ നിപുണനായ സാരഥി ഖരന്റെ ഇച്ഛയനുസരിച്ചു തെളിച്ചുകൊണ്ടിരുന്നു. രിപുഘാതിയായ ആ രാക്ഷസവീരന്റെ മഹാരഥം സൎവ്വദിക്കും മുഴക്കിക്കൊണ്ടു സഞ്ചരിച്ചു. ശത്രുസംഹാരത്തിൽ ബദ്ധപ്പെട്ടുകൊണ്ടിരുന്ന ദുഷ്ടനും, ഖരനിസ്വനനും, അന്തകതുല്യനുമായ ഖരൻ, സൂതനെ, വൎഷിച്ചുംകൊണ്ടിരിക്കുന്ന മേഘത്തെ കൊടുങ്കാററുപോലെ ബദ്ധപ്പെടുത്തി.

---

## സൎഗ്ഗം 23

### ഖരന്നു നേരിട്ട ദുൎന്നിമിത്തങ്ങൾ

---

ജനസ്ഥാനം വിട്ടു യാത്രചെയ്യുന്ന ഖരസൈന്യങ്ങൾക്കു് പല ദുശ്ശകുനങ്ങളും കാണുമാറായി. ഗൎദ്ദഭത്തെപ്പോലെ അരുണവൎണ്ണമായ മേഘങ്ങൾ രക്തജലം വൎഷിച്ചു. അവന്റെ രഥത്തിൽ പൂട്ടിയിരുന്ന മഹാവേഗികളായ കുതിരകൾ രാജമാൎഗ്ഗത്തിൽ പുഷ്പം ചിതറിക്കിടന്നിരുന്ന സമനിരപ്പായൊരു സ്ഥലത്തു ചെന്നു് പെട്ടെന്നു

വീണു. അററം രക്തവൎണ്ണമായി കരിക്കൊള്ളിപോലെ കറുത്ത പരിവേഷം സൂൎയ്യനെ ചുററും ഉണ്ടുവിച്ചു. ഹേമമയമായ അവന്റെ ധ്വജസ്തംഭത്തിൽ ക്രൂരൻകഴു പറന്നിരുന്നു. മാംസഭോജികളും ഖരനിസ്വനത്തോടുകൂടിയവയുമായ മൃഗപക്ഷികൾ ജനസ്ഥാനത്തിനു സമീപം വന്നിരുന്ന് പല അപശബ്ദങ്ങളും ഉണ്ടാക്കി. അശുഭത്തെ സൂചിപ്പിച്ചുകൊണ്ട് കുറുക്കന്മാർ നാലുദിക്കിൽനിന്നും ഉഗ്രമായി ഓരിയിട്ടു. ഭീമകരംതന്നെ ഭൈരവസ്വനം പുറപ്പെടുവിക്കുന്നതുപോലെ തോന്നിത്തുടങ്ങി. പച്ചമാംസപോലുള്ള മേഘപംക്തികൾ രക്തോദകം ധരിച്ചുകൊണ്ട് ഭയങ്കരാകാരം ആകാശത്തെ മറച്ചു. രോമാഞ്ചമുണ്ടാക്കുംവണ്ണം തിമിരം ഉൽബണമായി. ദിക്കുകളാകട്ടെ വിദിക്കുകളാകട്ടെ വ്യക്തമായി പ്രകാശിച്ചില്ല. സന്ധ്യാകാലംപോലെ ദിക്കുകൾ ഒക്കെയും അരുണവൎണ്ണമായി വിളങ്ങി. ഘോരമൃഗങ്ങളും പക്ഷികളും പരുഷധ്വനിയോടെ ആ രാക്ഷസന്മാൎക്കഭിമുഖമായിട്ടു സഞ്ചരിച്ചു. അശുഭം വിളിച്ചുപറയുന്ന കുറുക്കൻ, കഴുകൻ തുടങ്ങിയ ജന്തുക്കൾ വിസ്വരത്തിൽ ശബ്ദിച്ചു. പോരിൽ അശുഭത്തെ സൂചിപ്പിച്ചുകൊണ്ട് ശൃഗാലങ്ങൾ രാക്ഷസസൈന്യത്തെത്തന്നെ നോക്കിനോക്കി തങ്ങളുടെ ജ്വലിക്കുന്ന വക്ത്രങ്ങൾ തുറന്ന് ഓരിയിട്ടു. കബന്ധതുല്യമായ മേഘഖണ്ഡങ്ങൾ പരിവേഷംപോലെ സൂൎയ്യനെ ചുററും കാണപ്പെട്ടു. വാവിന്നാളല്ലെങ്കിലും മഹാഗ്രഹമായ രാഹു സൂൎയ്യമണ്ഡലത്തെ ഗ്രസിച്ചപോലെ തോന്നി. വായു ഉഗ്രതയോടെ അടിച്ചു. സൂൎയ്യമണ്ഡലം നിഷ്പ്രഭമായി. നിശക്കു മുമ്പുതന്നെ താരങ്ങൾ മിന്നിത്തുടങ്ങി. മത്സ്യങ്ങളും നീർപക്ഷികളും പൊയ്കയിൽ അവിടവിടെ ചെന്നൊളിച്ചു. പങ്കജങ്ങൾ ശുഷ്കിച്ചു. പുഷ്പഫലങ്ങൾ വൃക്ഷങ്ങളിൽനിന്നും അററുവീണു. കാററടിക്കാതെതന്നെ ധൂസരവൎണ്ണത്തോടുകൂടിയ പൊടിപടലങ്ങൾ ആകാശത്തിൽ പൊന്തിപ്പറന്നു. കിളികൾ കടുസ്വനത്തോടെ കരഞ്ഞു. ഇടിയും കൊള്ളിമീനും അതിഘോരം നിപതിച്ചു. ശൈലവനങ്ങളോടുകൂടെ ഭൂമി കമ്പിച്ചു. രഥത്തിൽ ഇരുന്നു ഗൎജ്ജിച്ചുകൊണ്ടിരുന്ന ധീമാ

നായ ഖരൻെറ ഇടങ്കണ്ണു തുടിച്ചു. അവൻെറ ശബ്ദം ഇടറി. കണ്ണിൽ വെള്ളം നിറഞ്ഞു് അവന് എങ്ങും നോക്കവയ്യാതായി. ഇടവിടാതുള്ള ഖേദനവും അവനെ അത്യന്തം പീഡിപ്പിച്ചു. എങ്കിലും ആ രാക്ഷസൻ മോഹനിമിത്തം പിന്തിരിഞ്ഞില്ല. ഭയങ്കര രോമാഞ്ചജനകങ്ങളായുള്ള ഈ ദുശ്ശകുനങ്ങളെല്ലാം കണ്ടിട്ടും അവൻ ചിരിച്ചുകൊണ്ടു് മററു രാക്ഷസന്മാരോടിങ്ങിനെ പറഞ്ഞു. "ഭയജനകങ്ങളായ ഈ ദുർന്നിമിത്തങ്ങൾകൊണ്ടൊന്നും ഞാൻ പേടിക്കയില്ല. ബലവാൻ ദുർബ്ബലൻെറ വീൎയ്യത്തെ ഒരിക്കലും പരിഗണിക്കാറില്ല. ക്രുദ്ധിക്കുന്നുവെങ്കിൽ എൻെറ തീവ്രബാണങ്ങൾ ആകാശത്തുനിന്നു് നക്ഷത്രങ്ങളെപ്പോലും താഴത്തു വീഴ്ത്തും. കാലന്നു് കാലധൎമ്മം നശിപ്പിപ്പാനും എനിക്കു ശക്തിയുണ്ടു്. ബലശാലികളെന്നു ഗർവ്വിക്കുന്ന ആ രാമലക്ഷ്മണന്മാരെ നിശിതശസ്ത്രങ്ങൾകൊണ്ടു നിഗ്രഹിച്ചല്ലാതെ ഞാൻ പിന്തിരിയുകയൊ? അവരുടെ രുധിരം കുടിച്ചു് എൻെറ ഭഗിനി തൃപ്തയാകണം. അവൾ നിമിത്തമാണു് രാമന്നു ലക്ഷ്മണന്നും ആപത്തു വരുവാൻ പോകുന്നതു്. യുദ്ധത്തിൽ അപജയമെന്നതു് മുമ്പൊരിക്കലും എനിക്കുണ്ടായിട്ടില്ല. ഞാൻ മേനി പറയുന്നതല്ലെന്നു് നിങ്ങൾക്കു നല്ലപോലെ അറിയാമല്ലൊ. ഐരാവതത്തിൽ കയറി വജ്രമോങ്ങിക്കൊണ്ടു നേരിടുന്ന ദേവരാജനെപ്പോലും നിഷ്പ്രയാസം നിഗ്രഹിപ്പാൻ എനിക്കു കഴിയും. പിന്നെ കുമാരന്മാരായ ആ രണ്ടു പേർ എനിക്കു സാരമൊ" മൃത്യുപാശത്തിൽ അകപ്പെട്ട ആ രാക്ഷസസൈന്യം ഖരൻെറ ഈ വീൎയ്യഗർജ്ജനങ്ങൾ കേട്ടു് ഏററവും തുഷ്ടിപൂണ്ടു. മഹൎഷിമാർ, ദേവന്മാർ, ഗന്ധൎവ്വന്മാർ, സിദ്ധചാരണന്മാർ എന്നീ മഹാത്മാക്കളെല്ലാം യുദ്ധം കാണ്മാനുള്ള കൌതുകത്തോടെ രംഗത്തിൽ വന്നുകൂടി. പുണ്യശാലികളായ അവർ അന്യോന്യം ഇങ്ങിനെ പറഞ്ഞു. "പശുക്കൾക്കും ബ്രാഹ്മണൎക്കും ലോകനന്മയെക്കൊതിക്കുന്ന മററു മഹാന്മാൎക്കും മംഗളം ഭവിക്കട്ടെ. ചക്രപാണി അസുരപുംഗവരെയെന്നപോലെ ശ്രീരാഘവൻ പുലസ്ത്യകുലജാതരായ ഈ രക്ഷസ്സുകളെ സംഗരത്തിൽ ജയിക്കേണമെ." വിമാനത്തിൽ

ളരിക്കുന്ന ദേവന്മാരും മററും ഇങ്ങിനെ ഓരോന്ന പറഞ്ഞുകൊണ്ട് ആയുസ്സൊടുങ്ങാറായ ആ രാക്ഷസവാഹിനിയെ അത്യുത്സാഹത്തോടെ നോക്കിനിന്നു. രഥാരൂഢനായ ഖരൻ ഉഗ്രസൈന്യത്തോടുകൂടെ പോർക്കളത്തിൽ പാഞ്ഞെത്തി. ശ്യേനഗാമി, പൃഥുഗ്രീവൻ, യജ്ഞശത്രു, വിഹംഗമൻ, ദുർജ്ജയൻ, കരവീരാക്ഷൻ, പരുഷൻ, കാലകാർമ്മുകൻ, മേഘമാലി, മഹാമാലി, സർപ്പാസ്യൻ, രുധിരാശനൻ എന്നീ മഹാവീരന്മാരായ പന്ത്രണ്ട രക്ഷസ്സുകൾ ഖരനോടൊന്നിച്ചു പോർക്കളത്തിൽ ഇറങ്ങി. മഹാകപാലൻ, സ്ഥൂലാക്ഷൻ, പ്രമാഥി, ത്രിശിരസ്സ് എന്നീ നാലു സേനാപതികൾ ദൂഷണനെയും അനുഗമിച്ചു. സമരകാമികളായ ആ വീരരാക്ഷസബലം, തമോഗ്രഹങ്ങൾ സൂര്യചന്ദ്രന്മാരുടെ നേർക്കെന്നപോലെ, രാമലക്ഷ്മണന്മാരുടെ നേരെ എതിരിത്തെത്തി.



---

## സർഗ്ഗം 24

### ഖരന്റെ യുദ്ധസന്നാഹം

---

വീര്യശാലിയായ ഖരൻ ഇങ്ങിനെ പ്രയാണംചെയ്തുകൊണ്ടിരിക്കെ രാമലക്ഷ്മണന്മാരും ചില ദുർന്നിമിത്തങ്ങൾ കാണുകയുണ്ടായി. കൊൾമയിർകൊള്ളുമാറ് ഭയങ്കരവും ലോകത്തിന്നഹിതവുമായ ഈ ദുർന്നിമിത്തങ്ങൾ കണ്ട് ശ്രീരാഘവൻ ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "ഹേ! മഹാബാഹോ! ഭൂതങ്ങൾക്കെല്ലാം അമംഗളവും രാക്ഷസന്മാർക്ക നാശവും സൂചിപ്പിക്കുന്ന ദുശ്ശകുനങ്ങൾ ഇതാ പലതും കാണുന്നു. രക്തോദകം ചൊരിഞ്ഞുകൊണ്ട് ഗംഭീരധ്വനിയോടെ ഗർദ്ദഭാരുണങ്ങളായ പരുഷമേഘങ്ങൾ ആകാശത്തിൽ സർവ്വത്ര വ്യാപിക്കുന്നു. യുദ്ധത്തെ അഭിനന്ദിക്കുമാറുള്ള എന്റെ ബാണങ്ങൾ ഇതാ പുകയുന്നു. സ്വർണ്ണപ്പിടിയോടുകൂടിയ ചാപം ചലിക്കുന്നു. ഇതാ ഈ വനത്തിൽ കൂകിക്കൊണ്ടു ചരിക്കുന്ന പക്ഷികളെ നോക്കുക. അവയുടെ ഈ അപശബ്ദ

ങ്ങൾ നമുക്കിപ്പോൾ ആപത്തുകാലമാണെന്നു സൂചിപ്പിക്കുന്നു. ജീവിതത്തെക്കൂടി ഇപ്പോൾ നാം സംശയിക്കേണം. നിശ്ചയമായും അതിഭയങ്കരമായൊരു യുദ്ധം ഇവിടെ സംഭവിപ്പാനിടയുണ്ട്. അടിക്കടിയുണ്ടാകുന്ന എന്റെ ഹസ്തചലനം ആ സമരത്തെ സൂചിപ്പിക്കുന്നു. ഹെ! ശൂര! ആ യുദ്ധത്തിൽ നമുക്കേ ജയമുണ്ടാവൂ. വൈരിക്കു പരാജയവും നിശ്ചയംതന്നെ. ഹെ! ലക്ഷ്മണ! നിന്റെ വദനം പ്രസന്നമായിത്തന്നെ ശോഭിക്കുന്നുണ്ട്. യുദ്ധസന്നാഹത്തിങ്കൽ ഏതൊരുവന്റെ മുഖം മ്ലാനമാകുന്നുവോ അവന്ന് ആയുന്നാശമാണെന്നു തീർച്ചയാക്കാം. ലക്ഷ്മണ! അതികഠിനന്മാരായ രാക്ഷസന്മാരുടെ ആർപ്പുവിളികളും ഭേരീനിനാദവും അതാ കേൾക്കുന്നു. ആപത്തിൽ ശങ്കയുള്ള വിവേകിയായ ഒരുവൻ വരുവാൻപോകുന്ന വിപത്തിന്നു തക്ക മുൻകരുതലുകൾ കാലെക്കൂട്ടിത്തന്നെ ചെയ്യേണ്ടതാണ്. അതിനാൽ നീ ശരചാപങ്ങൾ ധരിച്ചു വൈദേഹിയോടുകൂടെ വൃക്ഷങ്ങൾ നിറഞ്ഞുനില്ക്കുന്ന ഈ പർവ്വതഗുഹയെ പ്രാപിക്ക. ഇതിന്നു നീ ഒരിക്കലും വിപരീതം പറയരുത്. ഹെ! വത്സ! എന്റെ പാദത്താണെ നീ സീതയോടുകൂടെ വേഗം പോകുക. നീ ശൂരനും ബലവാനും തന്നെ. ഈ രാക്ഷസന്മാരെ നിഗ്രഹിപ്പാൻ നിനക്കുള്ള ശേഷിയും നിസ്സീമമാണ്. എങ്കിലും സർവ്വനിശാചരരേയും തനിയെ വധിക്കേണമെന്ന് എനിക്കൊരു മോഹമുണ്ട്." ശ്രീരാഘവൻ പറഞ്ഞതിന്നനുസരിച്ച് ലക്ഷ്മണൻ ശരചാപങ്ങളെടുത്ത് സീതയോടുകൂടെ ഗുഹയിൽ പ്രവേശിച്ചു. അനന്തരം ശ്രീരാഘവൻ "ആട്ടെ, രാക്ഷസന്മാർ ഇവിടെ വന്നു ചേരട്ടെ" എന്നിങ്ങിനെ ചിന്തിച്ച് തന്റെ കവചം എടുത്തണിഞ്ഞു. ദീപ്തകാന്തിയോടുകൂടിയ ആ കവചം ധരിച്ചപ്പോൾ വിധൂമമായ വഹ്നി ഇരുട്ടിലെന്നപോലെ ശ്രീരാഘവൻ ഉജ്വലിച്ചു. തന്റെ മഹച്ചാപവും ശരങ്ങളും എടുത്തുപിടിച്ച് ഞാണൊലിയാൽ ദിക്കുകൾ മുഴക്കി വീര്യാഢ്യനായ രാമൻ അവിടെ ഒരുങ്ങിനിന്നു. ദേവഗന്ധർവ്വന്മാർ, മഹർഷിമാർ, സിദ്ധചാരണന്മാർ, ബ്രഹ്മർഷികൾ എന്നീ മഹാത്മാക്കളെല്ലാം യുദ്ധം കാണ്മാ

നല്ല കൊതിയോടെ അവിടെ അണന്നിരന്നു. പുണ്യകൎമ്മാക്കളായ അവർ അന്യോന്യം ഇങ്ങിനെ വചിച്ചു. "ഗോബ്രാഹ്മണൎക്കും ലോകഹിതൈഷികളായ മററു മഹാശയൎക്കും സ്വസ്തി ഭവിക്കണമെ. ശ്രീരാഘവൻ യുദ്ധത്തിൽ രാക്ഷസന്മാരെ ജയിക്കമാറാകട്ടെ. അസുരന്മാൎക്ക ചക്രപാണിയിൽനിന്നെന്നപോലെ സൎവ്വ രാക്ഷസന്മാൎക്കും രാമനിൽനിന്നു നാശം ഭവിക്കട്ടെ. മഹാന്മാരായ ആ പുണ്യാത്മാക്കൾ രാക്ഷസപ്പടയെ നോക്കി പിന്നെയും ഇങ്ങിനെ പറഞ്ഞു. "ഭീമവിക്രമന്മാരായ രക്ഷസ്സുകൾ പതിനാലായിരമുണ്ട ധൎമ്മാത്മാവായ രാഘവനൊ ഏകൻ. ഈ സ്ഥിതിക്ക് സമരം എങ്ങിനെ അവസാനിക്കുമൊ" അനന്തരം അവർ സംജാതകൌതുകരായിട്ട വിമാനത്തിൽ സ്ഥിതിചെയ്തു. യുദ്ധരംഗത്തിൽ നില്ക്കുന്ന ഉഗ്രതേജസ്വിയായ ശ്രീരാഘവന്റെ അപ്പോഴത്തെ ഭാവവും ക്ഷോഭവും കണ്ട് സൎവ്വഭൂതങ്ങളും ഭയവ്യഥിതരായി. അക്ലിഷ്ടകൎമ്മാവായ ആ ഘോരപരാക്രമിയുടെ അപ്രതിമമായ ക്രുദ്ധരൂപം സംഹാരരുദ്രനു തുല്യമായി. അനന്തരം ഗംഭീരധ്വാനത്തോടും ഘോരരൂപങ്ങളോടും ഉന്നതധ്വജങ്ങളോടുംകൂടെ യാതുധാനപ്പൃതനാ ചുററും വന്നുകൂടി. സിംഹനാദംപോലെ അലറിയും അന്യോന്യം ആൎത്തുവിളിച്ചും ജ്യാഘോഷം മുഴക്കിയും നീണ്ടുനിവൎന്നു പെരുമ്പറയടിച്ചുംകൊണ്ട് തടിച്ചുകൂടിയ അവരുടെ മഹാനാദം കാനനം മുഴക്കി. ഈ ഭയങ്കരശബ്ദം കേട്ട് കാട്ടുജന്തുക്കൾ നന്ന ഭയപ്പെട്ടു. തിരിഞ്ഞുനോക്കുകപോലും ചെയ്യാതെ അവ മണ്ടിത്തിരിച്ചു. പാരാവാരംപോലെ നിരന്ന വിപുലമായ ആ ഗംഭീരരാക്ഷസസൈന്യം നാനാശസ്ത്രജാലങ്ങൾ ഓങ്ങിക്കൊണ്ട് ശ്രീരാഘവന്നുനേരെ പാഞ്ഞണഞ്ഞു. ഇതു കണ്ട് രണപണ്ഡിതനായ രാമൻ ഖരസൈന്യത്തെ ഒട്ടാകെ ഒന്നു നോക്കി. ദുസ്സഹമായ ക്രോധത്തോടെ ആ മഹാനുഭാവൻ രാക്ഷസവധത്തിന്നൊരുമ്പെട്ടു. അമൎഷംനിമിത്തം മഹാദ്യുതിയായ രാഘവൻ കല്പാഗ്നിപോലെ ഉജ്വലിച്ചു. ആ തേജസ്സു കണ്ട് വനദേവതമാർ പാഞ്ഞൊളിച്ചു. നിസ്സീമമായ കോപത്താൽ തീരെ ദുൎന്നിരീക്ഷ്യനായിഭവിച്ച രാമന്റെ രൂപം ദക്ഷയാഗത്തിൽ രുദ്രന്റേതിന്നു

തുല്യം ശോഭിച്ചു. അടർക്കളത്തിൽ നില്ക്കുന്ന തേജോനിധിയായ രാഘവന്റെ ക്രുദ്ധരൂപം കണ്ടു് സൎവ്വഭൂതങ്ങളും ഭയാൎത്തരായി. കാൎമ്മുകങ്ങൾ, യുദ്ധക്കോപ്പുകൾ, ഛത്രങ്ങൾ എന്നിവയെല്ലാംകൊണ്ടു് ആ രാക്ഷസസൈന്യം സൂൎയ്യോദയത്തിൽ പ്രകാശിക്കുന്ന നീലമേഘപടലംപോലെ വിരാജിച്ചു.

---

## സൎഗ്ഗം 25

### രാഘവഖരസൈന്യയുദ്ധം

---

അത്യുഗ്രനായ ഖരൻ സ്വസൈന്യത്തോടുകൂടെ രാമാശ്രമം പ്രാപിച്ചു. ക്രോധാവേശത്തോടെ കാൎമ്മുകം ഊന്നി നില്ക്കുന്ന രിപുഘാതിയായ ദാശരഥിയെ അവൻ ദൎശിച്ചു. ഉടൻ ആ രാക്ഷസൻ പരുഷനിസ്വനത്തോടെ ശരം തൊടുത്ത തന്റെ ചാപം പൊക്കിപ്പിടിച്ചുംകൊണ്ടു് രാമനുനേരെ രഥം തെളിക്കുവാൻ സൂതനോടാജ്ഞാപിച്ചു. ആ ആജ്ഞയനുസരിച്ചു് സാരഥി, മഹാബാഹുവായ രാമൻ ചാപം ഊന്നിനിന്നിരുന്നിടത്തേക്കു് തുരഗങ്ങളെ പ്പായിച്ചു. ഖരൻ രാമാന്തികം പ്രാപിച്ചതു കണ്ടു് അവന്റെ അനുഗാമികളായ സൎവ്വ രാക്ഷസന്മാരും മഹാനാദത്തോടെ ഗൎജ്ജിച്ചുംകൊണ്ടു് അവനെ ചുററും ചെന്നുനിന്നു. ആ യാതുധാനന്മാരാൽ പരിവൃതനായി രഥാങ്കത്തിൽ സ്ഥിതിചെയ്യുന്ന ഖരൻ നക്ഷത്രങ്ങളുടെ മദ്ധ്യേ അംഗാരകൻ എന്നപോലെ വിളങ്ങി. അനന്തരം ആ രാക്ഷസൻ ഉഗ്രതരം അട്ടഹാസിച്ചുകൊണ്ടു് അനേകായിരം ശരങ്ങൾ അതുല്യതേജസ്സായ രാമനുനേരെ വൎഷിച്ചു. ഇതു കണ്ടു ക്രുദ്ധരായ മററു നിശാചരന്മാരും ഉഗ്രചാപം ധരിച്ചുംകൊണ്ടു നിന്നിരുന്ന ദുൎജ്ജയനായ ലക്ഷ്മണാഗ്രജനുനേരെ ശരസഹസ്രങ്ങൾ പ്രയോഗിച്ചു. കഠിനരോഷത്തോടുകൂടിയ അവർ മുൽഗരം, പട്ടിശം, ശൂലം, കുന്തം, വാൾ, പരശു തുടങ്ങിയ വിവിധായുധങ്ങൾ കൊണ്ടു് രാമനെ പ്രഹരിച്ചു. മേഘതുല്യരും, ഭീമബലരും, മഹാ

സ്വനമമായ ആ രാക്ഷസന്മാർ കകുൽസ്ഥാത്മജനെ നിഗ്രഹിപ്പാനായി രഥതുരഗങ്ങളോടും അദ്രികൂടംപോലുള്ള ഹസ്തിവീരന്മാരോടുംകൂടെ ആ മഹാത്മാവിന്നനേരെ പാഞ്ഞടുത്തു. മേഘങ്ങൾ ശൈലരാജനിൽ ജലധാരയെന്നപോലെ ആ രാക്ഷസസൈന്യം രാഘവശരീരത്തിൽ ശരഗണങ്ങൾ വർഷിച്ചു. അതിഘോരന്മാരായ അവർ ദാശരഥിയെ ക്രമേണ വളഞ്ഞുകൂടി. ആ രജനീചരന്മാർ തൊടുത്തുവിട്ട സർവ്വ ബാണങ്ങളെയും, മഹാസമുദ്രം നദികളെയെന്നപോലെ, കകുൽസ്ഥാത്മജനായ രാമൻ വിശിഖങ്ങൾകൊണ്ടു പ്രതിഗ്രഹിച്ചു. ജ്വാലദീപ്തിയോടുകൂടിയ അനേകം വജ്രങ്ങൾ ഏററുകൊണ്ടു നില്ക്കുന്ന മഹാചലംപോലെ, രാക്ഷസന്മാരുടെ ഘോരശസ്ത്രങ്ങൾകൊണ്ട് ഗാത്രം പിളർന്നുപോയിട്ടും ശ്രീരാഘവൻ ഒട്ടും വ്യഥിതനായില്ല. ഈവിധം വിദീർണ്ണഗാത്രനായി സർവ്വാംഗം രക്തമണിഞ്ഞുനിന്നിരുന്ന ആ മഹാത്മാവൻ സന്ധ്യാകാലമേഘത്താൽ ചുററപ്പെട്ട സൂൎയ്യനെപ്പോലെ ശോഭിച്ചതേയുള്ളു. ഇങ്ങിനെ ഒരുവനെ അനേകർ വളഞ്ഞുകൂടിയതു കണ്ട് ദേവഗന്ധർവ്വന്മാരും സിദ്ധന്മാരും മഹർഷിപുംഗവന്മാരും ഏററവും വിഷാദിച്ചു. ആസമയം സുസംക്രുദ്ധനായ ലക്ഷ്മണാഗ്രജൻ തന്റെ കോദണ്ഡം കുഴിയെ വലച്ച് അനേകം ബാണങ്ങൾ തുടച്ചയായി തൊടുത്തുവിട്ടു. ശ്രീരാഘവൻ നിഷ്പ്രയാസം തൊടുത്തുവിട്ട ദുസ്സഹവും കാലദണ്ഡംപോലെ ഭയങ്കരവും തങ്കവൎണ്ണാഭങ്ങളുമായ ആ വിശിഖങ്ങൾ നേരെ ചെന്ന് ശത്രുസൈന്യത്തിൽ നിപതിച്ചു. അന്തകൻ കല്പിച്ചയച്ച കാലപാശംപോലെ അവ ആ രക്ഷസ്സുകളുടെ പ്രാണനെ അപഹരിച്ചു. രാക്ഷസദേഹങ്ങൾ ഭേദിച്ച് രുധിരം പുരണ്ടുള്ള ആ ശരങ്ങൾ അന്തരിക്ഷത്തിൽ, കത്തുന്ന വഹ്നിപോലെ കാണാറായി. ഇങ്ങിനെ രാക്ഷസജീവനെ ഹരിച്ചെടുപ്പാൻ ശക്തിയുള്ള അനേകം വിശിഖങ്ങൾ ശ്രീരാഘവൻ ആഞ്ഞുവിട്ടു. ആ ഉഗ്രസായകങ്ങൾ അനേകം രാക്ഷസന്മാരുടെ വില്ലുകൾ, ധ്വജങ്ങൾ, ചട്ടകൾ, ശിരസ്സുകൾ, ഭൂഷണമണിഞ്ഞുള്ള കൈകൾ, കാലുകൾ എന്നിവയെ അരിഞ്ഞുതള്ളി. ഘോരമയമായ ആ രാ

ക്ഷസരഥത്തിൽ പൂട്ടിയിരുന്ന കുതിരകൾ, സാരഥികൾ, ഗജങ്ങൾ, ഗജാരൂഢർ, കുതിരപ്പട, കാലാൾ ഇവരും ശ്രീരാഘവന്റെ ബാണഗണങ്ങളാൽ മുടിഞ്ഞുപോയി. മൊട്ടമ്പുകൾ, നാരാചങ്ങൾ, വികൎണ്ണികൾ എന്നിങ്ങിനെയുള്ള പലവിധം ശസ്ത്രങ്ങളേററ് മാറിടം പിളൎന്ന് ആ രാക്ഷസപ്പട ആൎത്തസ്വനത്തോടെ അലറി. മൎമ്മഭേദകങ്ങളായ ആ രാമബാണങ്ങൾ ചെന്നു തറച്ച് അഗ്നിയാൽ പിടിക്കപ്പെട്ട ശുഷ്കകാനനംപോലെ രാക്ഷസന്മാൎക്ക് ലേശവും ശാന്ത്യുണ്ടായില്ല. ഭീമബലരായ ചില ക്രൂരന്മാർ ശൂലം, ഖഡ്ഗം, പരശു എന്നീ ആയുധങ്ങൾ രാമന്നുനേരെ ശക്തിയോടെ പ്രയോഗിച്ചു. മഹാബലവാനായ രാഘവൻ ആ ശസ്ത്രങ്ങളെല്ലാം തന്റെ ബാണങ്ങൾകൊണ്ടു തടുത്ത് അവരുടെ ശിരസ്സുകളും ഛേദിച്ചു. ഗരുഡന്റെ പക്ഷവായുവിനാൽ പുഴങ്ങിവീഴുന്ന വൃക്ഷങ്ങൾപോലെ രാക്ഷസതലകൾ, ചട്ടകൾ, ശരങ്ങൾ എന്നിവയെല്ലാം അററു ഭൂമിയിൽ തെറിച്ചു. ചത്തൊടുങ്ങി ബാക്കിയായ ഏതാനും നിശിചരന്മാർ രാമസായകമേററു വിഷണ്ണരായി ഖരനെ ശരണംപ്രാപിച്ചു. ആ രാക്ഷസന്മാരെയെല്ലാം ദൂഷണൻ സമാശ്വസിപ്പിച്ച് അന്തകൻ രുദ്രനുനേരെയെന്നപോലെ അവൻ അവരോടൊന്നിച്ചു രാമന്നുനേരെ പാഞ്ഞടുത്തു. ദൂഷണനെ ആശ്രയിച്ചു ചെന്ന ആ രാത്രിഞ്ചരന്മാർ സാലം, താലം, ശില എന്നിവ പുഴക്കിയെടുത്തുകൊണ്ട് വീണ്ടും ധൈൎയ്യത്തോടെ രാഘവനോടു നേരിട്ടു. ശൂലം, മുൽഗരം, ചാപം എന്നീ ആയുധങ്ങൾകൊണ്ടും അവർ മഹാബലനായ രാമനെ പ്രഹരിച്ചു. ഇങ്ങിനെ അത്യുഗ്രങ്ങളായ അനേകം ശസ്ത്രങ്ങൾ അവർ സംഗരത്തിൽ പ്രയോഗിച്ചു. ദ്രുമങ്ങളും വലിയ പാറകളും അടിയോടെ പൊരിച്ചെറിഞ്ഞു. രോമാഞ്ചമുണ്ടാകുംവണ്ണം അവർ തമ്മിലുണ്ടായ ആ ഘോരസംഗരം ഏററവും വിസ്മയാവഹമായിരുന്നു. ഇങ്ങിനെ അസുരന്മാർ പ്രയോഗിച്ച ശസ്ത്രങ്ങൾകൊണ്ട് ദിക്കുകളും വിദിക്കുകളും തീരെ മറഞ്ഞുപോയി. ഇതു കണ്ടു വീൎയ്യവാരിധിയായ രാഘവൻ ക്രോധകാഠിന്യത്തോടെ പരമഭാസുരമായ ഗാന്ധൎവ്വാസ്ത്രം തൊടുത്തു

വിട്ടു. അതോടുകൂടിത്തന്നെ ആ മഹാത്മാവിന്റെ ചാപത്തിൽ നിന്നും തേജോമയങ്ങളായ അസംഖ്യം ശരങ്ങൾ രാക്ഷസന്മാരുടെ നേരെ പാഞ്ഞുചെന്നു. മഴക്കാലമേഘത്തെപ്പോലെ ആ ബാണങ്ങളാൽ ദിക്കുകൾ മുഴുവൻ മൂടപ്പെട്ടു. ശ്രീരാമൻ തന്റെ നിശിതശസ്ത്രങ്ങൾ എയ്യുന്നതും തൊടുക്കുന്നതുംകൂടി ശരസംപീഡിതരായ ആ രജനീചരന്മാർക്ക് കാണ്മാൻ സാധ്യമായില്ല. അതിന്നു തക്കവണ്ണം തിമിരം ഉഗ്രമായിരുന്നു. ആ ശരാന്ധകാരത്തിൽ സൂര്യനും ആകാശവുംകൂടി മറഞ്ഞുപോയി. പൊൻപിടിയിട്ട് ചിറകുകൾ വെച്ചിട്ടുള്ള രാഘവവിശിഖങ്ങൾ രക്ഷസ്സുകളെ വിഴുങ്ങുവാനായി ഉയർന്നുകേറുന്ന അത്യുഗ്ര നാഗങ്ങളെപ്പോലെ അംബരത്തിൽ വിളങ്ങി. ചണ്ഡവീര്യന്മാരും വീരവരന്മാരുമായ രാക്ഷസന്മാരുടെ വലിയ സംഖ്യയാൽ പോർക്കളം മുഴുവൻ മൂടിപ്പോയി. അസംഖ്യം രക്ഷസ്സുകൾക്കു പ്രാണഹാനി നേരിട്ടു. കഴുത്തിലും മുറിപ്പെട്ടും അംഗങ്ങൾ അററു തെറിച്ചും നെഞ്ചെല്ലു മുറിഞ്ഞും അനേകായിരം പേർ നിലംപതിച്ചു. അററു വീണുകിടക്കുന്ന തലപ്പാവുകൂടിയ തലകൾ, അംഗദങ്ങൾ അണിഞ്ഞ ഹസ്തങ്ങൾ, ഉടകൾ, ജാനുക്കൾ, നാനാവിധ ചമയക്കോപ്പുകൾ, മുറിപ്പെട്ട വാജികൾ, ആനകൾ, വിച്ഛിന്നരഥങ്ങൾ, തകർന്നുവീണ ചാമരങ്ങൾ, ആലവട്ടങ്ങൾ, ഛത്രങ്ങൾ, പൊട്ടിത്തകർന്ന ധ്വജങ്ങൾ, ഖഡ്ഗങ്ങൾ, കുന്തങ്ങൾ, ഈട്ടികൾ, പട്ടസങ്ങൾ, ശൂലങ്ങൾ, ശരങ്ങൾ, പൊടിപൊടിയായിത്തീർന്ന ചാപങ്ങൾ, ഛിന്നഭിന്നമായ പാറകൾ, എന്നിവകൊണ്ടു നിറഞ്ഞ് രണഭൂമി എത്രയും ഭയങ്കരമായി.

---

## സർഗ്ഗം 26

### ദൂഷണാദി രാക്ഷസവധം

---

തന്റെ സൈന്യങ്ങൾ മിക്കവാറും ഒടുങ്ങിയെന്നു കണ്ട് ദൂഷണൻ ഭീമവേഗികളും ഘോരസത്വം പോരിൽ പിന്തിരിയാത്തവരുമായ അയ്യായിരം കൗണപവീരരെ വീണ്ടും നിയോഗിച്ചു. പ്രാണ

ഘോരങ്ങളായ അസംഖ്യം ശൂലങ്ങളും പട്ടിശങ്ങളും ഖഡ്ഗങ്ങളും അവർ രണാഗ്രത്തിൽ പ്രയോഗിച്ചു. ശിലകളും ദ്രുമങ്ങളും പുഴക്കിയെറിഞ്ഞു. ശൃംഗാഗ്രംകൊണ്ട് ഋഷഭേന്ദ്രൻ വർഷധാരയെ എന്നപോലെ ശ്രീരാഘവൻ തന്റെ തീക്ഷ്ണസായകങ്ങളാൽ അവയെല്ലാം തടുത്തു. സർവ്വ രാക്ഷസന്മാരെയും മുടിക്കുവാൻ തക്കവണ്ണം രാഘവന്റെ ക്രോധം ജ്വലിച്ചു. ദൂഷണനെയും അവന്റെ വാഹിനിയെയും ലക്ഷ്യമാക്കി ആ മഹാബാഹു അസംഖ്യം വിശിഖങ്ങളെ വർഷിച്ചു. സേനാപതിയും ശത്രുഘാതിയുമായ ദൂഷണൻ ഇതു കണ്ടു സഹിക്കവയ്യാതെ ഇടിത്തീപോലുള്ള ബാണങ്ങൾ ശ്രീരാഘവനിൽ ആഞ്ഞെയ്തു. ഉടനെ സംക്രുദ്ധനായ ദാശരഥി ചാപം കുഴിയെക്കലച്ച് നാലു ശസ്ത്രങ്ങൾകൊണ്ടു ദൂഷണന്റെ രഥത്തിൽ പൂട്ടിയിരുന്ന നാലു ഹയങ്ങളെയും കൊന്നുവീഴ്ത്തി. അതിതീവ്രമായൊരു അർദ്ധചന്ദ്രബാണംകൊണ്ട് സാരഥിയുടെ ശിരസ്സും അറുത്തു. മൂന്നു ക്രൂരശസ്ത്രങ്ങൾ ദൂഷണന്റെ വപുസ്സിലും പതിപ്പിച്ചു. ആ രാക്ഷസന്റെ വിൽ നുറുങ്ങി. തേർ ഉടഞ്ഞു. അശ്വങ്ങളും സാരഥിയും ചത്തുവീണു. ഉടൻ ദൂഷണൻ ഗിരിശൃംഗംപോലെ ഘോരഭയങ്കരമായൊരു പരിഘം കൈക്കൊണ്ടു. സ്വർണ്ണം കെട്ടിയതും ഘോരവും തീക്ഷ്ണമായ ഇരുമ്പാണികൾകൊണ്ടു നിറഞ്ഞതും ദേവസൈന്യത്തെപ്പോലും മർദ്ദിക്കുന്നതും വജ്രതുല്യം മഹാഗംഭീരമായതും ശത്രുഗോപുരങ്ങൾ അടിച്ചുടപ്പാൻപോലും ബലമുള്ളതുമായ ആ പരിഘത്തെ അടർക്കളത്തിൽ നിഷ്പ്രയാസം ചുഴററിയുംകൊണ്ട് ക്രൂരകർമ്മാവായ ദൂഷണൻ ശ്രീരാഘവന്റെ നേരെ പാഞ്ഞുചെന്നു. മഹോരഗംപോലെ അത്യന്തം ഘോരമായ ആ പരിഘവും ഓങ്ങി ദൂഷണൻ തന്റെ നേരെ വരുന്നതു കണ്ട് കകുൽസ്ഥാത്മജൻ കോപ്പണിഞ്ഞു അവന്റെ കരങ്ങൾ രണ്ടും രണ്ടു ബാണങ്ങൾകൊണ്ടു മുറിച്ചുതള്ളി. മുറിഞ്ഞ കയ്യിൽനിന്നു ആ ആയുധം ഇന്ദ്രധ്വജംപോലെ അടർക്കളത്തിൽ വീണുപോയി. മഹാകായനായ ദൂഷണനാവട്ടെ ഛിന്നഹസ്തനായി, കൊമ്പുകൾ തകർന്ന മഹാഗജത്തിന്നു

ഷ്യം ഭൂമിയിൽ പതിച്ചു. ദൂഷണൻ മരിച്ചുവീണതു കണ്ടു സർവ്വഭൂതങ്ങളും തുഷ്ടരായി. അവർ രാമനെ ഹൃദയപുരസ്സരം മാനിച്ചു. ആ അവസരത്തിൽ കാലപാശവശരായ മഹാകപാലൻ, സ്ഥൂലാക്ഷൻ, മഹാബലൻ, പ്രമാഥി എന്നീ രാക്ഷസസേനാനായകന്മാർ വിപുലശൂലങ്ങൾ, പട്ടിശങ്ങൾ, പരശ്വധങ്ങൾ മുതലായ ആയുധങ്ങളോടുകൂടി ശ്രീരാഘവന്നുനേരെ അടുത്തു. മഹാത്മാവായ രാമൻ അവരെ അടുത്തുവന്ന അതിഥികളെപ്പോലെ കൂർത്ത മുനകളോടുകൂടിയ സായകങ്ങൾകൊണ്ടു സ്വീകരിച്ചു. അതിഘോരമായൊരു ബാണം എയ്തു രാമൻ മഹാകപാലന്റെ ശിരസ്സും ഛേദിച്ചു. അനേകം വിശിഖങ്ങൾ വർഷിച്ചു പ്രമാഥിയെ മഥിച്ചു. ക്ഷണത്തിൽ അവനും ഹതനായി മഹാവിടപിപോലെ നിലത്തു വീണു. സ്ഥൂലാക്ഷന്റെ അക്ഷികൾ രണ്ടും കൂർത്ത ശരങ്ങൾകൊണ്ടു നിറച്ചുവിട്ടു. അനന്തരം അഞ്ചു സഹസ്രം തീക്ഷ്ണശസ്ത്രങ്ങൾ പ്രയോഗിച്ചു ദൂഷണന്റെ പുരസ്സരരായ അയ്യായിരം നിശാചരന്മാരെ ദുസ്സഹമായ ക്രോധത്തോടെ രാമൻ യമസദനം പ്രാപിപ്പിച്ചു. ദൂഷണനും അവന്റെ പടയും മുഴുവൻ മുടിഞ്ഞതു കണ്ടപ്പോൾ ഖരനു ക്രോധം സഹിക്കവയ്യാതായി. അവൻ ബലശാലികളായ തന്റെ പടത്തലവന്മാരോടിങ്ങിനെ പറഞ്ഞു. "ഹേ! സേനാപതികളെ! അനുചരന്മാരോടുകൂടെ ദൂഷണൻ പോരിൽ ഹതനായി. മഹാബലരായ നിങ്ങൾ എല്ലാവരും ഒത്തൊരുമിച്ചു വിവിധായുധങ്ങൾ ധരിച്ചുംകൊണ്ടു സൈന്യത്തോടുകൂടെ രാമനോടേല്ക്കുവിൻ. കുമാനുഷനായ അവനെ അരക്ഷണത്തിൽ വധിക്കണം" എന്നിങ്ങിനെ പറഞ്ഞു ക്രോധതാമ്രാക്ഷനായ ഖരൻ ശ്രീരാഘവന്റെ നേരെ പാഞ്ഞുചെന്നു. ഉടൻ ശ്യേനഗാമി, പൃഥുഗ്രീവൻ, യജ്ഞശത്രു, വിഹംഗമൻ, ദുർജ്ജയൻ, കരവീരാക്ഷൻ, പരുഷൻ, കാലകാർമ്മുകൻ, മേഘമാലി, മഹാമാലി, സർപ്പാസ്യൻ, രുധിരാശനൻ എന്നീ പ്രശസ്തവീരരായ പന്ത്രണ്ടു സേനാദ്ധ്യക്ഷന്മാരും സൈന്യങ്ങളോടുകൂടെ ദാശരഥിക്കു നേരെ കൂർത്ത ബാണങ്ങൾ വർഷിച്ചു. അമിതതേജസ്സായ രാമനും

പാവകതുല്യങ്ങളും ഹേമവജ്രവിഭൂഷിതങ്ങളുമായ ക്രൂരമ്പുകൾ ആ രാക്ഷസസൈന്യത്തിന്നുനേരെ ഇടവിടാതെ എയ്തുവിട്ടു. പൊൻപിടികളോടുകൂടി, പുകയുന്ന അഗ്നിശിഖകൾ തുല്യമായ ആ വിശിഖങ്ങൾ, മഹാദ്രുമങ്ങളിൽ ഇടിത്തീയെന്നപോലെ ആ രക്ഷസ്സുകളുടെനേരെ പാഞ്ഞുകയറി. നൂറു വിശിഖങ്ങൾകൊണ്ട് നൂറു പേരെയും ആയിരംകൊണ്ട് ആയിരം പേരെയുമായി അസംഖ്യം രാക്ഷസന്മാരെ ദാശരഥി കൊന്നൊടുക്കി. അവരുടെ ചട്ടകൾ, കൈക്കോപ്പുകൾ, വില്ലുകൾ, തൂണികൾ എന്നിവയെല്ലാം അറ്റഴിഞ്ഞ് ചോരയിലാണ്ടുകൊണ്ട് ആ രജനീചരർ ക്ഷോണിയിൽ വീണു. ശോണിതം പുരണ്ട് ചിന്നിച്ചിതറിയ അവരുടെ മുടികൾ കൊണ്ട് വസുന്ധര, കശകൾ വിരിച്ച മഹാവേദിപോലെ വിരാജിച്ചു. രക്തവും മാംസവും മിഞ്ഞു ചളികെട്ടി ആ ഘോരവനം അചിരേണ നരകതുല്യമായി. ഇങ്ങിനെ ഭീമകർമ്മാക്കളായ പതിനാലായിരം കൗണപന്മാരെയും മാനുഷവരനായ ശ്രീരാഘവൻ ഏകനായി പോരിൽ നിഗ്രഹിച്ചു. രാക്ഷസപ്പട മുഴുവൻ നശിച്ച് ഒടുവിൽ രണാങ്കണത്തിൽ മഹാരഥനായ ഖരനും ത്രിശിരസ്സെന്ന ഉഗ്രരാക്ഷസനും ക്ഷിപ്രഘാതിയായ രാഘവനും മാത്രം ബാക്കിയായി. ബലവാനായ രാമൻ രാക്ഷസസൈന്യത്തെ നിശ്ശേഷം നശിപ്പിച്ചതു കണ്ട് ഖരൻ, വജ്രധാരിയായ ദേവേന്ദ്രനെപ്പോലെ, തന്റെ മഹാരഥത്തോടുകൂടെ രാഘവനെച്ചെന്നെതിർത്തു.

---

## സർഗ്ഗം 27

### ത്രിശിരോവധം

---

ശ്രീരാഘവനോടു പോരിന്നു പുറപ്പെട്ട ഖരനെ തടുത്തുംകൊണ്ട് വാഹിനീപതിയായ ത്രിശിരസ്സ് ഇങ്ങിനെ പറഞ്ഞു. "ഹേ! വീര! ഭവാൻ ഈ സാഹസം പരിത്യജിക്ക. എന്നെ പോരിന്നയക്ക. മഹാബാഹുവായ രാമൻ പോരിൽ ചത്തുവീഴുന്നതു ക

ണ്ടുകൊൾക. ഇതാ ഞാൻ അങ്ങയോടു ശപഥം ചെയ്തുകൊണ്ടു വിണ്ണപ്പെടുന്നു. സൎവ്വരാക്ഷസൎക്കും വധാൎഹനായ രാമനെ ഞാൻ ഹനിക്കുന്നുണ്ടു്. ഒന്നുകിൽ ഞാൻ ഇവനെ സമരത്തിൽ നിഗ്രഹിക്കും. അല്ലാത്തപക്ഷം ഞാൻ ഇല്ലാതെ വരും. ഭവാൻ യുദ്ധോത്സാഹത്തിൽനിന്നും പിന്തിരിഞ്ഞു് ഇതിന്നു സാക്ഷിയായിരിക്കുക. രാമൻ നശിച്ചു് ഭവാൻ സന്തുഷ്ടിയോടെ ജനസ്ഥാനത്തു ചെല്ലും. അല്ലാത്തപക്ഷം ഞാൻ മരിച്ചു് ഭവാൻ രാമനോടു പോർചെയ്യും. എന്നെ അയക്കുക" എന്നിങ്ങിനെ പറഞ്ഞു് അവൻ ഖരനെ യുദ്ധോത്സാഹത്തിൽനിന്നും അകററിനിൎത്തി. അനന്തരം മൃത്യുലോഭംനിമിത്തം തന്നാൽ പ്രസാദിതനായ ഖരന്റെ അനുജ്ഞയോടുകൂടെ ത്രിശിരസ്സ് രാമനുനേരെ പുറപ്പെട്ടു. അശ്വങ്ങളെ പൂട്ടി ത്രികൂടശൈലംപോലെ ഭാസുരമായൊരു രഥത്തിൽ കയറി ത്രിശിരസ്സ് രാഘവനോടേററുമുട്ടി. മഹാമേഘം വൎഷധാരയെയെന്നപോലെ ആ രാക്ഷസൻ അസംഖ്യം ശരങ്ങളെ വൎഷിച്ചു. നനഞ്ഞ പെരുമ്പറയുടെ നിനാദംപോലെ അവൻ അട്ടഹാസം മുഴക്കി. ഇതു കണ്ടു ശ്രീരാഘവൻ തീക്ഷ്ണശസ്ത്രങ്ങളെ പൊഴിക്കുന്ന തന്റെ ഉഗ്രചാപംകൊണ്ടു് അവനെ എതിരേററു സല്ക്കരിച്ചു. അനന്തരം ദാശരഥിക്കും ആ രാക്ഷസനും തമ്മിൽ സിംഹങ്ങൾ രണ്ടാൾ തമ്മിലെന്നപോലെ അതിഭയങ്കരമായ സമരം നടന്നു. ത്രിശിരസ്സ് രാമന്റെ ലലാടം ലക്ഷ്യമാക്കി മൂന്നു ബാണങ്ങളെയ്തു. ആ ശരങ്ങളേററു ക്രുദ്ധിച്ചു് കകുൽസ്ഥാത്മജൻ ഇങ്ങിനെ പറഞ്ഞു. "എട! ശൂര! രാക്ഷസനു് ഇത്രയും ശക്തിയോ? പുഷ്പതുല്യമായ ഇവന്റെ ശരങ്ങൾ എന്റെ നെററിയിൽ വന്നു തറക്കയൊ? എന്നാൽ നീ എന്റെ ഞാണിൽനിന്നു പുറപ്പെടുന്ന ഈ ബാണങ്ങളെ തടുക്കുക കാണട്ടെ." ഇപ്രകാരം പറഞ്ഞുംകൊണ്ടു് ശ്രീരാഘവൻ എത്രയും വാശിയോടും ക്രോധത്തോടുംകൂടി ആശീവിഷതുല്യങ്ങളായ പതിന്നാലു ബാണങ്ങളെ ആ രക്ഷസ്സിന്റെ മാൎവ്വിടം ലക്ഷ്യമാക്കി ആഞ്ഞുവിട്ടു. അവന്റെ രഥത്തിൽ പൂട്ടിയിരുന്ന വായുവേഗികളായ നാലു ഹയങ്ങളെയും നാലു വിശിഖങ്ങളും

കൊണ്ടു കൊന്നുവീഴ്ത്തി. എട്ടു സായകങ്ങൾ എയ്തു് സാരഥിയെ തേർത്തട്ടിൽ പതിപ്പിച്ചു. ഉഗ്രമായ വേറൊരു ബാണം തൊടുത്തു് അവന്റെ ഉന്നതധ്വജവും ഖണ്ഡിച്ചു. അനന്തരം ശ്രീരാഘവൻ ആ ഉടഞ്ഞ തേർത്തട്ടിൽനിന്നു ചാടുന്ന ത്രിശിരസ്സിന്റെ മർമ്മങ്ങൾ ഉഗ്രസായകങ്ങൾകൊണ്ടു ഭേദിച്ചു് അവനെ നിശ്ചേഷ്ടനാക്കി. പിന്നീടു് അതിഘോരങ്ങളായ മൂന്നു കൂർത്ത ബാണങ്ങൾ എടുത്തു് അരിന്ദമനായ രാമൻ ആ രാക്ഷസന്റെ ശിരസ്സുകൾ മൂന്നും അറുത്തിട്ടു. ഇങ്ങിനെ രാമബാണങ്ങളാൽ കണ്ഠറവ്, കാലറവ്, ശിരസ്സുകളും അറുത്തെറിച്ചു്, രക്തത്തിലാണ്ടുംകൊണ്ടു് ആ നിശിചരർ ഭൂമിയിൽ വീണു. ഖരകിങ്കരന്മാരായ ശേഷിച്ച രക്ഷസ്സുകൾ ഭഗ്നചിത്തരായി വ്യാഘ്രത്തെക്കണ്ടു പേടിച്ച മൃഗങ്ങൾപോലെ പാഞ്ഞുകളഞ്ഞു. ഭയന്നോടിവരുന്ന അവരെക്കണ്ടു് ഖരൻ കോപാന്ധനായി, ചന്ദ്രന്റെ നേരെ രാഹുവെന്നപോലെ, ശ്രീരാഘവന്റെനേരെ പാഞ്ഞടുത്തു.



## സർഗ്ഗം 28

ഖരരാഘവയുദ്ധം

പോരിൽ മരിച്ചുവീണ ദൂഷണാദിരാക്ഷസന്മാരേയും ശ്രീരാഘവന്റെ പ്രവൃദ്ധപരാക്രമത്തേയും കണ്ടു് ഖരൻ ഭയസംഭ്രാന്തനായി. ദുരാധർഷമായ അവന്റെ മഹാസൈന്യവും ദൂഷണൻ, ത്രിശിരസ്സ് എന്നീ സേനാദ്ധ്യക്ഷന്മാരും ഏകനായ രാമനാൽ ഹനിക്കപ്പെട്ടു. സൈന്യനായകന്മാരോടുകൂടെ രാക്ഷസപ്പെരുമ്പട നിശ്ശേഷം ചത്തൊടുങ്ങിയതു കണ്ടു് ഭഗ്നചിത്തനായ ഖരൻ, നമുചി വാസവനോടെന്നപോലെ രാമനോടെതിരിട്ടു. അവൻ തന്റെ മഹാചാപം കുഴിയെക്കുലച്ചു് നിണം കുടിക്കുന്ന ക്രുദ്ധസർപ്പസന്നിഭങ്ങളായ അനേകായിരം ക്രൂരമ്പുകൾ കകുൽസ്ഥാത്മജന്റെ നേരെ പ്രയോഗിച്ചു. അസ്ത്രവിശാരദനായ ആ ഉഗ്രരാക്ഷസൻ

തന്റെ പ്രയോഗചാതുൎയ്യത്താൽ രഥത്തിൽ ഇരുന്നുംകൊണ്ടു് ശരങ്ങൾ പ്രയോഗിച്ചതന്നെ, പന്ഥാവു നിൎമ്മിച്ചു. ഇങ്ങിനെ മഹാരഥനായ ഖരൻ ദിക്കും വിദിക്കുമെല്ലാം തന്റെ ഉഗ്രബാണങ്ങൾകൊണ്ടു പൂരിച്ചു. ഇതു കണ്ടു് രാഘവൻ, പൎജ്ജന്യം വൃഷ്ടികൊണ്ടെന്നപോലെ തീപ്പൊരികൾ ചിതറുന്ന ദുസ്സഹങ്ങളായ തന്റെ ശരങ്ങളാൽ നഭോമണ്ഡലമത്ര നിരന്ധ്രമാക്കി. ഖരരാഘവന്മാരാൽ വിസൎജ്ജിക്കപ്പെട്ട ഈ നിശിതബാണങ്ങൾകൊണ്ടു് ആകാശം ആകമാനവും ചുററുമുള്ള പ്രദേശവും ഒരുപോലെ നിബിഡമായി. ശരസമൂഹത്താൽ സൂൎയ്യപ്രകാശം തീരെ മറഞ്ഞു. അന്യോന്യം വധിക്കേണമെന്ന വാശിയോടെ അവർ ഘോരഘോരം പടവെട്ടി. മൊട്ടമ്പുകൾ, നാരാചങ്ങൾ, വികൎണ്ണികൾ എന്നീ ശസ്ത്രങ്ങളെല്ലാം മഹാമേഘപംക്തികൾ തോയങ്ങളെന്നപോലെ ഖരൻ ശ്രീരാഘവന്നു നേരെ പ്രയോഗിച്ചു. ഉഗ്രകാൎമ്മുകം ധരിച്ചു് രഥത്തിന്മേൽ സ്ഥിതിചെയ്തിരുന്ന ആ രാക്ഷസനെ സൎവ്വഭൂതങ്ങളും പാശധരനായ അന്തകന്നുതുല്യം ദൎശിച്ചു. മഹാസത്വനായ രാമൻ സൎവ്വരാക്ഷസസൈന്യത്തോടും എതിൎത്തു്, പൌരുഷം നിശ്ശേഷം നശിച്ചു്, ക്ഷീണംനിമിത്തം തന്നെ തളൎന്നുപോയിരിക്കുന്നുവെന്നു് ഖരൻ വിചാരിച്ചുപോയി. എന്നാൽ ശ്രീരാഘവനാകട്ടെ, തന്റെനേരെ വരുന്ന സിംഹവിക്രാന്തനായ അവനെ, സിംഹം നിസ്സാരജീവിയെയെന്നപോലെ പരിഗണിച്ചതേയുള്ളു. അനന്തരം ആ രാക്ഷസൻ സൂൎയ്യസന്നിഭമായ തന്റെ മഹാരഥത്തോടുകൂടെ പാവകനെ പതംഗങ്ങളെന്നപോലെ, ശ്രീരാഘവനെ പ്രാപിച്ചു. ഉഗ്രബാണം തൊടുത്തിരുന്ന കകുൽസ്ഥാത്മജന്റെ കാൎമ്മുകത്തെ ഖരൻ, ആ മഹാത്മാവിന്റെ പാണിയിൽനിന്നും, നിഷ്പ്രയാസം മുറിച്ചിട്ടു. ശക്രാശനിതുല്യങ്ങളായ സപ്തബാണങ്ങൾകൊണ്ടു് അവൻ ആ പ്രഭുവിന്റെ സൂൎയ്യപ്രഭയോടുകൂടിയ കവചത്തേയും നുറുക്കിവീഴ്ത്തി. വീണ്ടും അവൻ ഗംഭീരമായി അട്ടഹാസിച്ചു് അസംഖ്യം ക്രൂര വിശിഖങ്ങൾ ശ്രീരാഘവന്നുനേരെ പൊഴിച്ചു. ആ ക്രൂരശസ്ത്രങ്ങളേററു് ഗാത്രം മുഴുവൻ വ്രണപ്പെട്ട ശ്രീരാഘവൻ, ക്രോധനിമി

ത്തം തീരെ ദുന്നിരീക്ഷ്യനായി. വിധൂമമായ വഹ്നിപോലെ ആ
മഹാനുഭാവൻ സമരഭൂമിയിൽ ഉജ്വലിച്ചു. അനന്തരം ശത്രുഘാ
തിയായ രാമചന്ദ്രൻ വൈരിവിധ്വംസനാൎത്ഥം അഗസ്ത്യമുനി
യാൽ നൽകപ്പെട്ട തന്റെ മഹത്തായ വൈഷ്ണവചാപം എടുത്തു
കലച്ചു. അതിഗംഭീരമാംവണ്ണം ജ്യാനിനാദം മുഴക്കി ദുസ്സഹമായ
ക്രോധത്തോടുംകൂടി ആ മഹാത്മാവു് ഖരന്നനേരെ ചെന്നടുത്തു.
പൊൻപിടിയുള്ള തന്റെ വജ്രതുല്യശരങ്ങൾകൊണ്ടു് ശ്രീരാഘ
വൻ ഖരധ്വജത്തെ ഭഗ്നമാക്കി. ദൎശനീയമായ ആ കാഞ്ചന
ധ്വജം ഛിന്നിച്ചിതറി, ദേവാജ്ഞയാൽ ഭൂമിയെ പ്രാപിക്കുന്ന സൂ
ൎയ്യനെപ്പോലെ ധരണിയിൽ വീണു. ഇതു കണ്ടു ക്രുദ്ധിച്ചു് മൎമ്മ
ജ്ഞനായ ഖരനും മാതംഗത്തിന്നുനേരെ തോമരങ്ങളെന്നപോലെ
തീവ്രബാണങ്ങൾ ശ്രീരാഘവന്റെ അംഗങ്ങളിൽ പ്രയോഗിച്ചു.
ഈ രാക്ഷസബാണങ്ങളേറ്റു്, ചോരയിൽ മുഴുകി, ശ്രീരാഘവൻ
ഏററവും രുഷ്ടനായി. തൽക്ഷണം വില്ലാളികളിൽ വരിഷ്ഠനായ
ശ്രീരാഘവൻ, തന്റെ തൂണിയിൽനിന്നു ആറു ശരങ്ങൾ എടുത്തു്
അതിശക്തിയോടെ ആ രാക്ഷസന്നുനേരെ എയ്തുവിട്ടു. അവയിൽ
ഒന്നു് ഖരന്റെ ശിരസ്സിലും, രണ്ടെണ്ണം ബാഹുക്കളിലും, ചെന്നു തറ
ച്ചു. അൎദ്ധചന്ദ്രാകാരങ്ങളായ മൂന്നു ബാണങ്ങൾ ചെന്നു് അവ
ന്റെ വക്ഷഃസ്ഥലത്തെ ശക്തിയോടെ തുളച്ചു. വീണ്ടും ശ്രീരാഘവ
ൻ അത്യന്തം ക്രോധത്തോടുകൂടെ സൂൎയ്യസന്നിഭങ്ങളായ പതിമൂന്നു
കൂൎത്ത വികൎണ്ണികൾ എയ്തുവിട്ടു. അവയിൽ ഒന്നു്, രഥത്തിന്റെ
നുകത്തെ ഭേദിച്ചു. നാലെണ്ണം, നാലു കുതിരകളെ കൊന്നുവീ
ഴ്ത്തി. ആറാമത്തെ ശരം സാരഥിയുടെ ഗളത്തെ മുറിച്ചിട്ടു. മൂ
ന്നു ശരങ്ങൾ ചെന്നു വീണു് നുകത്തണ്ടുകൾ നുറുങ്ങി. രണ്ടെണ്ണം
അച്ചുതണ്ടുകളെ പൊടിപ്പെടുത്തി. പന്ത്രണ്ടാമത്തെ സായ
കം ശരങ്ങളോടുകൂടിയ അവന്റെ കാൎമ്മുകത്തെ നുറുക്കിയിട്ടു.
പിന്നത്തെ ഒരു ബാണം ചെന്നു് ദേവതുല്യനായ ഖരന്റെ വക്ഷ
പ്രദേശത്തെ അത്യുഗ്രം പിളൎന്നു. ആ രാക്ഷസന്റെ വില്ലൊ
ടിഞ്ഞു, അശ്വങ്ങൾ ചത്തൊടുങ്ങി, രഥം പൊടിയായി, സാ

രഥിയും ചത്തുവീണു. ഉടനെ ഭഗ്നചിത്തനായ ആ രാത്രിഞ്ചരൻ ഗദ കയ്യിൽ ധരിച്ചുംകൊണ്ടു് രഥാങ്കത്തിൽനിന്നു ഭൂമിയിൽ ചാടി. ഈ കൎമ്മങ്ങളെല്ലാം കണ്ടു് വിമാനസ്ഥരായ ദേവന്മാരും മഹൎഷിമാരും പരമഹൃഷ്ടരായി. മഹാരഥനായ ശ്രീരാഘവനെ അവർ അഞ്ജലിയോടുംകൂടെ വാഴ്ത്തിത്തുടങ്ങി.

---

## സൎഗ്ഗം 29

### ഖരഗദാക്ഷേപം

---

വിരഥനായി ക്രോധത്താൽ ഉജ്ജ്വലിച്ചു് ഗദയും ഓങ്ങിക്കൊണ്ടു് പോൎക്കളത്തിൽ നില്ക്കുന്ന ഖരനോടു്, മഹാതേജസ്വിയും ശാന്തനുമായ രാമൻ, മൃദുവായിട്ടാണെങ്കിലും പരുഷവാക്കുകൾ ഇങ്ങിനെ പറഞ്ഞു. "എടൊ! രാക്ഷസ! നാലംഗപ്പടയോടുകൂടി ലോകം മുഴുവൻ വെറുക്കുമാറുള്ള ദാരുണകൎമ്മമാണു് ഇന്നേവരെ നീ ആചരിച്ചിട്ടുള്ളതു്. പാപത്തിൽ പേടിയില്ലാത്തവനും നരമൎദ്ദനനുമായ നീ സൎവ്വഭൂതങ്ങളേയും കണക്കിലേറെ പീഡിപ്പിച്ചിട്ടുണ്ടു്. നീ മൂന്നു ലോകത്തേയും ഭരിച്ചു വാഴുന്ന ഈശ്വരനാണെങ്കിൽക്കൂടിയും, ഈ കണക്കിൽ, ജീവിപ്പാനുള്ള അവകാശമൊ അൎഹതയൊ നിനക്കില്ല. ലോകങ്ങൾക്കു് നന്മയൊ നീതിയൊ ചേരാത്ത പരിവൎജ്ജിതവും, പാപകലുഷിതവുമായ ഹിംസാകൎമ്മങ്ങൾ ആചരിക്കുന്ന ഘോരനെ ലോകം, ദുഷ്ടസൎപ്പത്തെയെന്നപോലെ തല്ലുകൊല്ലുന്നു. ലോഭമോഹാദികൾകൊണ്ടൊ കാമംകൊണ്ടൊ മതിമറന്നു്, അന്യായകൎമ്മങ്ങൾ ആചരിക്കുന്ന ദുഷ്ടൻ, ആലിപ്പഴം വിഴുങ്ങിയ അരണയെപ്പോലെ തൽഫലം ഭുജിക്കുന്നു. ദണ്ഡകാരണ്യത്തിൽ നീതിയോടും നിലയോടും വസിച്ചിരുന്ന മഹാഭാഗരായ അസംഖ്യം താപസശ്രേഷ്ഠരെ നിഷ്ഠുരണം കൊന്നു തിന്നിട്ടുള്ള ആ ഘോരപാതകത്തിന്റെ ഫലം കാലതാമസം കൂടാതെ നീ അനുഭവിക്കുമാറാകും. ലോകനിന്ദ്യരും പാപകാരി

കളുമായ ദുഷ്ടന്മാർ ജീൎണ്ണമൂലത്തോടുകൂടിയ മഹാമരംപോലെ അധികകാലം ഐശ്വൎയ്യത്തോടെ നില്ക്കുന്നില്ല. ഋതുകാലത്ത് വൃക്ഷങ്ങൾക്ക് നവംഫലങ്ങളെന്നപോലെ പ്രാണികൾക്കും അവനവൻ ചെയ്ത കൎമ്മത്തിന്നു തക്കവണ്ണം കാലം വരുമ്പോൾ ഫലം പ്രാപ്തമാകുന്നു. വിഷാന്നം ഭക്ഷിച്ചാലെന്നപോലെ നീ ചെയ്തിട്ടുള്ള പാപകരവും പരപീഡാവഹവുമായ കഠിനകൎമ്മത്തിന്റെ ഫലം അചിരേണ നീ അനുഭവിച്ചു തീരും. പുണ്യഹീനരും ലോകത്തെ കയൎത്തു കരയിക്കുന്നവരുമായ പാപചാരികളെ അടിയറുത്ത്, ന്യായത്തെ നിലനിൎത്തിപ്പോരുവാനായിട്ടാണ് പാൎത്ഥിവപുംഗവൻ എന്നെ അയച്ചിട്ടുള്ളത്. ഇതാ ഞാൻ എന്റെ വില്ലിൽ തൊടുത്തയക്കുന്ന കാഞ്ചനപരിഷ്കൃതങ്ങളായ ഈ ശസ്ത്രഗണങ്ങൾ, വല്മീകത്തിന്നുള്ളിൽ പാഞ്ഞുകേറുന്ന പന്നഗങ്ങളെപ്പോലെ നിന്റെ ശരീരത്തിൽ പാഞ്ഞുകേറും. ധ്യാനതല്പരരായി സദാ വേദഘോഷങ്ങൾ മുഴക്കി, ധൎമ്മാത്മാക്കളായി വനത്തിൽ സസുഖം വൎത്തിച്ചിരുന്ന അസംഖ്യം താപസന്മാരെ നീ കൊന്നു ഭക്ഷിച്ചിട്ടുണ്ടല്ലൊ. സൈന്യങ്ങളോടുകൂടെ പോരിൽ ചത്തുവീണ് നീയും ഇപ്പോൾ ആ മഹൎഷിമാരെ അനുഗമിക്കും. എന്റെ ബാണങ്ങളേറ്റു മരിച്ചുവീണ് നരകക്കുണ്ടിൽ കിടന്നു ദുഃഖിക്കുന്ന നിന്നെ, വിമാനസ്ഥരായ ആ ഋഷിവൎയ്യന്മാർ കണ്ടു കുളിൎമ്മകൊള്ളട്ടെ. യഥാകാമം യുദ്ധം ചെയ്ത് നീ നിന്റെ സൎവ്വവിധമായ ആഗ്രഹങ്ങളും ഇപ്പോൾതന്നെ തീൎത്തുകൊള്ളുക. താലഫലം കണക്കെ, ഇതാ ഞാൻ, നിന്റെ തലയെ ഈ വിശിഖങ്ങൾകൊണ്ടു അറുത്തുതള്ളുവാൻ പോകുന്നു." ഈ വാക്കുകൾ കേട്ടു ഖരൻ, ക്രോധത്താൽ കണ്ണുകൾ ഉരുത്ത് പൊട്ടിച്ചിരിച്ചുംകൊണ്ടു രാമനോടിങ്ങിനെ പറഞ്ഞു. "എടൊ! രാഘവ! കീടതുല്യം എത്രയോ നിസ്സാരന്മാരായ രാക്ഷസന്മാരെയാണ് നീ, ഇതിന്നു മുമ്പു കൊന്നിട്ടുള്ളത്. ആ കഥയോൎത്ത് നീ ഞെളിയേണ്ട. ഈ മേനിവാക്കൊന്നും എന്നോടു പറയേണ്ട. ആത്മപ്രശംസ മതിയാക്കുക. പരാക്രമവും പൌരുഷവും ചേൎന്നു ശോഭിക്കുന്ന നരന്മാർ, കയ്യുംകണക്കുമില്ലാതവണ്ണം

ഭൂമിയിൽ വൎത്തിക്കുന്നുണ്ട്. അവരാരും അഹങ്കാരം ഇളമ്പുന്ന നിന്നെപ്പോലെ, ഇങ്ങിനെ തന്നെത്താൻ കീൎത്തിക്കാറില്ല. നിലതെററി ധൎമ്മം വെടിഞ്ഞ് നിന്നെപ്പോലെ മദമോഹങ്ങളോടെ നടക്കുന്ന ക്ഷത്രിയകുലദൂഷകന്മാർ മാത്രമേ, നിരൎത്ഥകവും മിത്ഥ്യാഫലവുമായ ഈവിധം വാക്കുകൾ ഉച്ചരിക്കൂ. ഏതൊരുവൻ പോരിൽ പോരും പെരുമയും വംശപ്രശസ്തിയും മററും ഇങ്ങിനെ ഉൽഘോഷിക്കും? മൃത്യു ആസന്നമായവന്നേ അനവസരത്തിൽ അപ്രകാരം തോന്നുകയുള്ളു. എന്തു നിലയോൎത്താലും നിന്റെ ഈ മിത്ഥ്യാകത്ഥനം കുശാഗ്രത്തിൽ പിടിപെട്ട പാവകനെപ്പോലെ ഏറ്റവും തുച്ഛമാണ്. ധാതുസഞ്ചയംകൊണ്ട് നിറഞ്ഞ് ഓഷധികൾ നിരന്നുള്ള മഹാചലംപോലെ ഒട്ടും കുലുക്കമില്ലാതെ നില്ക്കുന്ന ഗദാഹസ്തനായ ഈ എന്നെ നോക്കുക. ലോകത്രയത്തിന്നും അന്തകരനായ കൃതാന്തനെപ്പോലെ ഗദയോടുംകൂടെ വിളങ്ങുന്ന എനിക്കു നിന്നെക്കൊല്ലുവാൻ അപ്രാപ്തി ലേശമില്ല. എനിക്കു നിന്നോട് വളരെപ്പറവാനുണ്ട്. പക്ഷെ അതിന്നുള്ള അവസരം ഇതല്ല. ഇതാ സൂൎയ്യൻ അസ്തമിക്കാറായല്ലൊ. യുദ്ധം മുടങ്ങിപ്പോകും. നീ ഈരേഴായിരം രാക്ഷസന്മാരെ ആയോധനത്തിൽ ഹനിച്ചു വീഴ്ത്തിയല്ലൊ. അവരെപ്പററിയുണ്ടായ എന്റെ കണ്ണുനീർ, നിന്നെ ഹനിച്ചിട്ട് ഞാൻ തുടയ്ക്കുന്നുണ്ട്." എന്നിപ്രകാരം ഗൎജ്ജിച്ചുംകൊണ്ട് ഉത്തമഭൂഷണങ്ങളോടെ വിളങ്ങുന്ന അവൻ, ദുസ്സഹമായ ക്രോധത്തോടെ അഗ്നിതുല്യപ്രഭമായ തന്റെ ഗദയെ അതിശക്തിയോടെ രാഘവന്നു നേരെ ചുഴററിയെറിഞ്ഞു. അതിഭയങ്കരമായ ആ ഗദയാകട്ടെ, അത്യന്തദീപ്തിയോടെ എരിഞ്ഞുംകൊണ്ട് സമീപത്തു നിന്നിരുന്ന വൃക്ഷലതാദികളെ ചുട്ടു ഭസ്മമാക്കി. മൃത്യുപാശംപോലെ പ്രകാശിച്ചുകൊണ്ട് നേരിട്ടു വരുന്ന ആ ഘോരായുധത്തെ, കകുൽസ്ഥാത്മജൻ തന്റെ ദിവ്യശസ്ത്രങ്ങൾകൊണ്ട് ഖണ്ഡംഖണ്ഡമാക്കി. മന്ത്രൌഷധങ്ങളുടെ മഹനീയമായ ശക്തിനിമിത്തം സൎപ്പിണിയെന്നപോലെ രാമസായകമേററുള്ള ആ ഗദ നുറുങ്ങി വീണു.

---

# സൎഗ്ഗം 30

## ഖരവധം



തന്റെ തീവ്രശസ്ത്രങ്ങളററ് നഷ്ടഗദനായി ഉഴറിത്തിരിയുന്ന ഖരനെ നോക്കി ധൎമ്മവത്സലനായ രാമൻ, മന്ദമൊന്നു ചിരിച്ച് ഇങ്ങിനെ പറഞ്ഞു. "എടൊ! രാക്ഷസാധമ! നിന്റെ ബലം മുഴുവൻ ഇപ്പോൾ പ്രയോഗിച്ചുകഴിഞ്ഞില്ലെ? കഷ്ടം! എത്രയൊ നിസ്സാരനായ നീ, ഗൎവ്വംനിമിത്തമല്ലെ ഇങ്ങിനെ വൃഥാ ഗൎജ്ജിക്കുന്നതു്. നിന്റെ ഗദയെപ്പററി നീ അളവില്ലാതെ സ്തുതിച്ചുവല്ലൊ. ശത്രുക്കളെ മട്ടിക്കുന്ന ആ ഗദയല്ലെ ഇതാ, നുറുങ്ങിപ്പോയതു്. ചത്തുവീണ രാക്ഷസന്മാർ മൂലമുണ്ടായ നിന്റെ കണ്ണുനീർ തുടയ്ക്കുമെന്നും മററും നീ, വൃഥാ ശപഥം ചെയ്തുവല്ലൊ. നിന്റെ ആ മിഥ്യാവാദം ഇപ്പോൾ എവിടെപ്പോയി. ക്ഷുദ്രശീലനും അധമനുമായ നിന്റെ പ്രാണനെ, വൈനതേയൻ അമൃതത്തെയെന്നപോലെ ഞാൻ ഉടനെ അപഹരിക്കും. കണ്ഠം മുറിഞ്ഞു് ശരീരം പിളൎന്നുള്ള നിന്റെ നുരയ്ക്കുന്ന ചുടുരക്തം മേദിനി യഥേഷ്ടം പാനംചെയ്യട്ടെ. സൎവ്വാംഗം പൊടിപിരണ്ടു് ക്ഷീണഹസ്തനായ നീ ദുൎല്ലഭാംഗനയെ പുണൎന്നുകൊണ്ടെന്നപോലെ ഈ ഭൂമിയിൽ കിടന്നുറങ്ങും. നീചനായ നീ, ദീൎഘനിദ്രയിൽ ആണ്ടു് ഈ ദണ്ഡകവനം ആതുരന്മാൎക്കഭയപ്രദേശമാകട്ടെ. ഹെ! ആശര! എന്റെ വിശിഖങ്ങൾ മൂലം ഈ ജനസ്ഥാനം രാക്ഷസന്മാരുടെ ഹതസ്ഥാനമായിഭവിച്ച് മഹൎഷിമാർ ഇവിടമെങ്ങും നിൎഭയം സഞ്ചരിക്കും. പരപീഡിതകളായി രാക്ഷസികൾ, ഭൎത്താക്കന്മാർ മരിച്ചുവീഴുന്നതു കണ്ടു് കണ്ണുനീർ പൊഴിച്ചുംകൊണ്ടു് അതീവദൈന്യത്തോടെ സൎവ്വത്ര പാഞ്ഞുനടക്കട്ടെ. കലാന്തരൂപകളായ നിന്റെ ഭാൎയ്യമാർ ഈവിധമുള്ള ഭൎത്താക്കന്മാരാൽ വന്നുകൂടുന്ന ദുഃഖത്തിന്റെ രുചി ഒന്നു നല്ലപോലെ അറിയേണ്ടതാണ്. എടാ! നീച! നൃശംസ! ക്ഷുദ്ര! ഭൂസുരകണ്ടക! നിന്നെശ്ശങ്കിച്ചുംകൊണ്ടല്ലെ ഇന്നും തപോധനന്മാർ അഗ്നിയിൽ

ഹവ്യം ഹോമിക്കാറുള്ളതു്." ശ്രീരാഘവന്റെ വാഗ്മിതയോടുകൂടിയ
ഈ പരുഷോക്തികൾ കേട്ടു ക്രുദ്ധിച്ചു് ഖരൻ, ഖരനിസ്വനത്തോ
ടെ രാമനെ ഇങ്ങിനെ ഭത്സിച്ചു. "എടോ! രാഘവ! ധിക്കാരി!
കഠിനഭയത്തിൽക്കൂടിയും നീ നിർഭയത്വം നടിക്കുന്നു. മൃത്യുവശഗ
നായ നീ വാച്യാവാച്യങ്ങൾ ഇന്നിന്നതാണെന്നറിയുന്നില്ല. കാല
പാശത്തിലകപ്പെട്ടു് ഷഡിന്ദ്രിയങ്ങളും തളൎന്നുപോയ ജീവന്മാർ
കാൎയ്യാകാൎയ്യങ്ങളൊന്നും കാണാതെപോകുന്നു." ഇപ്രകാരം പറഞ്ഞു്
തനിക്കൊരായുധം കിട്ടുന്നതിനായി ഭ്രുകുടിയെ വികടമാക്കിയും
കൊണ്ടു് ഖരൻ, ചുററും നോക്കി. അകലത്തല്ലാതെ അവൻ ഒരു
വലിയ സാലവൃക്ഷം നില്ക്കുന്നതു കണ്ടു. ഉടൻ പ്രവൃദ്ധബലനായ
ആ രാക്ഷസൻ പല്ലു ഞെരിച്ചുംകൊണ്ടു് ആ സാലവൃക്ഷത്തെ മുര
ടോടെ പൊരിച്ചെടുത്തു. "ഇതാ നിന്റെ കഥ കഴിഞ്ഞു" എന്നി
ങ്ങിനെ ഉറക്കെ ഗൎജ്ജിച്ചു് ആ മഹാദ്രുമത്തെ നിഷ്പ്രയാ
സം പൊക്കിപ്പിടിച്ചു് ആ രാക്ഷസൻ, അതിനെ ശ്രീരാഘവനു
നേരെ ആഞ്ഞെറിഞ്ഞു. തന്റെ നേരെ വന്നുവീഴുന്ന ആ മഹാ
ദ്രുമത്തെ പ്രതാപശാലിയായ രാഘവൻ ശരജാലങ്ങൾകൊണ്ടു് ത
ൽക്ഷണം ഖണ്ഡിച്ചു. അനന്തരം ക്രോധത്താൽ വിയൎത്തൊലിച്ചും
കൺ ചുകപ്പിച്ചുംകൊണ്ടു് രാമൻ അസംഖ്യം ബാണങ്ങൾ വൎഷി
ച്ചു് ആ രാക്ഷസന്റെ ശരീരം നാനാവിധമാക്കി വ്രണപ്പെടുത്തി.
പ്രസ്രവണപൎവ്വതത്തിലെ വെള്ളച്ചാട്ടംകണക്കെ, ആ രാക്ഷസശ
രീരത്തിൽനിന്നു് പതയ്ക്കുന്ന രക്തം പ്രവഹിച്ചു. രാമസായകമേ
ററു് ശരീരം മുഴുവൻ കീറിപ്പിളൎന്നുള്ള അവൻ, രക്തഗന്ധംകൂടിയേ
ററപ്പോൾ അതീവമത്തനായി. ഉടനെ അവൻ, ശ്രീരാഘവനുനേ
രെ ദ്രുതതരം പാഞ്ഞടുത്തു. രുധിരത്തിൽ ആണ്ടു് തന്റെ നേരെ കു
തിച്ചടുക്കുന്ന ആ ആശരനെക്കണ്ടു് ത്വരിതവിക്രമനായ രാമൻ, അ
ല്പമൊന്നു പിൻമാറിനിന്നുംകൊണ്ടു് തന്റെ ആവനാഴിയിൽനിന്നു
പാവകസങ്കാശവും ബ്രഹ്മദണ്ഡംപോലെ ഭയങ്കരവുമായ ഒരു ബാ
ണം എടുത്തു. ധീമാനായ ദേവരാജനാൽ നൽകപ്പെട്ട ആ ഉഗ്ര
ബാണത്തെ ശ്രീരാഘവൻ ഖരനുനേരെ ശക്തിയോടെ പ്രയോ

ഗിച്ചു. രാഘവകാൎമ്മുകത്തിൽനിന്നു വിമുക്തമായ ആ ബാണ മാകട്ടെ, ഇടിനാദംപോലെ ഒത്തലറിക്കൊണ്ട് ആ രാക്ഷസൻെറ മാറ്റിടത്തിൽ ചെന്നുതറച്ചു. ഉടനെ അവൻ, ശോണിതാരണ്യത്തിൽ വെച്ച് രുദ്രൻെറ നയനാഗ്നിയിൽ ദഹിച്ചുവീണ അനംഗനെപ്പോ ലെ, ശ്രീരാഘവൻെറ ആ ശരാഗ്നിയിൽ ദഹിച്ചുപോയി. വജ്ര മേററ വൃത്രാസുരനെപ്പോലെയും ഫേനായുധമേററ നമുചിയെപ്പോ ലെയും ഇന്ദ്രാശനിയേററ വലാസുരനെപ്പോലെയും ഉഴറിക്കൊണ്ട് ആ രാക്ഷസൻ, ചത്തുവീണു. ഇതു കണ്ട് രാജൎഷികളും മററു മുനി പുംഗവന്മാരുമെല്ലാം അവിടെ വന്നുകൂടി. പ്രസന്നചിത്തരായ അ വർ ശ്രീരാഘവനെ പൂജിച്ച്, ഇപ്രകാരം പറഞ്ഞു. "ഹെ! രാഘ വ! മഹാതേജസ്വിയും പുരന്ദരനും പാകശാസനനുമായ മഹേന്ദ്രൻ ഇതിന്നുതന്നെയാണ് ശരഭംഗമുനിയുടെ പുണ്യാശ്രമത്തിൽ വന്നിരു ന്നത്. ക്രൂരന്മാരും പാപകൎമ്മികളുമായ രാക്ഷസന്മാരെ അങ്ങുന്ന് നിഗ്രഹിച്ചുകൊള്ളുമെന്ന ചിന്തയോടുകൂടിയാണ് അന്ന് മഹൎഷിമാ ർ താങ്കളെ, വസിപ്പാൻ ഇങ്ങോട്ടാനയിച്ചതും. ഹെ! ദാശരഥെ! ഞങ്ങളുടെ ആ കാൎയ്യം, ഇപ്പോൾ അങ്ങുമൂലം കൈകൂടി; ഇനി മു നിമാൎക്കെല്ലാം ഈ വനത്തിൽ യഥേഷ്ടം ധൎമ്മം ആചരിക്കാം." തത്സമയം ദേവന്മാരും ചാരണന്മാരും സംഘംചേൎന്ന് ദുന്ദുഭിവാദ്യം മുഴക്കിയുംകൊണ്ട് അവിടെ വന്നുനിരന്നു. വിസ്മിതാകാരരായ അ വർ സന്തുഷ്ടചിത്തത്തോടെ ശ്രീരാഘവനിൽ പുഷ്പവൃഷ്ടി ചെയ്തു. "മൂന്നു നാഴികകൊണ്ട് ഇതാ ശ്രീരാഘവൻ, ഒത്തുകൂടിയ ഈ പ തിനാലായിരം രാക്ഷസന്മാരെയും ഒടുക്കിക്കഴിഞ്ഞു. ഖരദൂഷണാ ദി മുഖ്യന്മാരും ഇതാ ചത്തടങ്ങി. വിദിതാത്മാവായ ശ്രീരാഘവ ൻെറ ഈ കൎമ്മം, എത്രയും മഹത്തരംതന്നെ. ഹ! എന്തൊരു വീൎയ്യം! എന്തൊരു ദാക്ഷിണ്യം! ദൈത്യാരിയായ സാക്ഷാൽ വിഷ്ണു തന്നെ" എന്നിങ്ങിനെ പറഞ്ഞ് വിമാനമേറിവന്നിരുന്ന അവ രെല്ലാം, അവരുടെ വഴിക്കു പോയി. ഈ അവസരത്തിൽ വീര ശ്രീകനായ ലക്ഷ്മണൻ, സീതയോടുകൂടി ഗിരിഗഹ്വരത്തിൽനിന്നു തിരിച്ചെത്തി. അനന്തരം മഹൎഷിമാരാൽ പൂജിക്കപ്പെട്ട ശ്രീരാ

ഘുവൻ, വിജയപതാകയോടുകൂടി വിഷ്ണുസമ്പന്നനായ സൌമിത്രിയാൽ അഭിനന്ദിക്കപ്പെട്ടുകൊണ്ട് ആശ്രമത്തിൽ പ്രവേശിച്ചു മോദിച്ചു. ശത്രുസംഘത്തെ അടിയറുത്ത്, മഹർഷിമാരെപ്പരിതോഷിപ്പിച്ചുംകൊണ്ടു വിളങ്ങുന്ന തന്റെ ഭർത്താവിനെ, വൈദേഹി സസന്തോഷം ആലിംഗനംചെയ്തു. രാക്ഷസന്മാർ നശിക്കകൊണ്ടുള്ള തുഷ്ടിയും തന്റെ നാഥനെ ഒട്ടും വ്യഥകൂടാതെ കണ്ടതുകൊണ്ടുള്ള ഹൃഷ്ടിയും ജനകജയെ, പുളകിതഗാത്രയാക്കി. മഹർഷിമാരാൽ പ്രീതിപുരസ്സരം പൂജിക്കപ്പെട്ട രാക്ഷസോന്മാഥിയായ തന്റെ പ്രാണവല്ലഭനെ ഇന്ദുവദനയായ സീത, വീണ്ടും വീണ്ടും, ഹൃദയം കുളിരെ പുണർന്നു തുഷ്ടി നേടി.



## സർഗ്ഗം 31

### രാവണമാരീചസമാഗമം

അനന്തരം അകമ്പനൻ, ജനസ്ഥാനത്തിൽനിന്ന് പാഞ്ഞ് ലങ്കയിൽ ചെന്നുചേർന്നു. അവൻ രാവണനോടിങ്ങിനെ ബോധിപ്പിച്ചു. "ഹേ! രാജേശ്വര! ജനസ്ഥാനത്തിൽ പാർത്തുപോന്നിരുന്ന സർവ്വരാക്ഷസപ്പടയും ഹനിക്കപ്പെട്ടു. അവരുടെ നായകനായ ഖരനും യുദ്ധത്തിൽ മരിച്ചുവീണു. ഒരുവിധത്തിൽ, ഞാൻ രക്ഷപ്പെട്ടവനേയുള്ളു." ഈ വാക്കുകൾ കേട്ട് ദശകന്ധരൻ, ക്രോധത്താൽ അരുണനേത്രനായി. നയനങ്ങൾകൊണ്ടു ചുട്ടെരിക്കും വണ്ണം അവൻ അകമ്പനനെ നോക്കി ഇങ്ങിനെ പറഞ്ഞു. "പ്രാണനൊടുങ്ങിയ ഏതൊരുവനാണ് ചിത്തരമ്യമായ എന്റെ ജനസ്ഥാനം നശിപ്പിച്ചത്? ഏതു ലോകത്തും, എപ്പോഴും, ശരണംകിട്ടാത്ത വിധത്തിലുള്ള ഈ കഠോരകൃത്യം ആരാലാണ് ആചരിക്കപ്പെട്ടത്? എനിക്ക വിപ്രിയം ചെയ്ത് സുഖമായി വസിക്കയെന്നത് അമരനാഥനായ മഹേന്ദ്രനാകട്ടെ, കിന്നരേശ്വരനായ ധനദനാകട്ടെ, ലോകാന്തകനായ കൃതാന്തനാകട്ടെ, ചക്രധരനായ വിഷ്ണുവി

ന്നാകട്ടെ സാദ്ധ്യമല്ല. ഞാൻ കാലന്നും കാലനാണ്. വേണമെങ്കിൽ പാവകനെ ഭസ്മമാക്കാം. മൃത്യുവിന്നു മൃത്യുവരുത്തിക്കാം. ക്രുദ്ധിച്ചാൽ സഹസ്രാംശുവായ സൂൎയ്യനൊ സപ്താൎച്ചിസ്സാം വീതിഹോത്രനൊ എനിക്കെതിരില്ല. അവരെയും ചുട്ടു ചാമ്പലാക്കുവാൻ എനിക്കു ശക്തിയുണ്ട്. സമുദ്രഗതിയെ സ്തംഭിപ്പിക്കാം." സംക്രുദ്ധനായ രാവണന്റെ ഈ വീരോക്തികൾ കേട്ട് അകമ്പനൻ, അഞ്ജലിചെയ്ത് ഭയസന്തോഷങ്ങളോടെ ഇങ്ങിനെ ഉണൎത്തിച്ചു. "സിംഹവിക്രാന്തനായി, വീൎയ്യശൌൎയ്യങ്ങൾക്കു വിളഭൂമിയായി, രാമനെന്ന പേരുള്ള ഒരു യുവാവ്, ദശരഥന്റെ പുത്രനായി വിജയിക്കുന്നു. വിപുലകീൎത്തിയും ഋഷഭസ്കന്ധനും ലംബഹസ്തനും അതുലപ്രതാപനും ശ്രീമാനുമായ ആ രാമനാണ്, ഖരദൂഷണന്മാരെയും പരിപൂൎണ്ണമായ ജനസ്ഥാനത്തെയും നശിപ്പിച്ചത്." അകമ്പനന്റെ ഈ മൊഴികൾ കേട്ട് രാക്ഷസേശ്വരനായ രാവണൻ, ഉരഗത്തെപ്പോലെ നിശ്വസിച്ചുംകൊണ്ട് വീണ്ടും, ഇങ്ങിനെ ചോദിക്കയുണ്ടായി. "എടൊ! അകമ്പന! രാമൻ തനിയെതന്നെയൊ ജനസ്ഥാനത്തു വന്നിട്ടുള്ളത്; അല്ല, അമരനായകനൊ മറ്റു ദേവസംഘമൊ അവനോടൊന്നിച്ചു പോന്നിട്ടുണ്ടൊ?" ഇതിന്നു മറുവടിയായി, അകമ്പനൻ ആത്മവാനായ ആ രഘുകുലതിലകന്റെ ഉൽകൃഷ്ടബലവും ഭൂരിവിക്രമവും വ്യക്തമാക്കിക്കൊണ്ട്, ഇങ്ങിനെ വിവരിച്ചു. "ഹേ! രാജൻ! രാമൻ മഹാതേജസ്വിയും വില്ലെടുത്ത വീരന്മാരിൽ വിശിഷ്ടനുമാണ്. ദിവ്യാസ്ത്രസമ്പന്നനും പോരിൽ പുരന്ദരപരാക്രമനുമാണ് അവൻ. ബലോത്തമനും രക്താക്ഷനും ദുന്ദുഭിസ്വനനും ശശാങ്കസന്നിഭനുമായ അവന്റെ കനിഷ്ഠസോദരൻ, അവന്നു ഏറ്റവും അനുരൂപനായി വിളങ്ങുന്നു. ലക്ഷ്മണനെന്നു പേരായ ആ ധീരോദാത്തനും, അഗ്നിയോടുകൂടെ ആശുഗനെന്നപോലെ രാമനോടൊന്നിച്ചുണ്ട്. വീരശ്രീ ചേൎന്ന ആ പാൎത്ഥിവപുത്രന്മാരാലാണ് ജനസ്ഥാനം ഇങ്ങിനെ ഹതമായി പരിണമിച്ചത്. അല്ലാതെ, മഹാത്മാക്കളായ ദേവന്മാരൊ മറ്റൊ, അവരോടൊന്നിച്ച് പോന്നിട്ടില്ല. ആ കാൎയ്യത്തെപ്പറ്റി നിന്തിരുവടി ശങ്കിക്കയേ

വേണം. സ്വൎണ്ണപ്പിടിയിട്ടു പത്രങ്ങൾ കെട്ടിയലങ്കരിച്ചിട്ടുള്ള രാഘവശരങ്ങൾ, അവൻെറ ഭീമധനുസ്സിൽനിന്നു പുറപ്പെടുന്ന ആ നിമിഷംതന്നെ അഞ്ചുതലനാഗങ്ങളെപ്പോലെ ഭയങ്കരങ്ങളായിത്തീരുന്നു. ആ ഘോരസായകങ്ങളാണു ജനസ്ഥാനവാസികളായ രക്ഷസ്സുകളെ നിശ്ശേഷം തിന്നൊടുക്കിയതു്. ഭയപ്പെട്ടു രക്ഷ കിട്ടാതെ പാഞ്ഞുകൊണ്ടിരുന്ന ആ രജനീചരർ, എങ്ങോട്ടു ചെല്ലുന്നുവോ അങ്ങെല്ലാം, ശ്രീരാഘവനെയാണു അവർ അവരുടെ മുമ്പാകെ ദർശിച്ചതു്. ഹേ! രാക്ഷസേശ്വര! അങ്ങയുടെ ജനസ്ഥാനം ശൂന്യപ്രദേശമായതിങ്ങിനെയാണു്." അകമ്പനൻെറ വാക്കുകൾക്കു ദശകന്ധരൻ "ഞാൻ അവിടെച്ചെന്നു ജനസ്ഥാനത്തെ ഈ വിധം ശൂന്യമാക്കിത്തീൎത്ത രാമലക്ഷ്മണന്മാരെ വധിക്കുന്നുണ്ടു്" എന്നിങ്ങിനെ ഘോരതരം അത്യുച്ചം ഗൎജ്ജിച്ചു. വീണ്ടും അകമ്പനൻ ഇങ്ങിനെ പറകയുണ്ടായി. "ഹേ! കൌണപേന്ദ്ര! രാഘവൻെറ ബലവും പൌരുഷവും ഇന്നവിധമാണെന്നു, പറയാം; കേട്ടുകൊൾക. ക്രുദ്ധിച്ചാൽ ദാശരഥി, തീരെ അസഹ്യനാണു്. ആ പ്രതാപശാലി വിക്രമത്തിൽ, ഏറ്റവും കീൎത്തി നേടിയവനാണു്. അതിശക്തിയോടു കൂടിയ നദീപ്രവാഹത്തെപ്പോലും തടുത്തു നിൎത്തുവാൻ അവൻെറ ബാണങ്ങൾക്കു ശക്തിയുണ്ടു്. ഗ്രഹങ്ങളോടും നക്ഷത്രങ്ങളോടും കൂടിയ ആകാശമണ്ഡലത്തെപ്പോലും വീൎയ്യസമ്പന്നനായ അവൻ, വിശിഖങ്ങൾ തൊടുത്തു ക്ഷോണിയിൽ പതിപ്പിക്കും. ധരാമണ്ഡലത്തെ ഉയൎത്തുക, സമുദ്രകൂലങ്ങൾ ഭഞ്ജിച്ചു ലോകത്തെ പെരുവെള്ളത്തിൽ മുക്കി മുടിക്കുക എന്നീ കൎമ്മങ്ങളെല്ലാം, രാഘവനു് എത്രയും ലഘുവാണു്. കൊടുങ്കാററിൻെറ ഗമനചാതുരിയും അവൻെറ ശരങ്ങൾക്കെതിരല്ല. ലോകം മുഴുവൻ സംഹരിച്ചു സ്വശക്തികൊണ്ടു വീണ്ടും അവയെ സൃഷ്ടിപ്പാനും കീൎത്തനീയനായ ആ പ്രഭുവിനു സാദ്ധ്യമാണു്. പാപികൾക്കു സ്വൎഗ്ഗം പ്രാപ്യമല്ലല്ലൊ. എന്നതുപോലെ നിന്തിരുവടിക്കൊ മററു രാക്ഷസന്മാൎക്കൊ രാമനോടു നേരിട്ടു വിജയിപ്പാൻ ശക്യമല്ല. അമരസംഘവും അസുരവൃന്ദവും ഒന്നായിച്ചേൎന്നു പോ

രടിച്ചാലും ആ രാഘവനെ വെല്ലുവാൻ കഴികയില്ല. അവനെ നിഗ്രഹിപ്പാൻ ഉപായമെന്തെന്നു പറയാം; ശ്രദ്ധയോടെ കേൾക്കുക. അവൻെറ പ്രാണേശ്വരിയായ സീത, ലോകകാന്തമയും സുന്ദരിരത്നവുമാണ്. യൌവനപൂർണ്ണയും കമനീയഗാത്രിയും സ്ത്രീകളിൽ വെച്ച് ഉൽകൃഷ്ടയും രത്നവിഭൂഷിതയുമായ അവൾക്കു തുല്യയായി, അമരാംഗനമാരിലൊ ഗന്ധർവ്വനാരികളിലൊ രാക്ഷസസ്ത്രീകളിലൊ ഒരുത്തിയെങ്കിലുമില്ല. പിന്നെ മനുഷ്യസ്ത്രീകളിൽ പറയേണമൊ. അങ്ങുന്ന് വേഗം ചെന്ന്, അവൻെറ ഭാര്യയായ ആ വധൂരത്നത്തെ കൈക്കലാക്കുക. കാമിയായ ആ നരേന്ദ്രപുത്രൻ, അവളെപ്പിരിഞ്ഞിരിപ്പാൻ ശക്തനല്ല. അവൾ വേർപെട്ടാൽ, രാമൻ അപ്പോൾതന്നെ പ്രാണൻ കളയും നിശ്ചയം. രാക്ഷസാധിപനായ രാവണന്ന് ഈ കഥ എത്രയും ഹിതമായി തോന്നി. മഹാബാഹുവായ അവൻ, വീണ്ടും വീണ്ടും ചിന്തിച്ച് അകമ്പനനോടിങ്ങിനെ പറഞ്ഞു. “നാളെ പ്രഭാതത്തിൽ ഞാൻ സാരഥിയെ മാത്രം കൂട്ടി ജനസ്ഥാനത്തു ചെല്ലുന്നുണ്ട്. നിശ്ചയമായും ഞാൻ, അതിമനോഹരിയായ ആ ജാനകിയെ, എൻെറ പുരിയിലേക്ക് കൊണ്ടുപോരും.” ഇപ്രകാരം ഘോഷിച്ച് ലങ്കേശ്വരനായ രാവണൻ, ഗർദ്ദഭങ്ങളെപ്പൂട്ടിയ ദിനമണിസമാനമായ തൻെറ മഹാരഥത്തിൽ കയറി, ദിക്കുകളും വിദിക്കുകളുമെല്ലാം വിളങ്ങിച്ചുകൊണ്ട് അവിടെനിന്നു പുറപ്പെട്ടു. നക്ഷത്രപഥത്തിൽ ചരിച്ചുകൊണ്ടിരുന്ന ആ രജനീചരനാഥൻെറ മോഹനതരമായ മഹാരഥം, മേഘങ്ങൾക്കിടയിൽ ശീതാംശുവെന്നപോലെ തിളങ്ങി വിളങ്ങി. അവൻെറ ആ, യാത്ര മാരീചൻെറ ആശ്രമത്തിലേക്കായിരുന്നു. മതിമാനായ മാരീചനാകട്ടെ, അതിമാനുഷമായ ഭക്ഷ്യപേയങ്ങൾകൊണ്ട് രാക്ഷസേശ്വരനെ ആദരപൂർവ്വം പൂജിച്ചു. പാദ്യാസനാദികൾകൊണ്ടു വന്ദിച്ച് മാരീചൻ, അവനോട് സാന്ത്വവചനങ്ങൾ ഇങ്ങിനെ ആരംഭിച്ചു. “ഹേ! രജനീചരേന്ദ്ര! രാജ്യത്തിന്നെല്ലാം ക്ഷേമമല്ലെ? അങ്ങയുടെ പെട്ടെന്നുള്ള ഈ ആഗമനത്തിൽ പ്രത്യേകമായ എന്തോ ഒരു കാര്യം ഉണ്ടായിരിക്കുമെന്നു ഞാൻ കരു

ന്നു." മാരീചൻ പറഞ്ഞതു കേട്ട് തേജസ്വിയായ ലങ്കേശ്വരൻ കംഗിയായും രൂക്ഷമായും ഇങ്ങിനെ പറഞ്ഞു. "ഹേ! രാക്ഷസവീര! അവദ്ധ്യമായ ജനസമൂഹവും അവിടത്തെ അന്തപാലരായ രാക്ഷസസന്താനം [illegible]വിക്രമനായ രാമനാൽ ഹനിക്കപ്പെട്ടിരിക്കുന്നു. അവൻ ചെയ്തിട്ടുള്ള ഈ ധിക്കാരകർമ്മത്തിന്, അവന്റെ ആത്മപ്രേയസിയായ സീതയെ, അപഹരിക്കേണമെന്നു ഞാൻ തീർച്ചയാക്കിക്കഴിഞ്ഞിരിക്കുന്നു. അതിന്നു വേണ്ടുന്ന ഒത്താശകൾ, ഭവാൻ എനിക്കു ചെയ്തുതരണം." രാക്ഷസകുലാധരനായ രാവണന്റെ ഇംഗിതം അറിഞ്ഞ് മാരീചൻ, "ഹേ! രജനീചരേശ്വര! മിത്രരൂപത്തോടെ വർത്തിക്കുന്ന, ഏതൊരു ശത്രുവാണ് സീതയുടെ വൃത്താന്തം ഭവാനോടുപദേശിച്ചത്. ഹേ! ശാർദ്ദൂലവിക്രാന്ത! ഏതൊരു നിന്ദ്യനെയാണ് അങ്ങുന്ന വന്ദ്യനായിട്ടു കരുതുന്നത്? സീതയെ അപഹരിക്കുവാൻ അങ്ങയോടു പറഞ്ഞതാരാണ്. രാക്ഷസലോകത്തിന്റെ ആണിവേർ, അടിയോടെ അറുക്കുവാൻ ആർ കൊതിക്കുന്നു. സതീതിലകമായ സീതയെ അപഹരിപ്പാൻ ഉപദേശിച്ച ആ കശ്മലൻ, അങ്ങയുടെ, അടുത്തുകൂടാത്ത ശത്രുവാണ്. അങ്ങയെക്കൊണ്ട് പാമ്പിന്റെ വിഷപ്പല്ലു പറിപ്പിപ്പാനാണ് അവൻ തുനിയുന്നത്. ഈ കാര്യത്തിൽ നയിപ്പിച്ച് സുഖസുപ്തനായ അങ്ങയെ, തലയിൽ കുട്ടിട്ടു കൊല്ലുവാനാണ് ആ ശത്രു ഭാവിക്കുന്നത്. വിശുദ്ധവംശമാകുന്ന തുമ്പിക്കരം, തേജസ്സാകുന്ന മദജലം, ബാഹുക്കളാകുന്ന കൊമ്പുകൾ എന്നിവ ചേർന്ന, രാഘവഗന്ധഹസ്തിയെ ഹേ! രാവണ! പോരിൽ നേരെ നോക്കുവാൻ പോലും ശക്തിയുള്ളവനാരാണ്. നീണ്ട വാലും, അസിപോലെ മൂർച്ചയുള്ള ദംഷ്ട്രകളും പൂണ്ട് അടർക്കളത്തിൽ സുഖനിദ്ര ചെയ്യുന്ന, രാക്ഷസമൃഗഹന്താവും ധനുർദ്ധരനുമായ ആ രഘുകുലസിംഹനെ, ഉണർത്തുവാൻപോലും അങ്ങേയ്ക്കു ശക്തിയുണ്ടോ. ചാപമാകുന്ന നക്രം, ഭുജവേഗമാകുന്ന പങ്കം, ശരജാലമാകുന്ന തിരമാലകൾ, രണായുധമാകുന്ന പ്രവാഹം എന്നിവയോടെ വിളങ്ങുന്ന അതിഘോരമായ ആ രഘുവീരഗർത്തത്തിൽ ചെന്നു ചാടുവാനാണോ ഭ

വാൻ ഇച്ഛിക്കുന്നതു്. അങ്ങേയ്ക്കു് ഇതു നന്മയല്ല. അങ്ങുന്നു പ്രസാദിക്കുക. സന്തോഷപൂർവ്വം തിരിച്ചു് ലങ്കയിൽ ചെന്നുചേരുക. സ്വദാരങ്ങളിൽ യഥേഷ്ടം രമിച്ചു് പരിതുഷ്ടനാകുക. രാമൻ അവന്റെ ഭാര്യയോടുകൂടെ വനത്തിൽ വിഹരിക്കട്ടെ" എന്നിപ്രകാരം പറഞ്ഞു. ഈ ഹിതോക്തികൾ കേട്ട് രാവണൻ തന്റെ മഹാപുരിയിലേക്കുതന്നെ സമാധാനത്തോടെ തിരിച്ചുപോയി.

---

## സർഗ്ഗം 32

### ശൂർപ്പണഖാരാവണസമാഗമം

---

ദിഷ്ടസന്നാഹരായ ആ പതിനാലായിരം കർബ്ബുരന്മാരെ മാത്രമല്ല ഖരൻ, ദൂഷണൻ, ത്രിശിരസ്സ് തുടങ്ങിയ സേനാധ്യക്ഷരേയും രാമൻ ഒറ്റയ്ക്കു് കൊന്നതു കണ്ടു് ശൂർപ്പണഖ, പർജ്ജന്യധ്വനിയോടെ ഗർജ്ജിച്ചു. മറ്റാർക്കും സാദ്ധ്യമല്ലാത്ത ശ്രീരഘുകുലവീരന്റെ ഈ ഘോരകൃത്യം കണ്ടു ഭയപ്പെട്ടു്, ആ രാക്ഷസസ്ത്രീ, നേരെ, രാവണപാലിതമായ ലങ്കയിലേക്കു പോന്നു. ദേവന്മാർ ചൂഴുന്ന ദേവനാഥനെപ്പോലെ വിക്രാന്തനും ദീപ്തതേജസ്വിയുമായ ആ രജനീചരേശ്വരൻ, മന്ത്രിമുഖ്യരാൽ പൂജിക്കപ്പെട്ടുംകൊണ്ട് വിമാനത്തിൽ സ്ഥിതിചെയ്തിരുന്നു. മണിമയമായ അവന്റെ പൊന്നണിമഞ്ചം, പ്രദ്യോതനപ്രഭയോടെ പ്രകാശിച്ചു. സ്വവർണ്ണവേദിയിൽ ആജ്യം ആഹുതിചെയ്തു ജ്വലിക്കുന്ന അ[illegible]യാശനെപ്പോലെ അവൻ തിളങ്ങി. ദേവഗന്ധർവ്വന്മാർ, മഹർഷിമാർ എന്നിവർക്കുപോലും അജയ്യനായ അന്തകൻകണക്കെ, അത്യന്തം ഭയങ്കരനുമായിരുന്നു അവൻ. ദേവാസുരയുദ്ധത്തിൽ വജ്രപ്രഹരമേറ്റു് മുറിഞ്ഞ പാടുകളും, ഐരാവതത്തിന്റെ കൊമ്പുകൾകൊണ്ട് വ്രണപ്പെട്ട പാടുകളും, അവന്റെ വിപുലവക്ഷസ്സിൽ വിരാജിച്ചു. ആഭരണമണിഞ്ഞു് ദർശനീയങ്ങളായ ഇരുപതു കൈകൾ, ഗിരികൂടംപോലെ ബൃഹത്തായ പത്തു ശിരസ്സുകൾ, വിസ്തീർണ്ണമായ മാറിടം, സ

സുവൎണ്ണരാജചിഹ്നങ്ങൾ, കാഞ്ചനകുണ്ഡലങ്ങൾ, എന്നിവകൊണ്ട് അവൻ വൈഡൂൎയ്യകാന്തിയോടെ ശോഭിച്ചു. അനേകപ്രാവശ്യം നിൎജ്ജരന്മാരുമായിട്ട് യുദ്ധംചെയ്യേണ്ടിവന്നതിൽ വിഷ്ണുചക്രവും ദേവന്മാരുടെ പലവിധമായ ഘോരശസ്ത്രങ്ങളും അവന്റെ ശരീരത്തെ നാനാവിധമാക്കി പിളൎത്തിരുന്നു. കലകെട്ടിനിന്നിരുന്ന ആ പാടുകളും അവനിൽ, പ്രത്യക്ഷമാംവണ്ണം പ്രകാശിച്ചു. നിമേഷമാത്രത്തിൽ അക്ഷോഭ്യമായ മഹാൎണ്ണവത്തെപ്പോലും കലക്കിമറിപ്പാൻ അവൻ ശക്തനാണ്. ധരണീധരത്തെ പുഴക്കിയെറിവാനും അവനു കഴിവുണ്ട്. ധൎമ്മാചാരങ്ങളെ ഉന്മൂലനംചെയ്യുന്നതിൽ അവനു മടി ലേശമില്ല. ദിവ്യാസ്ത്രങ്ങൾ എത്രയെങ്കിലും അവൻ സ്വാധീനമാക്കീട്ടുണ്ട്. അവൻ പരസ്ത്രീകളെക്കാമിക്കും. യജ്ഞങ്ങൾ മുടക്കും. ഭോഗവതിയിൽ ചെന്ന് പന്നഗോത്തമനായ വാസുകിയെ പണ്ട്, വെല്ലുകയുണ്ടായി. തക്ഷകനെ പരാജിതനാക്കി അവന്റെ ഭാൎയ്യയെ, അപഹരിച്ചു. ധനദനെ വെന്ന് പുഷ്പകം കൈക്കലാക്കി. അവൻ ക്രുദ്ധിച്ചാൽ, ദിവ്യകുസുമങ്ങളും വിലാസമന്ദിരങ്ങളും പൊയ്കകളും ചെന്ന് ചൈത്രരഥത്തെയും മററു ദേവതോദ്യാനങ്ങളെയും പൊടിപെടുത്തും. മഹാഭാഗന്മാരും തേജസ്വികളുമായ സൂൎയ്യചന്ദ്രന്മാരുടെ ഉദയത്തെത്തടുപ്പാനും ഉദ്ദണ്ഡനായ അവൻ, ശക്തനാണ്. ധീരധീരനായ ഈ രാക്ഷസൻ പണ്ട്, ഗഹനമായ കാനനത്തിൽ ചെന്ന്, പതിനായിരം കൊല്ലം ഉഗ്രതപം ചെയ്കയുണ്ടായി. അന്ന്, തന്റെ തലകൾ ഒന്നൊന്നായി അരിഞ്ഞെടുത്ത്, അവൻ നാന്മുഖനെ പൂജിച്ചു പ്രസന്നനാക്കി. മൎത്ത്യരിൽനിന്നല്ലാതെ ദേവദാനവരിൽനിന്നോ, പിശാചുക്കളിൽനിന്നോ, ഗന്ധൎവ്വരിൽനിന്നോ അവനു മൃത്യുഭീതിയില്ല. യജ്ഞകാലത്തിൽ വിപ്രോത്തമന്മാർ മന്ത്രപുരസ്സരം അൎപ്പിക്കുന്ന പുണ്യസോമങ്ങളെ ബലശാലിയായ അവൻ, മുടിക്കുന്നു. ദുഷ്ടനും കൎക്കശനുമായ അവൻ, ഹോമങ്ങൾ കൈക്കൂടാറാകുമ്പോൾ, അവയെച്ചെന്നു നിശ്ശേഷം നശിപ്പിക്കുന്നു. ബ്രാഹ്മണഘാതിയും മഹാഘോരനുമായ അവൻ, ഇങ്ങിനെ ക്രതുക്കളെല്ലാം ഭയത്തെ നൽ

കുന്നവനാണ്. പുലസ്ത്യകുലജാതനും രാക്ഷസേശ്വരനും പരബലവത്തിലും കാന്തിയിലുമതുല്യനുമായ തന്റെ ഭ്രാതാവ് ദിവ്യവസനവും വിശിഷ്ടമാല്യവുമണിഞ്ഞ് മന്ത്രിമാരാൽ പരിവാരിതനായി സിംഹാസനത്തിൽ വാഴുന്നതു കണ്ട് ഭയമോഹമൂൎച്ഛകൾ കൈക്കൊണ്ട ആ രാക്ഷസി തന്റെ അംഗവൈരൂപ്യം അവനു സ്പഷ്ടമായി കാട്ടിക്കൊടുത്തു. ദീപ്തമായ വിശാലനേത്രങ്ങളോടെ ശോഭിക്കുന്ന ആ രാക്ഷസനെ നോക്കി ഘോരരൂപിണിയായ ശൂൎപ്പണഖ സംജാതശോകത്തോടെ ഇങ്ങിനെ പറഞ്ഞു.

---

## സൎഗ്ഗം 33

### രാവണഗൎഹണം.

അനന്തരം സചിവസത്തമന്മാരുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ലോകരാവണനായ രാവണനെ നോക്കി സംക്രുദ്ധയും ദീനയുമായ ശൂൎപ്പണഖ പരുഷവാക്കുകൾ ഇങ്ങിനെ പറഞ്ഞു "ഹേ! രാവണ! പ്രമത്തനും, കാമഭോഗങ്ങളിൽ സ്വൈരവൃത്തനും, സ്വതന്ത്രനും, സ്വച്ഛന്ദനുമായ നീ അറിയേണ്ടുന്നതെന്തോ ആയതറിഞ്ഞില്ല. ഗ്രാമ്യസുഖങ്ങളിൽ സദാ സക്തനും, അതികാമിയും, ലുബ്ധനുമായ രാജാവിനെ പ്രജകൾ ശ്മശാനാഗ്നിയെപ്പോലെ പരിവൎജ്ജിക്കുന്നു. കാൎയ്യങ്ങൾ യഥാകാലം നിൎവ്വഹിക്കാത്ത പാൎത്ഥിവൻ കാൎയ്യങ്ങളോടും രാജ്യത്തോടുംകൂടെ പെട്ടെന്ന് നശിച്ചുപോകുന്നു. ദുൎദ്ദൎശനും ചാരന്മാരില്ലാതെ അസ്വാധീനനുമായ നരാധിപൻ ദ്വിപങ്ങളാൽ നദീപങ്കം പോലെ തിരസ്കരിക്കപ്പെടുന്നു. രാജ്യപരിരക്ഷണം വേണ്ടവണ്ണം ചെയ്യാതെ അശക്തനായിത്തീൎന്നിട്ടുള്ള പാൎത്ഥിവൻ, സാഗരത്തിങ്കലുള്ള ഗിരികൂടംപോലെ സമുഖമായി ശോഭിക്കുന്നില്ല. ദേവഗന്ധൎവ്വന്മാരോടും ദാനവന്മാരോടും കലഹിച്ചുതന്നെ കഴിച്ചുകൂട്ടുന്ന അയുക്തചാരനും ചപലനുമായ നീ രാജാവായി വാഴുവാൻ ഒട്ടും അൎഹനല്ല. ഹേ! കൎബ്ബുരശ്രേഷ്ഠ! ബാലസ്വഭാവനും ബുദ്ധികെട്ടവനുമായ നീ അറിയേണ്ടതെ

ണ്ടോ ആയതറിഞ്ഞില്ല. അങ്ങിനെയുള്ള ശൂന്യനായ നീയാണോ രാജാവ്? ചാരൻ, ഭണ്ഡാരം, നയം എന്നീ അംഗങ്ങൾ കൂടാതെയും പ്രജകൾ സ്വാധീനരല്ലാതെയും വൎത്തിക്കുന്ന പാൎത്ഥിവൻ പ്രാകൃതനായ ഒരു നരനു തുല്യനെന്നേ ഉള്ളൂ. രാജശ്രേഷ്ഠന്മാർ ചാരന്മാർമുഖേന ദൂരത്തുള്ള കാൎയ്യങ്ങൾപോലും അറിയുന്നു. അതിനാലാണ് അവർ ദീൎഘചക്ഷുസ്സുകളെന്നു പറയപ്പെടുന്നത്. ജനസ്ഥാനത്തെയും അവിടെ പാൎത്തിരുന്ന നിന്റെ പരിബാധികളെയും ഹനിച്ച വൎത്തമാനംപോലും അറിയാതെ പാമരന്മാരായ അമാത്യന്മാരോടൊന്നിച്ച് വിനോദിച്ചു വാഴുന്ന നീ, അയുക്തചാരനാണെന്നു ഞാൻ കരുതുന്നുള്ളൂ. പതിനാലായിരം ഘോരരാക്ഷസരെയും ഖരദൂഷണന്മാരെയും രാമൻ ഏകനായി ആഹവത്തിൽ ഹനിച്ചിരിക്കുന്നു. ലഘുവിക്രമനായ അവൻ ജനസ്ഥാനം ആക്രമിച്ച് ദണ്ഡകവനത്തെ ക്ഷേമമാക്കി. ഋഷികൾക്കെല്ലാം ആ രാജപുത്രൻ അഭയം നൽകയും ചെയ്തുകഴിഞ്ഞു. ഹെ! രാവണ! നീയാവട്ടെ, ലുബ്ധൻ, പ്രമത്തൻ, അസ്വാധീനൻ, നാട്ടിന്നു നേരിട്ടിട്ടുള്ള ഭയത്തെപ്പോലും അറിയുന്നില്ല. തീക്ഷ്ണത, അല്പദാതൃത്വം, പ്രമാദം, ഗൎവ്വം, ശഠത എന്നിവ തികഞ്ഞ മന്നവൻ ആപത്തുകാലത്തിൽ സ്വഭൃത്യന്മാരാലും ഉപേക്ഷിക്കപ്പെടുന്നു. അഹംഭാവം, അവിവേകം, ലോഭം, ക്രോധം, എന്നീ ഹീനഗുണങ്ങൾക്ക് വശംവദനായ അരചനെ ആപത്തുകാലത്ത് സ്വജനങ്ങളുംകൂടി പീഡിപ്പിക്കുന്നു. കാൎയ്യങ്ങളിൽ ശ്രദ്ധവെക്കാതെ ആപത്തുകളെ അഗണ്യമാക്കിക്കൊണ്ടു വസിക്കുന്ന ഭൂമിപൻ, രാജ്യവും നശിച്ച് ക്ഷണകാലത്തിനുള്ളിൽ, തൃണസമാനനായിത്തീരുന്നു. ശുഷ്കമായ ഇന്ധനം, മൺകട്ട, പാംസുക്കൾ എന്നിവകൊണ്ടെല്ലാം പ്രയോജനമുണ്ടായേക്കാം. എന്നാൽ സ്ഥാനഭ്രഷ്ടനായ വസുധാധിപനെക്കൊണ്ടു് ഒരു പ്രയോജനവും ഇല്ലാതാകുന്നു. അതിസമൎത്ഥനായാൽകൂടിയും രാജ്യഭ്രഷ്ടനായുള്ള ഭൂമിപൻ മൎദ്ദിതങ്ങളായ വസ്ത്രമാല്യങ്ങൾപോലെ നിരൎത്ഥകനായി ഭവിക്കുന്നു. അപ്രമത്തനും സൎവ്വജ്ഞനും ജിതേന്ദ്രിയനും കൃതജ്ഞനും ധൎമ്മശീലനുമായ ഒരു രാജശ്രേഷ്ഠ

ന്റെ കീൎത്തി, ചിരകാലം നിലനില്ക്കുന്നു. ചക്ഷുസ്സുകൊണ്ടു് പ്രസുപ്തനാണെങ്കിലും ഉണൎവ്വും ഓൎമ്മയും വ്യക്തമായ ക്രോധപ്രസാദങ്ങളും ഉള്ള പാൎത്ഥിവപുംഗവൻ സൎവ്വലോകങ്ങളാലും പൂജിക്കപ്പെടുന്നു. എന്നാൽ ഹെ! സഹോദര! നീയോ, ഈവക ഗുണങ്ങളൊന്നുമില്ലാതെ മഹാ ദുൎബ്ബുദ്ധിയായിത്തന്നെ വൎത്തിക്കുന്നു. അതിനാലാണ് ചാരന്മാർമുഖേന കീകസാത്മജന്മാരുടെ ഈ ദുസ്സഹമായ വധത്തെപ്പററി നിനക്കറിവാൻ സംഗതിയാകാഞ്ഞതു്. ദേശകാലപരിജ്ഞാനമില്ലാതെ സദാ വിഷയത്തിൽ സക്തനായിത്തീൎന്നിട്ടുള്ള നീ ശത്രുക്കളെ അറിയുന്നില്ല. ഗുണദോഷചിന്തകളിൽ മനസ്സുവെക്കാത്ത നിന്റെ രാജ്യവും അചിരേണ നശിച്ചു് നീ വിപത്തിൽ ചെന്നു ചാടും." ഇപ്രകാരം തന്റെ ദോഷങ്ങളെ വിളിച്ചുപറയുന്ന ശൂൎപ്പണഖയുടെ വാക്കുകൾ കേട്ടു് ധനം, ദൎപ്പം, ബലം എന്നിവ തികഞ്ഞിട്ടുള്ള ആ കൌണപേശ്വരൻ അഗാധചിന്തയിൽ മഗ്നനായി.

---

## സൎഗ്ഗം 34

### ശൂൎപ്പണഖാവാക്യം.

---

ശൂൎപ്പണഖയുടെ ഈ പരുഷവാക്കുകൾ കേട്ടു് മന്ത്രിമാരുടെ മദ്ധ്യത്തിൽ ഇരിക്കുന്ന രാവണൻ ഏററവും ക്രുദ്ധിച്ചു. അവൻ അതിഭയനീയമാംവണ്ണം അവളോടിങ്ങിനെ ചോദിച്ചു. "ഹെ! സഹോദരി! നീ പറയുന്ന ഈ രാമൻ ആരാണ്! അവന്റെ വീൎയ്യമെന്തു്? വിക്രാന്തമെന്തു്? രൂപമെങ്ങിനെ? ദുരാസദനായ അവൻ ദണ്ഡകാരണ്യം പ്രാപിച്ചതെന്തിനു? രാക്ഷസസൈന്യത്തെയും ഖരൻ, ദൂഷണൻ, ത്രിശിരസ്സു എന്നീ സേനാധിപന്മാരെയും ഏതൊരായുധംകൊണ്ടാണ് അവൻ യുദ്ധത്തിൽ കൊന്നുവീഴ്ത്തിയതു്. നിനക്ക് ഈ വൈരൂപ്യം എങ്ങിനെ സംഭവിച്ചു? എല്ലാം എന്നോടു് വിസ്തരിച്ചു പറയുക." രാക്ഷസകുഞ്ജരനായ രാവണന്റെ ഈ ചോദ്യത്തിന്നു് ക്രോധകലുഷയായ ശൂൎപ്പണഖ ശ്രീരാമ

വനെപ്പററിയുള്ള യഥാൎത്ഥങ്ങളെ ഇങ്ങിനെ വിവരിച്ചു. "ഹേ! രാവണ! ശരചാപധരനായ രാമൻ ശ്രീമത്വമുള്ളവനും ശോഭാവാനു നും ചീരകൃഷ്ണാജിനങ്ങളെ ധരിച്ചിട്ടുള്ളവനും കന്ദൎപ്പസദൃശനുമാ ണ്. ഇന്ദ്രായുധപ്രഭാപൂൎണ്ണ തന്റെ ധനുൎദ്ദണ്ഡം തൊടുക്കല ച്ചു, കാളസൎപ്പങ്ങളെപ്പോലെ കത്തിജ്ജ്വലിക്കുന്ന കനകപ്പിടിയിട്ടു കൂടിയ വിശിഖങ്ങളാണ്, അവൻ പൊഴിക്കുക. യുദ്ധത്തിൽ രാമൻ, വില്ലു കുലക്കുന്നതോ ബാണം എടുത്തു തൊടുക്കുന്നതോ കാ ണ്മാൻപോലും സാധിക്കാത്തവണ്ണം അതു് അത്രയും വേഗത്തിലാ ണ്. ഇന്ദ്രന്റെ അശ്മവൃഷ്ടികളേറ്റ് സസ്യങ്ങളെന്നപോലെ, രാ മന്റെ ആയുധവൎഷങ്ങളാൽ രാക്ഷസപ്പട ഛിന്നതാഡിതമായെന്നേ എനിക്കു പറവാൻ സാധിക്കയുള്ളു. ഭൂമിയിൽ നിന്നുകൊണ്ടു ത ന്നെ അവൻ ഏകനായി മൂന്നു നാഴികകൊണ്ട് ഭീമരൂപികളായ ഈരേഴായിരം രാക്ഷസരെയും ഖരദൂഷണന്മാരെയും ഭ യങ്കരബാണങ്ങൾക്ക് ബലികൊടുത്തു ദണ്ഡകവനത്തിന്നു മംഗളം ചെയ്തു മഹൎഷിമാൎക്കു ശരണവും നല്കി. ആത്മജ്ഞാനിയായ ആ നരപുംഗവൻ സ്ത്രീവധത്തെ ഭയന്നായിരിക്കണം ശൂൎപ്പണഖയെ മാത്രം ഒഴിച്ചുവിട്ടതു്. രാമന്റെ ഭ്രാതാവായ ലക്ഷ്മണനും അവനെപ്പോ ലത്തന്നെ പരാക്രമിയും തേജസ്വിയുമാണ്. വേഷഭൂഷണങ്ങൾ കൊണ്ടും ഗുണങ്ങൾകൊണ്ടും അവൻ രാമന്നു തുല്യനാണ്. ശോ ഭിതനും, ദുസ്സഹനും, ദുൎജ്ജയനും, വിജയിയും, വിക്രാന്തനും, മഹാ ബലനും, ബുദ്ധിമാനുമായ അവൻ രാമന്റെ വലങ്കയ്യും അവന്നു ബഹിശ്ചരമായ പ്രാണനുമാണ്. വിശാലാക്ഷിയും പൂൎണ്ണചന്ദ്ര വദനയും ഭൎത്തൃഹിതത്തിൽ തല്പരയും രാമന്നു ഏറ്റവും പ്രിയപ്പെട്ട വളുമായ അവന്റെ ധൎമ്മപത്നിയും അവരോടൊന്നിച്ചു പോന്നി ട്ടുണ്ട്. സുകേശിനിയും, സുരൂപയും, മനോജ്ഞാംഗിയും, യശസ്വി നിയുമായ അവൾ ദണ്ഡകവനത്തിൽ ശ്രീപൂണ്ട അപരയായൊ രു വനദേവതയെപ്പോലെ വിളങ്ങി വാഴുന്നു. തപ്തകാഞ്ചനംപോ ലെ ഒളിതേടുന്ന അവളുടെ ശരീരകാന്തിയും അല്പം പൊന്തിയ കുത വൎത്തുളത്തോടെ ശോഭിക്കുന്ന നഖങ്ങളും മനോഹരങ്ങൾ തന്നെ

വിദ്രുമാധരപുത്രിയും വിശിഷ്ടഗാത്രയും അത്യുത്തമയുമായ ആ മനസ്വിനി ദേവനാരിയല്ല, ഗന്ധൎവ്വാംഗനയല്ല, യക്ഷവനിതയല്ല. കിന്നരസ്ത്രീയുമല്ല. ഇവളെപ്പോലെ മഞ്ജുളഗാത്രിയായ മറെറാരു മഹിളാരത്നത്തെ ഞാൻ ഈ ലോകത്തിൽ മുമ്പൊരിക്കലും കണ്ടിട്ടില്ല. ഇവൾ ആരുടെ പത്നിയോ — ഇവളുടെ ആലിംഗനം നിമിത്തം ഏതൊരുവൻ തുഷ്ടികൊള്ളുന്നുവോ — ആ മാന്യൻ ഈ ലോകവാസികളെക്കാളെന്നുമാത്രമല്ല പുരന്ദരനെക്കാളും ഭാഗ്യവാൻ തന്നെ. സുശീലയും വപുഃശ്ശാലിനിയും അതുല്യരൂപിണിയുമായ ഇവൾ അങ്ങേയ്ക്കു ചേൎന്ന ഭാൎയ്യയും അങ്ങുന്ന് ഇവൾക്കു ചേൎന്ന ഭൎത്താവുമാകുന്നു. വരാനനയും പീനസ്തനിയും സുശ്രോണിയും വിസ്തീൎണ്ണജഘനയുമായ ഈ ഉത്തമയെ നിന്റെ ഭാൎയ്യയാക്കിത്തീൎക്കേണ്ടതിന്ന് ഞാൻ ഉദ്യമിച്ചു. തന്നിമിത്തം ഹെ! മഹാഭുജ! ക്രൂരനായ ലക്ഷ്മണൻ എന്നെ ഈവിധം വിരൂപിതയാക്കിവിട്ടു. പൂൎണ്ണേന്ദുമുഖിയായ ആ വൈദേഹിയെ അങ്ങുന്നിപ്പോൾ കാണുന്നുവെങ്കിൽ ഹെ! രാവണ! പിന്നെ നീ മനസിജബാണങ്ങൾക്കടിമതന്നെ. അവളെ കാമുകനായിത്തീരുവാൻ നീ കൊതിക്കുന്നുവെങ്കിൽ വിജയാൎത്ഥം ഇതാ നിന്റെ വലങ്കാൽ പൊക്കിക്കൊൾക. ഹെ! കൌണപരു! ആശ്രമവാസിയും നൃശംസനുമായ രാമനെ നിഗ്രഹിച്ചാൽ, നീ രാക്ഷസന്മാൎക്ക് പ്രിയംചെയ്യുവെന്നും വരും. ആ മഹോദരന്മാർ ചത്തൊടുങ്ങിയാൽ സീതയോടൊന്നിച്ചു നിനക്ക് യഥാസുഖം രമിക്കയും ചെയ്യാം. ഞാൻ ഈ പറയുന്ന സംഗതികൾ നന്നായിക്കണ്ടു അപ്രകാരം ചെയ്യുക.

# സൎഗ്ഗം 35

## രാവണമാരീചസമാഗമം

---

ശൂൎപ്പണഖയുടെ ഈ വാക്കുകൾ കേട്ട് രാവണൻ ഏററവും സംഭ്രമിച്ചു. സൎവ്വവൃത്താന്തവും മനസ്സിലായശേഷം അവൻ തന്റെ സചിവന്മാരെ തിരിച്ചയച്ച് കാൎയ്യസിദ്ധിക്ക് മേലിൽ പ്രവൎത്തിക്കേണ്ടതെന്തെന്ന് ഗാഢമായി ചിന്തിച്ചു. ഗുണദോഷങ്ങളുടെ ബലാബലങ്ങളനുസരിച്ച് കാൎയ്യം നിൎവ്വഹിപ്പാൻ തന്നെ അവൻ ഒടുവിൽ തീൎച്ചയാക്കി. ഈ നിശ്ചയത്തോടുകൂടെ സുസ്ഥിരബുദ്ധിയായ രാവണൻ തന്റെ രമണീയമായ യാനശാലയിൽ ചെന്നുകേറി ആരും അറിയാതെ സൂതനെ വിളിച്ച് രഥത്തെ പൂട്ടുവാൻ ആജ്ഞാപിച്ചു. രാജകല്പനയനുസരിച്ച് സാരഥി തനിക്കു വളരെ ബോധ്യമുള്ള ഒരു വിശിഷ്ടരഥം വേഗത്തിൽ തയ്യാറാക്കി. കാമഗവും കാഞ്ചനമയവും രത്നവിഭൂഷിതവും പൊന്നണിഞ്ഞ ഗൎദ്ദഭങ്ങൾ, പിശാചുക്കൾ, എന്നിവയുടെ കൃത്രിമരൂപങ്ങൾ കൊത്തിവെച്ചുള്ളതുമായ ആ രഥത്തിൽ ശ്രീമാനും കുബേരസഹോദരനുമായ ദശഗ്രീവൻ കയറിയിരുന്നു. ഇടിനാദത്തോടെ ശബ്ദിച്ചുകൊണ്ടിരുന്ന ആ രഥത്തെ അവൻ അൎണ്ണവതീരാഭിമുഖമായി തിരിച്ചുവിട്ടു. വെൺകൊററക്കുട, വെൺചാമരങ്ങൾ, വൈഡൂൎയ്യം പതിച്ച സുവൎണ്ണകുണ്ഡലങ്ങൾ, ദൎശനീയങ്ങളായ വിസ്തൃതഭുജങ്ങൾ, ഇരുപതു കൈകൾ, പത്തു ശിരസ്സുകൾ എന്നിവകൊണ്ട്. അമരവൈരിയും മുനികുലഘാതിയുമായ ആ നക്തഞ്ചരൻ, പത്തു ശിഖരങ്ങളോടുകൂടിയ പൎവ്വതശ്രേഷ്ഠനെപ്പോലെയും ആകാശത്തിൽ മിന്നൽപ്പിണരോടും വലാഹകപങ്ക്തികളോടും കൂടിയ കാൎമ്മേഘംപോലെയും കാമഗമായ ആ രഥത്തിൽ, വിളങ്ങിനാൻ. പൎവ്വതങ്ങൾകൊണ്ടു രമണീയമായ കടലോരങ്ങൾ, പുഷ്പഫലങ്ങൾ നിറഞ്ഞ വൃക്ഷജാലങ്ങൾ, ശീതജലസമ്പൂൎണ്ണമായ താമരപ്പൊയ്കകൾ, വിശാലവേദികളോടുചേൎന്ന രമണീയാശ്രമങ്ങൾ എന്നീ മനോഹരകാഴ്ചകളെല്ലാം കണ്ടുകൊണ്ട് അ

വൻ സന്തോഷപൂൎവ്വം സഞ്ചരിച്ചു. അവിടവിടെ തഴച്ചുനിന്നിരുന്ന കദളിവാഴത്തോട്ടങ്ങളും തെങ്ങിൻതോപ്പുകളും നിത്യാനന്ദപ്രദങ്ങളായിവിളങ്ങി. സാലങ്ങൾ, താലങ്ങൾ, തമാലങ്ങൾ പലവിധ പുഷ്പവൃക്ഷങ്ങൾ എന്നിവകൊണ്ട് മനോഹരമായി വിളങ്ങിയിരുന്ന അനേകം ഉപവനങ്ങളും കണ്ട് അവൻ സന്തുഷ്ടികൊണ്ടു. നാഗങ്ങൾ, ഗന്ധൎവ്വന്മാർ, വൈഖാനസർ, ബാലഖില്യർ, മരീചിപർ, നിയതാഹാരരായ മുനിമുഖ്യർ, ജിതേന്ദ്രിയർ, ചാരണന്മാർ തുടങ്ങിയ മഹാത്മാക്കൾ, ആശ്രമങ്ങൾക്കായി പൎണ്ണകുടീകളിൽ പാൎത്തിരുന്നു. വിശിഷ്ടമാല്യങ്ങളും വിശേഷവസ്ത്രങ്ങളും ധരിച്ചു്, മോഹനാംഗനകളും രതിക്രീഡയിൽ പടുക്കളുമായി പരിലസിക്കുന്ന, അനേകം ദേവസ്ത്രീകളും അവിടവിടെ വിഹരിച്ചുകൊണ്ടിരുന്നു. ആ വനപ്രദേശത്തിൽ ചിലേടം, ശ്രീമതികളും സുന്ദരികളുമായ അമരവനിതകളാലും ഉത്തമന്മാരായ സുരന്മാരാലും മററു ചിലേടം, അസുരന്മാരാലും സങ്കുലമായിരുന്നു. ചിലേടത്തു് ക്രൗഞ്ചങ്ങൾ, ഹംസങ്ങൾ, സാരസങ്ങൾ, കുളക്കോഴികൾ തുടങ്ങിയ പക്ഷികൾ മോഹനസ്വനം മുഴക്കുന്നുണ്ടു്. സാഗരവീചിയാൽ കടലോരത്തെ പാറകൾ ശുഭ്രവൎണ്ണത്തോടെ പരിലസിച്ചു. ജിതലോകരായ മഹൎഷിമാർ, ഗന്ധൎവ്വാദികൾ, അപ്സരസ്ത്രീകൾ എന്നിവർ കാമഗവും പാണ്ഡുരവൎണ്ണവും ചിത്രമാല്യങ്ങൾകൊണ്ടു് വിചിത്രിതവുമായ വിപുലവിമാനങ്ങളിൽ കയറി മഹാശീഘ്രത്തോടെ യാത്രചെയ്തിരുന്നു. ശേഷം വഴിയെ നില്ക്കുന്ന മട്ടിപ്പാൽ, ചന്ദനം എന്നി വൃക്ഷങ്ങളുടെ സുഗന്ധം നാനാഭാഗവും വ്യാപിച്ചു. അകിൽവനം, ജാതിക്കാട്ട് മുതലായവ ധാരാളം തഴച്ചുനിന്നിരുന്നു. തമാലപ്പൂക്കൾ, മുളകുവള്ളികൾ എന്നിവ വഴിച്ചു് സ്ഥാനത്തെ രമ്യമാക്കി. ശുഷ്കിച്ച മുത്തുച്ചിപ്പികൾ, ശംഖങ്ങൾ, പവിഴങ്ങൾ മുതലായവ നിരന്നുകിടന്നിരുന്ന അൎണ്ണവതീരങ്ങളും, പൊന്നും വെള്ളിയും മിന്നിക്കൊണ്ടിരുന്ന പൎവ്വതനിരകളും, ബൃഹത്തീരയോടെ കാണപ്പെട്ടു. ഗംഭീരമായ വെള്ളച്ചാട്ടങ്ങൾ, കയങ്ങൾ മുതലായ മററു കാഴ്ചകളും രാവണൻ കാണുകയുണ്ടായി. ധനധാന്യസമ്പന്നങ്ങളും സ്ത്രീരത്നഭൂഷിത

ങ്ങളുമായ നഗരങ്ങളും, അവയിൽ സഞ്ചരിച്ചുകൊണ്ടിരുന്ന ശ്രേഷ്ഠ
ങ്ങളായ ആനകൾ, കുതിരകൾ, രഥങ്ങൾ മുതലായവയും നിറഞ്ഞിരു
ന്ന കരകളെക്കൊണ്ടു. ഇങ്ങിനെ വിമാനാരൂഢനായ രാവണൻ, നില്ക്കു
ന്നതല്ലാതെ നിറന്നു പരന്നുകിടക്കുന്നതും മന്ദസമീരണൻ വീശുന്ന
തും സ്വർഗ്ഗതുല്യം വിളങ്ങുന്നതുമായ സമുദ്രതീരത്തിൽ, ചെന്നു. പല
മഹർഷിമാർ പൂജിക്കുന്ന ഒരു വലിയ പേരാൽവൃക്ഷം അവിടെ നിന്നി
രുന്നു. വമ്പിച്ച കൊമ്പുകൾപോലെ വിളങ്ങുന്ന ആ വൃക്ഷത്തിൻറെ കൊ
മ്പുകൾ അനേകം നാഴിക നീളത്തിൽ വളർന്നിരുന്നു. പണ്ടു
ബലശാലിയായ വൈനതേയൻ തൻറെ ഭക്ഷണാർത്ഥം, മഹാസത്വ
ങ്ങളായ കൂർമ്മത്തെയും ആനയെയും കൊത്തിയെടുത്തു കൊണ്ടു
വന്ന്, ഈ വൃക്ഷത്തിൻകൊമ്പത്തായിരുന്നു വെച്ചിരുന്നത്. ഭാരനി
മിത്തം പത്രങ്ങൾകൊണ്ടു നിറഞ്ഞ ആ മഹാശാഖ, മുറിഞ്ഞുപോ
കയുണ്ടായി. വൈഖാനസർ, വാലഖില്യർ, മരീചിപർ, അജർ,
ധൂമ്രർ, മാഷർ തുടങ്ങിയ അസംഖ്യം മഹർഷിമാർ അവിടെ തപ
സ്സു ചെയ്തുകൊണ്ടിരുന്നു. അവരുടെ പ്രസാദത്തിനായി, മഹാബ
ലനായ ഗരുഡൻ, മുറിഞ്ഞുപോയ ആ വൃക്ഷശാഖയെ ഗജകൂർമ്മങ്ങ
ളോടു കൂടെ പൊക്കിയെടുത്തു, നൂറു യോജന ദൂരം പറന്നുപോയി.
ആ ഗജകൂർമ്മങ്ങളെ ധർമ്മാനുസാരം പക്ഷിശ്രേഷ്ഠൻ വഴിക്കൽ
വെച്ചുതന്നെ, ഒറ്റക്കൊത്തുകൊണ്ടു ഭക്ഷിച്ചു. മഹർഷിമാരെയും
മറ്റും മോചിപ്പിച്ച ശേഷം, ആ മഹാശാഖയെ നിഷാദഗ്രാമ
ത്തിൽ കൊണ്ടുപോയി നിക്ഷേപിച്ചു ഗ്രാമത്തെ നശിപ്പിച്ചു. കൃ
തകൃത്യനാകയും ചെയ്തു. മാമുനിമാരെ മോചിപ്പിച്ച ആ സന്തോ
ഷനിമിത്തം ദ്വിഗുണീഭവിച്ച പരാക്രമപ്രഭാവത്തോടുകൂടിയവനായി
രുന്ന, ബുദ്ധിമാനായ അവൻ, അമൃതം ഹരിപ്പാൻ പുറപ്പെട്ടു.
മഹേന്ദ്രപത്തനത്തിൽ മണിമയമായുള്ള മന്ദിരത്തിലായിരുന്നു
അമൃതം സൂക്ഷിക്കപ്പെട്ടിരുന്നത്. ആ മണിമയമന്ദിരവും അതി
ൻറെ ഇരിമ്പുജനലുകളുമെല്ലാം അടിച്ചുടച്ചു. ബലസമ്പന്നനായ
ആ ഖഗോത്തമൻ, അതിനെ അപഹരിച്ചുവത്രെ. ഇങ്ങിനെ ഗ
രുഡനാൽ അങ്കിതവും മഹർഷിമാരാൽ സങ്കുലവുമായ സുഭദ്രമെന്ന

പേരോടെ വിളങ്ങുന്ന ആ പേരാലാണ് ധനദാനുജനായ രാവണൻ കണ്ടത്. അനന്തരം അവൻ നദനദീപതിയായ സാഗരത്തിന്റെ മറുകര ചെന്നുചേർന്നു. അവിടെ വനമദ്ധ്യത്തിൽ രമ്യവും പുണ്യവുമായ ഒരാശ്രമം കണ്ടു. ആശ്രമത്തിൽ ജടാവല്ക്കലങ്ങളും കൃഷ്ണമൃഗത്തിൻ തോലും ധരിച്ച് പൈദാഹാദികൾ അടക്കി, കൌണപശ്രേഷ്ഠനായ മാരീചൻ തപസ്സു ചെയ്തിരുന്നു. അവനേയും രാവണൻ കണ്ടു. അവൻ രാവണനെ അമാനുഷമായ പേയഭോജ്യങ്ങൾകൊണ്ട് സാദരം പൂജിച്ചു. ഭോജനോദകങ്ങൾകൊണ്ട് വേണ്ടുംവണ്ണം സല്ക്കരിച്ചു ശേഷം മാരീചൻ, അവനോട് ഇങ്ങിനെ ചോദിച്ചു. "ഹേ! രാക്ഷസേശ്വര! ലങ്കയിൽ ക്ഷേമമല്ലെ? അങ്ങന്ന് വീണ്ടും ഇങ്ങോട്ടു പോരുവാൻ കാരണമെന്ത്? മാരീചന്റെ ഈ വാക്കുകൾക്ക് അമിതതേജസ്വിയും വാക്യവിശാരദനുമായ രാവണൻ, ഇപ്രകാരം പറയുകയുണ്ടായി.



## സർഗ്ഗം 36

### മാരീചസാഹായ്യപ്രാർത്ഥന

ഹേ! മാരീച! എന്റെ വചനങ്ങൾ കേൾക്കുക. ഞാൻ ഇപ്പോൾ വലിയ വിഷമത്തിൽ പെട്ടിരിക്കുന്നു. ആർത്തനായ എനിക്കിപ്പോൾ സഹായമായിട്ട് ഭവാനേ ഉള്ളൂ. ഹേ! നിശാചര! എന്റെ ആജ്ഞയനുസരിച്ച് ഖരൻ, മഹാബാഹുവായ ദൂഷണൻ, എന്റെ സ്വസാവായ ശൂർപ്പണഖ, മഹാതേജസ്വിയും യുദ്ധോത്സാഹിയുമായ ത്രിശിരസ്സ് മുതലായ മാംസഭോജികളും ശൂരതമായ അസംഖ്യം രാക്ഷസന്മാർ, ആരണ്യവാസികളും ധർമ്മചാരികളുമായ മുനിമാരെ പീഡിപ്പിച്ചുകൊണ്ട് ജനസ്ഥാനത്തിൽ പാർത്തിരുന്നുവല്ലൊ. ഭീമകർമ്മാക്കളും യുദ്ധോദ്ധതരും ഖരഹിതത്തിൽ വർത്തിക്കുന്നവരും മഹാബലരുമായ ആ പതിനാലായിരം രക്ഷകളും വിവിധശസ്ത്രങ്ങൾ ധരിച്ച് യുദ്ധസന്നാഹത്തോ

ടെ രാമനോടു ചെന്നു നേരിട്ടു. രാമനാകട്ടെ, സംജാതരോഷത്തോടെ യാതൊന്നും പരുഷവാക്കും പറയാതെ, തന്റെ ചാപബാണങ്ങളെടുത്തു് രണാങ്കണത്തിൽ ബാഹുചാതുരിയോടെ പ്രയോഗിച്ചു. ഭൂമിയിൽനിന്നുകൊണ്ടുതന്നെ ആ വീരപുംഗവൻ ഒററക്കു് ഉഗ്രതേജസ്വികളായ ആ പതിനാലായിരം രാക്ഷസന്മാരെയും തന്റെ തീവ്രബാണങ്ങൾകൊണ്ടു് ഹനിച്ചുകളഞ്ഞു. ഖരൻ, ദൂഷണൻ, ത്രിശിരസ്സ് എന്നിവരെയും കൊന്നൊടുക്കി ദണ്ഡകവനത്തെ നിർഭയമാക്കി. ക്രുദ്ധനായ തന്റെ പിതാവിനാൽ ത്യജിക്കപ്പെട്ടു് ഭാര്യയോടുകൂടെ വനത്തിൽ വന്നു വസിക്കുന്ന ക്ഷീണജീവിതനായ ആ ക്ഷത്രിയാധമൻ, രാക്ഷസസൈന്യത്തെ ഇങ്ങിനെ നശിപ്പിച്ചുവല്ലൊ. ദുശ്ശീലനും, കർക്കശനും, തീക്ഷ്ണനും, മൂഢനും, ലുബ്ധനും, അജിതേന്ദ്രിയനും, അധർമ്മിയും, ഭൂതങ്ങൾക്കെല്ലാം അപകാരിയുമായ രാമൻ, കാരണം കൂടാതെതന്നെ, ബലാല്ക്കാരമായി, എന്റെ ഭഗിനിയുടെ കാതും മൂക്കും അരിഞ്ഞുവിട്ടു് അവളെ വിരൂപയാക്കി. അതിനാൽ ഞാൻ ജനസ്ഥാനത്തുനിന്നും സുരസുതസമാനയായ അവന്റെ ഭാര്യ, സീതയെ ബലാല്ക്കാരമായി അപഹരിക്കും നിശ്ചയം. അതിന്നു് നീ എന്നെ സഹായിക്കണം. വീര്യം, ദർപ്പം, യുദ്ധചാതുര്യം എന്നിവയിൽ നിനക്കു സദൃശൻ നീയേ ഉള്ളൂ. ഉപായജ്ഞനും ശൂരനുമായ നീ സർവ്വവിധമായ മായാപ്രയോഗങ്ങളിലും നിപുണനാണ്. ഹേ! മഹാബല! നിന്റെ സാഹായ്യമുണ്ടെങ്കിൽ കുംഭകർണ്ണാദിഭ്രാതാക്കളോടുകൂടിയ എനിക്കു് സുരന്മാർപോലും സമരത്തിൽ എതിരല്ല. ഹേ! ആശര! ഈ ആവശ്യമായിട്ടാണു് ഞാൻ ഇപ്പോൾ നിന്റെ സമീപത്തു വന്നതു്. ഏതു വിധത്തിലാണു് നീ എന്നെ സഹായിക്കേണ്ടതെന്നു് ഞാൻ പറയാം, കേട്ടുകൊൾക. നീ രജതബിന്ദുക്കളോടുകൂടിയ ഒരു വിചിത്രപൊന്മാനായി ആശ്രമത്തിന്റെ സമീപം ചെന്നു് സീതയുടെ മുമ്പിൽ തുള്ളിക്കളിക്ക. ആ രമ്യമൃഗത്തെക്കാണുമ്പോൾ അതിനെ പിടിച്ചുതരേണമെന്നു് സീത തന്റെ ഭർത്താവോടും ലക്ഷ്മണനോടും ആവശ്യപ്പെടും. അവർ നിന്നെപ്പിടിപ്പാനായി ആശ്രമത്തിൽനിന്നും അകലുന്ന അവസര

തിൽ രാഹു, ചന്ദ്രപ്രഭയെയെന്നപോലെ നിസ്സഹായയായ സീതയെ ഞാൻ നിൎബ്ബാധം ഹരിച്ചുകൊള്ളാം. പിന്നെ ഞാൻ വിരഹാൎത്തനായ രാമനെ യഥേഷ്ടം പ്രഹരിച്ച് കൃതകൃത്യനാകും. ശ്രീരാഘവന്റെ കഥ കേട്ടപ്പോൾതന്നെ മാരീചൻ ഭയംനിമിത്തം നടുങ്ങിപ്പോയി. അവന്റെ മുഖം വരണ്ടു വിവൎണ്ണമായി. തുറിച്ച മിഴികളോടും വിളറിയ ചുണ്ടുകളോടുംകൂടെ മൃതനെന്നപോലെ അവൻ തളൎന്നുപോയി. അനന്തരം രാമപരാക്രമം ഇന്നവിധമാണെന്ന് വനത്തിൽവെച്ചുതന്നെ നല്ലപോലെ അറിഞ്ഞിട്ടുള്ള ഭയവിഹ്വലനായ ആ മാരീചൻ അഞ്ജലിചെയ്തുകൊണ്ട് തനിക്കും രാവണനും ഒരുപോലെ ഹിതമായ വാക്കുകൾ ഇങ്ങിനെ വചിച്ചു.

---

## സൎഗ്ഗം 37

### മാരീചവാക്യം.



രാക്ഷസേന്ദ്രനായ രാവണന്റെ വാക്കുകൾക്ക്, വാഗ്മിയും ധീവരനുമായ മാരീചൻ പറഞ്ഞത് ഇപ്രകാരമാണ്. ഹെ! രാജസിംഹ! എപ്പോഴും പ്രിയം പറവാൻ വളരെ ആളുകൾ ഉണ്ടാകും. എന്നാൽ, അപ്രിയവും ഹിതവുമായ വചസ്സുകൾ ഉപദേശിപ്പാനോ, അതു കേട്ട് നടപ്പാനോ, ജനങ്ങൾ നന്ന ചുരുക്കമായേ ഉണ്ടാവൂ. ചാരനില്ലാത്തവനും ചപലനുമായ നീ, മഹേന്ദ്രവരുണസമാനനും, ഗുണോൽകൃഷ്ടനുമായ രാമന്റെ പൌരുഷം ഇന്നവിധമാണെന്ന് അറിഞ്ഞിട്ടില്ല. രാക്ഷസന്മാൎക്ക് നന്മയുണ്ടാകേണമെന്ന വിചാരമേ നിനക്കില്ലെന്നാണ് തോന്നുന്നത്. രാമൻ കോപിച്ചാൽ ഭൂമിയിൽ ഒരു രാക്ഷസനെങ്കിലും ബാക്കിയാവാൻ ഇടയാകയില്ല. നിന്റെ പ്രാണനെ പൊരിച്ചെടുപ്പാൻ ജനിച്ചവളായിരിക്കാം ജനകനന്ദിനി. അവൾ നിമിത്തമായിത്തന്നെ എനിക്കും നാശം അണയുന്നുവല്ലൊ. ദുൎവൃത്തനും കാമാന്ധനുമായ നിന്നോടു ചേരുകകൊണ്ടാണ് ലങ്കാപുരി ഈവിധം അധഃപതിച്ചു

ള്ളു്. എന്നുമാത്രമല്ല, അതിപ്പോൾ നിശ്ശേഷം മുടിഞ്ഞുപോവാനും കാലമടുത്തിരിക്കുന്നു. നിന്നെപ്പോലെ കാമലോലങ്ങളും, ദുശ്ശീലനും ദുർമ്മന്ത്രചപലവും, താന്തോന്നിസ്വഭാവവും തികഞ്ഞ മന്നവൻ, സ്വജനങ്ങൾക്കും സ്വകീയരാജ്യത്തിന്നും അന്തകനായിത്തീരുന്നു. കൌസല്യാനന്ദവർദ്ധനനും കോമളാംഗനും ഭൂതഹിതത്തിൽ നിരതനുമായ ദാശരഥി, പിതാവിനാൽ ഉപേക്ഷിക്കപ്പെട്ടവനല്ല. മര്യാദകേടും ആ പുരുഷവ്യാഘ്രത്തിന്നില്ല. ലുബ്ധനോ, ദുശ്ശീലനോ, ക്ഷത്രിയവംശദൂഷകനോ, ധർമ്മഹീനനോ അല്ല, ആ രാജപുത്രൻ. ഹേ! ലങ്കേശ്വര! കൈകേയിയുടെ വഞ്ചനയിൽ പെട്ടുപോയ തന്റെ പിതാവിന്റെ വാക്യത്തെ സഫലീകരിപ്പാൻവേണ്ടി, ധർമ്മജ്ഞനായ രാമൻ, അരണ്യം പ്രാപിച്ചതാണ്. ആ ബഹുമാന്യൻ കഠിനനല്ല. അജ്ഞാനിയോ അജിതേന്ദ്രിയനോ അല്ല. അങ്ങനെ തെററിധരിച്ച്, രാമനെപ്പററി കളവായ അപവാദം ഇങ്ങിനെ പറഞ്ഞുപരത്തരുത്. സത്യകാംക്ഷിയും സജ്ജനസമ്മതനുമായ രാമൻ, ധർമ്മംതന്നെ ദേഹമെടുത്തുവന്നിട്ടുള്ള ഒരു വിശിഷ്ടവിഗ്രഹമാണ്. വിണ്ണവർക്ക് വിണ്ണോർനാഥനെപ്പോലെ ഈ ലോകവാസികൾക്കെല്ലാം ആ പുണ്യപുരുഷൻ, നാഥനായി വർത്തിക്കുന്നു. വിക്രാന്തനായ ആ ലക്ഷ്മണസോദരന്റെ തീവ്രതേജസ്സിൽ ഇരുന്ന വളരുന്ന ദേവി—സീതയെ, നീ അപഹരിപ്പാൻ ഒരുങ്ങുന്നത് ദിനകരകാന്തിയെ ബലാല്ക്കാരമായി പിടിച്ചടക്കുവാൻ ഒരുമ്പെടുന്നതുപോലെയാണ്. ബാണമാകുന്ന തീപ്പൊരി, ചാപഖഡ്ഗങ്ങളാകുന്ന ഇന്ധനം എന്നിവയോടുകൂടെ യുദ്ധക്കളത്തിൽ കാളിക്കത്തുന്ന അവിഷഹ്യമായ രാഘവവഹ്നിയിൽ നീ ചെന്നു ചാടരുത്. ധനുസ്സാകുന്ന ഉജ്ജ്വലവക്ത്രം, ജ്യാവാകുന്ന പാശം, ദുസ്സഹമായ തേജസ്സ് എന്നിവ പൂണ്ട് ശത്രുസൈന്യത്തെ ആകമാനം ഒടുക്കുവാൻ ഒരുമ്പെട്ടിരിക്കുന്ന കൃതാന്തതുല്യനായ ആ രാമനോട് നീ അധികം കളിക്കരുത്. ആ മഹാത്മാവിനെ അടുക്കപ്പോലും അരുത്. രാജ്യഭോഗങ്ങൾ, സുഖജീവിതങ്ങൾ, പ്രബലരായ പരിബന്ധികൾ എന്നിവയെല്ലാം വെടിഞ്ഞുപോവാൻ നീ വഴി വെക്കണ്ട. ജാനകിയോ

ടൊന്നിച്ചു് പ്രചുരമായ കീൎത്തി പരത്തിക്കൊണ്ടിരിക്കുന്ന ആ മഹാത്മാവിന്റെ തേജസ്സ് അളക്കുവാനൊ പിളൎക്കുവാനൊ കഴിയാത്ത ഒരു വിശിഷ്ടവസ്തുവാണ്. ആ പ്രഭുവിന്റെ കാൎമ്മുകകാന്തിയിൽ വളൎന്നുപോരുന്ന ദേവിജാനകിയെ, അപഹരിപ്പാൻ ഹേ! കൌണപവംശജ! അങ്ങെക്കു ശക്തിയില്ല. മാനുഷാഗ്രിമനായ ആ മഹാശയന്റെ ഇഷ്ടപ്രാണേശ്വരിയും സദാ ഭൎത്താവെ അനുചരിക്കുന്നവളുമായ ആ മിഥിലേശപുത്രിയെ—ജ്വലിച്ചിരിക്കുന്ന ആ കാന്തിപുഞ്ജത്തെ—നൈൎമ്മല്യമയായ ആ മനസ്വിനിയെ അടക്കുവാൻ കൂടി, നിനക്കു കരുത്തു പോരാ. ഈ പാഴ്പ്പണിക്കു് നീ ഇനി തുനിയരുതു്. യുദ്ധഭൂമിയിൽ, നിന്നെ രാഘവൻ കാണേണ്ടുന്ന താമസമേ ഉള്ളു. ആ നിമിഷം നിന്റെ ജീവിതാന്തമാണെന്നു് കരുതിക്കൊള്ളുക. ജീവിതത്തിലും ഭോഗസുഖങ്ങളിലും ഉല്ക്കൃഷ്ടമായ രാജ്യസമ്പത്തിലും നിനക്കു പ്രീതിയുണ്ടെങ്കിൽ രാമനോടുള്ള നിന്റെ നിരാശയും പരിത്യജിക്കുക. രാമനു് വിപ്രിയവും നീ കരുതരുതു്. അതിനാൽ ഹേ! കൎബ്ബുരേശ്വര! നീ നിന്റെ അമാത്യജനങ്ങളോടും വിഭീഷണൻ തുടങ്ങിയ മറ്റു ധാൎമ്മികരോടുംകൂടി ദോഷഗുണങ്ങളുടെ ബലാബലവും രാഘവന്റെ വീൎയ്യശൌൎയ്യങ്ങളും നല്ലപോലെ ചിന്തിച്ചു്, ഹിതാഹിതങ്ങൾ ഇന്നതെന്നു ഗ്രഹിക്കുക. പിന്നെ, വേണ്ടുന്നതു് പ്രവൎത്തിക്ക. കോസലരാജപുത്രനായ രാമനോട്ട് പിണങ്ങുന്നതു് ഏതു വിധവും നിനക്കു നന്മയല്ല. ഈ കാൎയ്യത്തിൽ എന്റെ അഭിപ്രായം ഇത്രമാത്രമാണു്. യുക്തിപൂൎവ്വം ഞാൻ ഇനിയും പറയാം. ശ്രദ്ധയോടെ കേൾക്കുക.

---

# സർഗ്ഗം 38

## രാമവിക്രമകഥനം

---

ഹേ! രാക്ഷസേശ്വര! പണ്ടൊരിക്കൽ ഞാൻ, ആയിരം വരഗജങ്ങളോളം മഹാബലവും പരാക്രമപ്രൌഢിയും പൂണ്ടു് ഈ പൃഥിവിയിൽ ചുററി നടന്നിരുന്നു. തപ്തകാഞ്ചനകുണ്ഡലങ്ങളും പൊന്നിൻകിരീടവും അണിഞ്ഞു് കരിങ്കാറിനു തുല്യനായ ഞാൻ, പരിഘായുധം എടുത്തുകൊണ്ടു് അന്നു ലോകം മുഴുവൻ വിറപ്പിച്ചു. ഋഷിമാംസവും ഭക്ഷിച്ചു് ദണ്ഡകവനത്തിലും ഞാൻ, സഞ്ചരിക്കയുണ്ടായി. അക്കാലം ധർമ്മാത്മാവായ വിശ്വാമിത്രമഹർഷി, എന്നെക്കണ്ടു ഭയപ്പെട്ടു് നരേന്ദ്രനായ ദശരഥനെ പ്രാപിച്ചു്, ഇങ്ങിനെ പറഞ്ഞു. "ഹേ! രാജപുംഗവ! ലോകകണ്ടകനായ മാരീചങ്കൽനിന്നു് എനിക്കു് കഠിനഭയം ഉൽഭവിച്ചിരിക്കുന്നു. യാഗകാലത്തിൽ ഭവാന്റെ പുത്രനായ രാമൻതന്നെ വന്നു്, എന്നെ കാത്തു രക്ഷിക്കണം." ഇതു കേട്ടു് മഹാഭാഗനായ ദശരഥൻ, ആ മഹർഷിവര്യനോടിപ്രകാരമാണു് പറഞ്ഞതു്. "ഹേ! മഹാമുനെ! രാമൻ, പന്ത്രണ്ടു വയസ്സു മാത്രം പ്രായമുള്ള ബാലനാണു്. ധനുർവ്വേദമർമ്മങ്ങൾ സൂക്ഷ്മമായി ധരിച്ചിട്ടുമില്ല. അതിനാൽ ഞാൻ തന്നെ, സൈന്യസമേതനായി അങ്ങയോടൊന്നിച്ചു് പോന്നുകൊള്ളാം. ചതുരംഗപ്പടയോടുകൂടെ ഞാൻ, ശത്രുസംഘത്തെ ഉന്മൂലനം ചെയ്യുന്നുണ്ടു്." ധരാനാഥനായ ദശരഥൻ, ഇങ്ങിനെ ബഹുവിധം ആവലാധിപ്പെട്ടപ്പോൾ മുനി, വീണ്ടും തുടർന്നു പറഞ്ഞു. "ഹേ! ഊഴിനായക! രാമനൊഴികെ, ലോകത്തിൽ മററാരും ആ രാക്ഷസനെതിരല്ല. അസുരന്മാരുമായുണ്ടായ സംഗരത്തിൽ അങ്ങാണു് ദേവന്മാരെച്ചെന്നു രക്ഷിച്ചിട്ടുള്ളതു്. അങ്ങയുടെ ഈ കൃത്യം, ലോകപ്രസിദ്ധവുമാണു്. അങ്ങയ്ക്കു്, സൈന്യങ്ങളും ബഹുലമാണു. എന്നാലും, ഹേ! ശത്രുനാശന! ആ രാക്ഷസനെ നശിപ്പിപ്പാൻ ബാലനാണെങ്കിലും, മഹാതേജസ്വിയായ രാമനേ ശക്ത

നാവു. അതിനാൽ, ഞൻ രാമനെ കൂട്ടിക്കൊണ്ടുപോകുന്നു. അങ്ങേയ്ക്കു് മംഗളം ഭവിക്കട്ടെ." എന്നിങ്ങിനെ പറഞ്ഞു് വിശ്വാമിത്രൻ, പ്രീതിപുരസ്സരം രാജപുത്രനായ രാമനെ തന്റെ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അനല്പനവയൌവനനും ശ്രീമാനുമായ രാമനാകട്ടെ, തന്റെ ചിത്രചാപം മുഴക്കിക്കൊണ്ടു് യജ്ഞദീക്ഷിതനായ ആ മുനിയെ, ദണ്ഡകവനത്തിൽ കാത്തുപോന്നു. വിചിത്രകാർമ്മുകം, ഏകവസ്ത്രം, കനകമാല, ഉച്ചിക്കുടുമ എന്നിവയോടെ പരിലസിക്കുന്ന പത്മപത്രാക്ഷനായ ആ രാഘവന്റെ, തേജസ്സ്, കാനനത്തെ ആകമാനം ശോഭിപ്പിച്ചു. ബാലചന്ദ്രോദയം പോലെ ദാശരഥിയായ രാമൻ ആ വനത്തിൽ വിളങ്ങി. അങ്ങിനെയിരിക്കെ മേഘതുല്യനും മഹാബലനും ലബ്ധവരനുമായ ഞാൻ, വരഭൂഷണങ്ങളും മറവും അണിഞ്ഞു് അഹങ്കാരത്തള്ളലോടെ വിശ്വാമിത്രമുനിയുടെ ആശ്രമത്തിൽ ചെന്നു. ഘോരായുധം എടുത്തുകൊണ്ടു് ആശ്രമത്തിനുനേരെ അടുക്കുന്ന എന്നെക്കണ്ടു് രാമൻ ഒട്ടും പ്രലോഭിക്കാതെ തന്റെ വില്ലെടുത്തു് തയ്യാറാക്കി. മോഹതിമിരത്താൽ ആവൃതനായ ഞാനാകട്ടെ, രാമനെ അറിഞ്ഞതേ ഇല്ല. ഇവനൊ, ഈ ചെറുക്കനൊ എന്നിങ്ങിനെ വിചാരിച്ചു് ആ മഹാത്മാവിനെ ഒട്ടും പരിഗണിക്കാതെ ഞാൻ മഹർഷിപുംഗവന്റെ യാഗവേദിയിലേക്ക് കുതിച്ചു പാഞ്ഞു. തൽക്ഷണം രാഘവധനുസ്സിൽനിന്നും ശത്രുമാഥിയായ ഒരു ഘോരബാണം പുളച്ചു വന്നു് എന്നെ ഒരു നൂറു യോജന ദൂരം അതിഗംഭീരമായ അർണ്ണവത്തിൽ എടുത്തെറിഞ്ഞു. ഹേ! രാക്ഷസേശ്വര! വീര്യവാരിധിയായ രാമൻ, അന്നു്, എന്നെ കൊല്ലാതെ വിട്ടയച്ചു. ആ ശരവേഗം നിമിത്തം മിക്കവാറും ചാകാറായിരുന്നുവെങ്കിലും അന്നു ഞാൻ, രക്ഷപ്പെട്ടു്, അഗാധമായ കടൽവെള്ളത്തിൽ മജ്ജനം ചെയ്തുകൊണ്ടു് കുറെനേരം കിടന്നശേഷം എനിക്കല്പം ബോധമുണ്ടായി. പിന്നീടു്, ഒരുവിധത്തിൽ ഞാൻ ലങ്കയിൽ ചെന്നുചേർന്നു. അകൃതാസ്ത്രനും ത്വരിതവിക്രമനും ബലവാനുമായ ആ ബാലൻ, എന്നെ ഇങ്ങിനെ വിട്ടയച്ചശേഷം എന്റെ സഹായികളെ ശരമെയ്തു പ

തിപ്പിച്ചു. ഇതെല്ലാം ഓൎത്തിട്ടാണ് ഹേ! രാവണ! രാമനോട് പിണങ്ങരുതെന്ന് അങ്ങയെ, ഞാൻ വിലക്കുന്നതു്. ഇത്രയും പറഞ്ഞിട്ടും ആ മഹാത്മാവോടു നേൎക്കുന്നുവെങ്കിൽ, നീ നിശ്ചയമായും ഘോരവിപത്തിൽ ചെന്നുവീഴും. ക്രീഡാരസവിധിജ്ഞരായി, സംജാതകുതൂഹലത്തോടെ വൎത്തിക്കുന്ന രാക്ഷസന്മാൎക്ക്, നീ, അനൎത്ഥവും ആകുലവും വലിച്ചുവെക്കും. അസംഖ്യം ഹൎമ്മ്യപ്രാസാദങ്ങളോടും രത്നസഞ്ചയത്തോടുംകൂടി, ഈ ലങ്കാപുരി, സീത നിമിത്തം നിശ്ശേഷം മുടിഞ്ഞുപോകുന്നതു് നിന്റെ കണ്ണുകൊണ്ടു കാണുമാറാകും. പാപികൾ ചെയ്യുന്ന ദുഷ്കൎമ്മനിമിത്തം പരിശുദ്ധാത്മാക്കളുംകൂടി, നാഗഹ്രദത്തിൽ അകപ്പെട്ട മത്സ്യങ്ങൾപോലെ നശിച്ചുപോകുന്നു. ദിവ്യചന്ദനവും ശ്രേഷ്ഠഭൂഷകങ്ങളും ചാൎത്തി, ഉത്സാഹത്തോടെ മരുവുന്ന സൎവ്വരാക്ഷസന്മാരും നിന്റെ ഒരുവന്റെ ദോഷംനിമിത്തം മുടിഞ്ഞുപോകുവാൻ ഇതാ കാലമായിരിക്കുന്നു. ഭൎത്തൃ നശിച്ചും ഭൎത്തൃയോടുകൂടിയും ഉള്ള ശേഷിച്ച രക്ഷസ്സ്ത്രീകൾ, തീരെ ഗതിയില്ലാതെ, നാലുദിക്കും പായുന്നതു് നിന്റെ കണ്ണുകൊണ്ടു കാണേണ്ടിവരും. ശരജാലങ്ങൾകൊണ്ടു മൂടി, ഭവനങ്ങൾ ഭസ്മമായി, ലങ്കാപുരി മുഴുവൻ വെന്തഴിഞ്ഞുപോകുന്നതും നിനക്കു കാണ്മാൻ കാലംവരും. ഹേ! രാജൻ! പരദാരസ്പൎശത്തിൽ കവിഞ്ഞു് മറ്റൊരു പാപവും ഇല്ല. അങ്ങേയ്ക്കു് ഭാൎയ്യമാരായി അസംഖ്യം സുന്ദരിമാരുണ്ടു്. ഹേ! രാക്ഷസേന്ദ്ര! സ്വദാരങ്ങളിൽ രമിച്ചു്, അങ്ങുന്നു് അങ്ങയുടെ വംശത്തെപ്പാലിക്ക. മാനം, ഐശ്വൎയ്യം, രാജ്യം, ജീവിതം, ശാന്തകളായ കളത്രങ്ങൾ, മിത്രങ്ങൾ എന്നിവയെല്ലാം കണ്ടുകൊണ്ടു ചിരകാലം വസിക്കേണമെന്നു് നീ, ഇച്ഛിക്കുന്നുവെങ്കിൽ, രാമന്നു വിപ്രിയം ചെയ്യരുതു്. സ്നേഹാദരത്തോടെ ഞാൻ പറയുന്ന ഈ വാക്കുകൾ അവഗണിച്ചു്, നീ സീതയെ അതിക്രമിക്കുന്നുവെങ്കിൽ രാമസായകമേറ്റു്, പരവശനായി, നീ നിന്റെ പരിബന്ധികളോടൊന്നിച്ചു് കാലപുരം പ്രാപിക്കും നിശ്ചയം.

---

# സൎഗ്ഗം 39

## രാവണോദ്യമനിഷേധം

---

"രാമസായകത്തിൽനിന്നു് ഞാൻ, ഒരുവിധം രക്ഷപ്പെട്ടതിങ്ങിനെയാണു്. എൻ്റെ പിന്നത്തെ കഥയും പറയാം, കേട്ടുകൊൾക. അടക്കമില്ലായ്മയാൽ എനിക്കു പററിയ ഈ പ്രാണസങ്കടത്തിൽ ഒട്ടും വൈരാഗ്യം ഭാവിക്കാതെ ഞാൻ, മൃഗരൂപികളായ മററു രാക്ഷസന്മാരോടൊന്നിച്ചു് ദണ്ഡകവനം പ്രാപിച്ചു. ഉജ്ജ്വലിക്കുന്ന ജിഹ്വയോടും തീക്ഷ്ണദംഷ്ട്രകളോടുംകൂടി, മാംസഭോജിയും ബലശാലിയുമായ ഒരു മഹാമൃഗത്തിൻ്റെ വേഷം, ഞാനും ധരിച്ചിരുന്നു. ഹേ! രാവണ! അഗ്നിഹോത്രങ്ങൾ, തീൎത്ഥങ്ങൾ, ചൈത്യങ്ങൾ, വൃക്ഷത്തോപ്പുകൾ എന്നീ പ്രദേശങ്ങളിൽ ചുററിനടന്നു് താപസന്മാരെ ആക്രമിച്ചുകൊണ്ടു് ഞാൻ വനവാസികളെ എത്രയും ഭീതരാക്കി. അവിടെ പാൎത്തുവന്നിരുന്ന ധൎമ്മചാരികളായ അസംഖ്യം മുനിമാരുടെ രുധിരവും മാംസവും ഭക്ഷിച്ചു്, ഞാൻ തൃപ്തിപൂണ്ടു ഇങ്ങിനെ രുധിരാശനനായി, ഋഷിമാംസം തിന്നുകൊണ്ടു്. ധൎമ്മദൂഷകനും ക്രൂരനുമായ ഞാൻ, ആരണ്യവാസികളെ ഏററവും പീഡിപ്പിച്ചു. ഒരു ദിവസം, താപസധൎമ്മത്തെ അനുഷ്ഠിച്ചുകൊണ്ടു്, സീതയോടും മഹാരഥനായ ലക്ഷ്മണനോടും കൂടെ വസിക്കുന്ന, രാമൻ്റെ മുമ്പിലും ഞാൻ ചെല്ലുകയുണ്ടായി. സൎവ്വഭൂതഹിതേരതനും മഹാബലനുമായ രാമൻ, നിയതാഹാരനായി, താപസവേഷത്തോടെ വനത്തിൽ വസിക്കുന്നതു കണ്ടു് "ഇതാ ഇവനിപ്പോൾ തപോധനനായിത്തീൎന്നിരിക്കുന്നു. എൻ്റെ പണ്ടത്തെ പക തീൎപ്പാൻ ഇതുതന്നെ നല്ലൊരവസരം" എ..ിങ്ങിനെ കരുതി മൃഗരൂപിയായ ഞാൻ, ഒട്ടും ചിന്ത കൂടാതെ, ക്രോധാവേശനായി, എൻ്റെ കൂൎത്ത കൊമ്പുകൾകൊണ്ടു് കുത്തുവാൻ അവനു നേരെ പാഞ്ഞടുത്തു. ഉടനെ രാഘവൻ തൻ്റെ മഹാച്ചാപം വലിച്ചു്, ഗരുഡാനിലവേഗവും പ്രചണ്ഡനാദവും ചേൎന്ന ശ

ത്രുനാശകങ്ങളായ മൂന്ന ബാണങ്ങൾ തൊടുത്തുവിട്ടു. അക്ലിഷ്ടകൎമ്മാവായ രാമന്റെ കാൎമ്മുകത്തിൽനിന്ന് പാഞ്ഞുവരുന്ന, സൎപ്പതുല്യങ്ങളും ഉന്നതങ്ങളുമായ ആ ബാണത്രയം, ദണ്ഡകവനത്തെ മുഴുവൻ ഉജ്വലിപ്പിച്ചു. രക്തഭോജികളും വജ്രസന്നിഭങ്ങളുമായ ആ ബാണങ്ങൾ മൂന്നും, ഞങ്ങളുടെ നേരെ ഒന്നായി കുതിച്ചുവന്നു. രാമപരാക്രമം കണ്ട് പണ്ടുതന്നെ പരിത്രസ്തനായുള്ള ഞാൻ, ഒരുവിധം ആ ബാണങ്ങളിൽനിന്നും വിമുക്തനായി. എന്നാൽ അവ, എന്റെ ഒരുമിച്ചുണ്ടായിരുന്ന മററു രണ്ടു രാക്ഷസന്മാരുടെയും പ്രാണങ്ങൾ അപഹരിച്ചുകളഞ്ഞു. ഇങ്ങിനെ ഒരുവിധത്തിൽ ജീവൻ വീണ്ടുകിട്ടിയ ഞാൻ, പിന്നീട് സൎവ്വവിധമായ ദുർവൃത്തികളിൽനിന്നും പിന്തിരിഞ്ഞ് യോഗയുക്തനായി ഇതാ ഇപ്പോൾ ഇവിടെ വസിക്കുന്നു. ഹേ! രാവണ! ചീരകൃഷ്ണാജിനധാരിയും ചാപപാണിയുമായ രാഘവനെ, ഞാൻ, പാശഹസ്തനായ അന്തകനെപ്പോലെ ഇന്നും, വൃക്ഷങ്ങൾതോറും കാണുന്നു. രാമസായകത്തെ ഭയന്ന് ഇപ്പോഴും വിറച്ചുകൊണ്ടിരിക്കുന്ന ഞാൻ, അസംഖ്യം രാഘവന്മാരെ എങ്ങും ദർശിക്കുന്നു. ഈ വനംതന്നെ, എനിക്ക് രാമമയമായി കാണപ്പെടുന്നു. ഹേ! രാക്ഷസാധിപ! രാമൻ ഇല്ലാത്ത സ്ഥലത്തും രാമൻ എന്റെ ദൃഷ്ടികൾക്ക് വിഷയമാകുന്നു. സ്വപ്നത്തിലും, ഞാൻ രാമനെത്തന്നെ കാണുന്നു. അപ്പോഴെല്ലാം, വിചേതനനായി, ഞാൻ പലതും പുലമ്പുകയും ചെയ്യാറുണ്ട്. ഹേ! രാവണ! 'ര'കാരാദിയായ 'രഥം, രത്നം' തുടങ്ങിയ നാമങ്ങൾ കൂടിയും, രാമപരിത്രസ്തനായ എന്നിൽ, അതിഭയം ജനിപ്പിക്കുന്നു. അദ്ദേഹത്തിന്റെ പ്രഭാവം, ഞാൻ നല്ലപോലെ അറിയുന്നവനാണ്. ആ പ്രഭുവോടു പിണങ്ങുന്നത് നിനക്ക് ഒന്നുകൊണ്ടും ശോഭനമല്ല. ബലിയേയോ നമുചിയേയോ ഹനിപ്പാൻപോലും, രാമൻ ശക്തനാണ്. ഹേ! രാക്ഷസേശ്വര! നല്ലവണ്ണം ചിന്തിച്ച് രാമനോടെതിൎക്കയോ ക്ഷമയെ ആശ്രയിക്കയോ, നീ ചെയ്തുകൊൾക. എന്റെ ജീവിതത്തിൽ നിനക്കിച്ഛയുണ്ടെങ്കിൽ രാമന്റെ കഥ മാത്രം എന്നോട് പറയ

ണ്ടു്. ലോകത്തിൽ, സദാചാരപരരായ അസംഖ്യം സാധുക്കഠം, പരാപരാധം നിമിത്തം കൂട്ടത്തോടെ നശിച്ചിട്ടുണ്ടു്. ഹേ! നിശാചര! നിന്റെ അപരാധംനിമിത്തം എനിക്കും ഇതാ, നശിപ്പാൻ കാലമായിരിക്കുന്നു. നിനക്കു യോജിച്ചതെന്തോ അതു് നീ ചെയ്തുകൊഠംക. ഞാൻ നിന്നെ അനുഗമിക്കുന്നില്ല. രാമൻ മഹാതേജസ്വിയും, ബലവാനുമാണു്. രാക്ഷസലോകത്തിന്നാകയും അവൻ, അന്തകനായിത്തീരുവാൻ പോകുന്നു. ശൂൎപ്പണഖ മൂലം, ദുർവൃത്തനും ജനസ്ഥാനവാസിയുമായ ഖരൻ, ത്വരിതവിക്രമനായ രാമനാൽ നിഹതനായല്ലൊ. യാഥാൎത്ഥ്യം ആലോചിച്ചാൽ ആ കാൎയ്യത്തിലും, രാമൻ വ്യതിക്രമിച്ചിട്ടില്ല. ബന്ധുഹിതാൎത്ഥിയായ ഞാൻ, സ്നേഹപൂൎവ്വം പറയുന്ന ഈ വാക്കുകഠം സ്വീകരിക്കാത്തപക്ഷം താമസിയാതെ, രാമസായകമേററു് ബന്ധുസമേതം, നീ നശിച്ചുപോകും.



## സൎഗ്ഗം 40

### രാവണന്റെ പരുഷവാക്യങ്ങഠം

മരിപ്പാനിച്ഛിക്കുന്ന ഒരുവൻ, ഔഷധത്തെയെന്നപോലെ രാവണൻ, മാരീചന്റെ ഹിതോക്തികഠം കൈക്കൊണ്ടില്ല. തന്റെ നന്മക്കായി ഇപ്രകാരം പറയുന്ന മാരീചനെ നോക്കി, കാലവശഗനായ ആ രാക്ഷസാധിപൻ, അയുക്തവും പരുഷവുമായ വാക്കുകഠം ഇങ്ങിനെ പറകയാണുണ്ടായതു്. "ഹേ! മാരീച! നീ എന്നോട്ട്, ഈവിധം അനിഷ്ടവചനങ്ങഠം പറയുന്നതെന്തു്? പുളിയുള്ള പാടത്തിൽ വിതയ്ക്കുന്ന വിത്തുകഠംപോലെ അവ, തീരെ വിഫലങ്ങളാകയെ ഉള്ളു. എന്നെ സീതാപഹരണത്തിന്നു് പ്രേരിപ്പിക്കേണ്ടവനല്ലെ നീ. അതു് നീ ചെയ്യുകാണുന്നില്ല. പാപശീലനും മൂഢനും വിശേഷിച്ചു് ഒരു മാനുഷനുമായ രാമനോടെ, എന്നെ യുദ്ധത്തിന്നിറക്കുവാനല്ലല്ലൊ നീ തുനിയുന്നതു്. ഹേ! രാക്ഷസ! എത്രയും നിസ്സാരയായ ഒരു പെണ്ണിന്റെ പ്രാകൃത

വാക്കുകൾ കേട്ടു് സുഹൃത്തുക്കൾ, രാജ്യം, മാതാപിതാക്കന്മാർ എന്നിവരെയെല്ലാം പരിത്യജിച്ചു് വനം പ്രാപിച്ചുവനല്ലെ, ഈ രാമൻ. നിന്റെ സഹായമുണ്ടെങ്കിൽ, ഖരാരിയായ ആ രാമന്റെ പ്രാണപ്രിയ സീതയെ, ഞാൻ നിശ്ചയമായും കരസ്ഥമാക്കും. ഹേ! മാരീച! ഞാൻ ഇപ്രകാരമെല്ലാമാണു്, തീൎച്ചയാക്കിട്ടുള്ളതു്. എന്റെ ഈ നിശ്ചയത്തെ അന്യഥാ ചെയ്വാൻ ദേവാസുരന്മാൎക്കും, ശക്യമല്ല. ദോഷഗുണങ്ങളെപ്പററി നിന്നോടു ചോദിക്കുന്നവെങ്കിൽ, അപ്പോൾ നീ, എന്നെ ഈവിധം ഉപദേശിക്കുക. തന്റെ ശ്രേയസ്സിൽ കൊതിയുള്ള ബുദ്ധിമാനായ ഒരു സചിവനോടു്, അപായോപായങ്ങളെപ്പററി രാജാവു ചോദിച്ചാൽ, അനുകൂലമായും മൃദുവായും ഉപചാരത്തോടുകൂടിയും മാത്രമെ, അവൻ, ഹിതംപോലും പറയാവൂ. ഹേ! ആശര! വിനയമില്ലാതെ പറയുന്ന അനാദരവാക്കുകളെ മാനാൎഹനായ ഏതൊരു പാൎത്ഥിവൻ അഭിനന്ദിക്കും. ഉഷ്ണം, പരാക്രമം, സൌമ്യം, ദണ്ഡം, പ്രസന്നത എന്നീ പഞ്ചധൎമ്മങ്ങൾകൊണ്ടു്, അഗ്നി, ഇന്ദ്രൻ, ചന്ദ്രൻ, യമൻ, വരുണൻ എന്നീ അഞ്ചു ദേവന്മാൎക്കു തുല്യനാണു്, പാൎത്ഥിവൻ. ആ ധൎമ്മങ്ങളെ ആ പ്രജ, യഥാകാലം എടുത്തു പെരുമാറുകയും ചെയ്യുന്നു. അതിനാൽ, ഹേ! മാരീച! ഏതവസ്ഥ നോക്കിയാലും പാൎത്ഥിവന്മാർ, മാന്യരും സുപൂജ്യരുമാണു്. ദുരാത്മാവായ നീയോ—ധൎമ്മം അറിയാതെ കേവലം മോഹത്തിൽ അടിപെട്ടു്, എന്നോടു പരുഷവാക്കുകൾ പറവാൻ തുടങ്ങുന്നു. ദോഷഗുണങ്ങളെപ്പററിയോ, ഞാനിപ്പോൾ ചെയ്യേണ്ടതെന്തെന്നോ, നിന്നോടു ചോദിച്ചിട്ടില്ല. നിന്നോടിതുമാത്രമാണു് ഞാൻ പറയുന്നതു്. "ഈ മഹത്തായ കൃത്യത്തിൽ നീ, എന്നെ സഹായിക്കുക." ഏതുവിധത്തിലാണു് നീ എന്നെ സഹായിക്കേണ്ടതെന്നും ഞാൻ പറയാം; കേട്ടുകൊൾക. രജതബിന്ദുക്കളുള്ള മനോഹരമായൊരു പൊൻമാനിന്റെ രൂപം ധരിച്ചു്, സീത കാണ്കെ നീ ആശ്രമത്തിന്നരികെ ചെന്നു സഞ്ചരിക്കുക. അവൾ പരിഭ്രമിക്കത്തക്കവണ്ണം അവിടെ, അങ്ങുമിങ്ങും ഇളകിക്കളിക്കയുംചെയ്യു

ഈ കാഞ്ചനമൃഗത്തെക്കാണുമ്പോൾ വിദേഹജ, വിസ്മയാന്വിതയായി, അതിനെ തനിക്കു പിടിച്ചുതരണമെന്ന് തന്റെ ഭൎത്താവായ രാമനോടു പറയും. ഉടനെ രാമൻ, സീതയെപ്പിരിഞ്ഞ് നിന്നെ അനുഗമിക്കുമെന്നുള്ളതു നിശ്ചയമാണ്. ഇങ്ങിനെ നീ, രാമനെ ആശ്രമത്തിൽനിന്നു കുറെ അകലെ ആകൎഷിച്ചു കൊണ്ടുപോയശേഷം "ഹാ! സീതെ! ഹാ! ലക്ഷ്മണ!" എന്നിങ്ങിനെ രാമന്റെ ശബ്ദത്തിൽ നിലവിളിക്കുക. ഈ രോദനം കേൾക്കുമ്പോൾ വിദേഹജ, സംഭ്രമിച്ചു 'രാമനെ പിന്തുടരുക, പിന്തുടരുക' എന്നിങ്ങിനെ ലക്ഷ്മണനെ നിൎബ്ബന്ധിക്കും. അപ്പോൾ ഭ്രാതൃസൗഹാൎദ്ദംനിമിത്തം സൌമിത്രി, നന്ന പരിഭ്രമത്തോടുകൂടെ, രാമനെ അന്വേഷിച്ചു പുറപ്പെടാതിരിക്കയില്ല. എനിക്കു സീതയെ അപഹരിപ്പാൻ തക്ക അവസരം അതാണ്. സഹസ്രാക്ഷൻ ശചിയെയെന്നപോലെ എനിക്കവളെ നിൎബ്ബാധം കൊണ്ടുപോരാം. ഹേ! രാക്ഷസ! ഇപ്രകാരം പ്രവൎത്തിച്ചശേഷം നീ നിന്റെ ഇഷ്ടംപോലെ തിരിച്ചു പോന്നുകൊൾക. രാജ്യത്തിൽ പകുതി വേണമെങ്കിലും, ഞാൻ നിനക്കു നല്കുന്നുണ്ട്. ഹേ! സൌമ്യ! പുറപ്പെട്ടുകൊൾക. നല്ലൊരു മാൎഗ്ഗത്തിൽ പ്രയാണിച്ച് നീ വേഗം കാൎയ്യം നിൎവ്വഹിക്ക. ഞാൻ രഥത്തോടുകൂടെ നിന്റെ പിമ്പെ, ദണ്ഡകവനത്തിൽ എത്തിക്കൊള്ളാം. യുദ്ധംകൂടാതെതന്നെ രാമനെ വഞ്ചിച്ച്, സീതയോടുംനിന്നോടുംകൂടെ, ഞാൻ ലങ്കയിൽ തിരിച്ചുചെല്ലുന്നുണ്ട്. ഈ കാൎയ്യം ചെയ്യാതിരുന്നാൽ ഇപ്പോൾതന്നെ ഞാൻ നിന്നെ കൊന്നുകളയും. നിൎബ്ബന്ധംകൊണ്ടെങ്കിലും, നിനക്കിതു ചെയ്യേണ്ടതായിവരും നിശ്ചയം. രാജാവിന്നു പ്രതികൂലിയായാൽ നിനക്കു പിന്നെ, എങ്ങിനെ സ്വൈരമുണ്ടാകും? നീ ഇപ്പോൾ അവിടെച്ചെന്ന്, കാൎയ്യം നിൎവ്വഹിക്കുന്നുവെങ്കിൽ, നിനക്കു ജീവിച്ചിരിക്കാം. അല്ലാത്തപക്ഷം, ഇപ്പോൾതന്നെ മരിക്കയും ചെയ്യാം. അതിനാൽ ഹേ! രജനീചര! നീ നല്ലപോലെ ചിന്തിച്ച്, പത്ഥ്യമായതെന്തോ അതു ചെയ്യുക.

---

# സൎഗ്ഗം 41

## മാരീചപരുഷവാക്യം.

---

അനൎഹവും അനുകൂലമല്ലാത്തതും ആയ, രാവണാജ്ഞകൾ കേട്ട മാരീചൻ, രാക്ഷസാധിപനോട് പരുഷമായി ഇങ്ങിനെ പറഞ്ഞു. ഹേ! നിശാചരേന്ദ്ര! പുത്രാമാത്യന്മാരോടും രാഷ്ട്രത്തോടുംകൂടി, മുടിഞ്ഞുപോവാൻതക്ക ഈ ഉപദേശം, അങ്ങേയ്ക്ക് ഏതൊരു പാപിയാണ് നല്കിയത് ഏതൊരു പാപശീലനാണ് അങ്ങയുടെ ഈ സുഖജീവിതം, അസഹ്യമായിത്തീൎന്നുപോയത്. മൃത്യുദ്വാരത്തെ തന്ത്രത്തിൽ, അങ്ങേയ്ക്ക് ഉപദേശിച്ചുതന്നതാരാണ്. ഹേ! രാവണ! ഹതവീൎയ്യനായ ആ നിശിചരൻ, നിന്റെ വൈരിയാണെന്നു ധരിക്കുക. ബലവാന്മാരായ ശത്രുക്കൾ വന്ന്, നിന്നെ നശിപ്പിക്കണമെന്നാണ് അവൻ ഇച്ഛിക്കുന്നത്. അഹിതവാദിയായ ഏതൊരു ക്ഷുദ്രനാണ്, അങ്ങയോടീവിധം മന്ത്രിച്ചത്. നീ, സ്വകൎമ്മംകൊണ്ടുതന്നെ, മുടിഞ്ഞുപോകണമെന്നാണ് അവന്റെ ഇച്ഛ. നിന്നെ നിലനിൎത്തുവാനല്ല നിന്റെ സചിവന്മാർ തുനിയുന്നത്. ഹേ! രാവണ! വധാൎഹരായ അവരെയല്ലെ, നീ വധിക്കേണ്ടത്. രാജാവ്, കാമവൃത്തനായി കുമാൎഗ്ഗത്തിൽ ചരിക്കുന്നവനാണെങ്കിൽകൂടിയും, സത്തുക്കളായ സചിവന്മാർ, വല്ലവിധവും അവനെ സന്മാൎഗ്ഗത്തിലേക്കു തിരിച്ചു നിലനിൎത്തുവാനാണ്, പരിശ്രമിക്കേണ്ടത്. നിന്റെ മന്ത്രികൾ, അതല്ലല്ലൊ ചെയ്യുന്നത്. യജമാനപ്രീതികൊണ്ടാണ് സചിവന്മാർ, ധൎമ്മാൎത്ഥകാമങ്ങൾ, യശസ്സ് എന്നിവ നേടുന്നത്. എന്നാൽ, വിപരീതമായിട്ടാണെങ്കിൽ അവ സൎവ്വവും വ്യൎത്ഥമാകയും ചെയ്യുന്നു. സ്വാമിയുടെ വിഗുണംനിമിത്തം, ഇതരജനങ്ങൾക്കുംകൂടി, ആപത്തു നേരിടുന്നു. ഹേ! രാജൻ! ധൎമ്മത്തിനും ജയത്തിനും ആശ്രയം, പാൎത്ഥിവനാണ്. അതിനാൽ, എല്ലാംകൊണ്ടും ക്ഷിതിപനെ പാലിക്കേണ്ടതും അവരാണ്. ഹേ! ക്ഷണദാചര! നീ

ക്ഷ്ണനും പ്രതികൂലിയും അവിനീതനുമായ രാജാവു്, രാജ്യത്തെ പ്പാലിപ്പാൻ ശക്തനാകയില്ല. അസമത്ഥനായ ഒരു സാരഥി, താൻ നടത്തുന്ന ശീഘ്രഗാമികളായ വാജികളൊന്നിച്ചു് ദുഘടസ്ഥലത്തെന്നപോലെ തീക്ഷ്ണമന്ത്രരായ അമാത്യന്മാർ, രാജാവോടുകൂടെ മുടിഞ്ഞുപോകുന്നു. ലോകത്തിൽ, ധമ്മചാരികളായ അസംഖ്യം സത്തുക്കൾ, പരാപരാധംനിമിത്തം കൂട്ടത്തോടെ നശിച്ചിട്ടുണ്ടു്. ഹേ! രാവണ! പ്രതികൂലിയും തീക്ഷ്ണനുമായ പാത്ഥിവനാൽ പാലിക്കപ്പെടുന്ന പ്രജകൾ, ഗോമായുവാൽ രക്ഷിക്കപ്പെടുന്ന മേഷങ്ങൾപോലെ ക്ഷയിച്ചുപോകുന്നു. ഹേ! കൌണപേന്ദ്ര! കക്കശനും ദുർബ്ബുദ്ധിയും അജിതേന്ദ്രിയനുമായ, നീയാണല്ലൊ, രാജാവു്. പിന്നെ രാക്ഷസന്മാർ മുഴുവൻ, മുടിയാതിരിക്കുന്നതെങ്ങിനെ? ഈ ഘോരകമ്മത്തിൽ, 'കാകതാളീയം'പോലെ യദൃച്ഛയാ ഞാൻ വന്നുചേന്നുവെന്നേ വരൂ. മുഴുവൻ സൈന്യത്തോടെ ചത്തൊടുങ്ങുന്ന ഈ കാൎയ്യത്തിൽ, നിനക്കാണു് വ്യസനത്തിന്നവകാശം. എന്നെക്കൊന്നു് അധികം താമസിയാതെ രാമൻ, നിന്നെയും കൊല്ലും, നിശ്ചയം. ശത്രുകരത്താലാണു് മരണം സിദ്ധിക്കുന്നതെന്ന കൃതാത്ഥത എനിക്കുണ്ടു്. രാമന്റെ ദൃഷ്ടിയിൽ ആകപ്പെട്ടാൽ, ആ നിമിഷം, ഞാൻ മരിച്ചുവെന്നു കരുതിക്കൊൾക. സീതയെ അപഹരിക്കുന്ന ആ ക്ഷണംതന്നെ, ബന്ധുസമേതം നീയും, മൃത്യുപാശത്തിൽ കുടുങ്ങിയെന്നു കരുതിക്കൊൾക. എന്റെ സാഹായ്യത്തോടെ നീ ആശ്രമത്തിൽ ചെന്നു്, സീതയെ അപഹരിച്ചുകൊണ്ടുപോരുന്നുവെങ്കിൽ, പിന്നെ നീയാകട്ടെ, ഞാനാകട്ടെ, മറ്റു രാക്ഷസന്മാരാകട്ടെ, ഈ ലങ്കയിൽ ഇല്ലെന്നു നിശ്ചയമാണു്. നിന്റെ ഹിതകാംക്ഷിയായ ഞാൻ, തടുത്തിട്ടുംകൂടി, നീ ഈ കാൎയ്യത്തിൽനിന്നു പിന്തിരിയുന്നില്ലല്ലൊ. സുഹൃത്തുക്കളാൽ വചിക്കപ്പെടുന്ന ഹിതവാണികൾ, ആസന്നമരണരായ ഗതായുസ്സുകൾ, ഒരിക്കലും സ്വീകരിക്കയില്ല.

---

ണ്ണനിൎമ്മിതമായ ആ രഥത്തിൽനിന്നിറങ്ങി, മാരീചന്റെ കൈകളെ പിടിച്ചുകൊണ്ട് അവനോടിങ്ങിനെ പറഞ്ഞു. "ഹേ! മാരീച! കദളീത്തോട്ടം ചുഴന്നുള്ള രാമാശ്രമം അതാ കാണുന്നു. സഖേ! നാം വന്ന കാൎയ്യം വേഗത്തിൽ നിൎവ്വഹിക്കുക." രാവണന്റെ ഈ വാക്യങ്ങൾ കേട്ട മാരീചൻ, ഒരു മൃഗരൂപം പൂണ്ട്, രാമാശ്രമപ്രാന്തത്തിൽ ചെന്നു സഞ്ചരിച്ചു. ശ്രേഷ്ഠരത്നംപോലുള്ള ശൃംഗാഗ്രങ്ങൾ, രക്തോല്പലവൎണ്ണമാൎന്ന മനോഹരമുഖം, അതിൽ വെളുപ്പും കറുപ്പും കലൎന്ന പാണ്ടുകൾ, ഇന്ദീവരശോഭയോടൊത്ത കാതുകൾ, അല്പം ഉന്നതമായ കഴുത്ത്, ഇന്ദ്രനീലാഭപൂണ്ട അധരങ്ങൾ, മുല്ലപ്പൂ, തിങ്കൾ, വജ്രം എന്നിവയുടെ കാന്തിയെ അതിശയിക്കുന്ന ഭാസുരമായ ഉദരം, മധൂകപുഷ്പസങ്കാശമുള്ള പാൎശ്വങ്ങൾ, പത്മംപോലെ കാന്തമായ നിറം, വൈഡൂൎയ്യപ്രഭയാൎന്ന ഖുരങ്ങൾ, സുഘടിതങ്ങളും രമ്യങ്ങളുമായ ജാനുജംഘകൾ, ഊൎദ്ധ്വഭാഗം ഇന്ദ്രായുധശോഭയോടെ വിളങ്ങുന്ന പുച്ഛം, നാനാരത്നംകണക്കെ സ്പഷ്ടമായി പ്രകാശിക്കുന്ന പുള്ളികൾ ഇങ്ങിനെ അത്ഭുതവും പ്രശാന്തസുന്ദരവുമായ ഒരു മാനിന്റെ വേഷമാണ് ആ രാക്ഷസൻ ക്ഷണത്തിൽ കൈക്കൊണ്ടത്. തന്നിമിത്തം ആ ആശ്രമവനമാകട്ടെ, ദുൎന്നിരീക്ഷ്യമായ ശോഭ കൈക്കൊണ്ടു. ഇങ്ങിനെ രമണീയവും ശോഭനീയവുമായ ആ വേഷത്തോടെ മാരീചൻ സീതയെ പരിഭ്രമിപ്പിപ്പാനായി വിവിധധാതുദൃശ്യങ്ങൾ നിറഞ്ഞ് വിചിത്രിതമായി ശോഭിക്കുന്ന ആ കാനനത്തിലെ പുല്ലുകളിന്മേൽ സഞ്ചരിച്ചു. രജതബിന്ദുക്കൾ മിന്നുന്ന ശരീരകാന്തിയോടെ ഏറ്റവും രമ്യമായ ആ മൃഗം വിടപികളിൽനിന്ന് തളിരിലകൾ കടിച്ചുതിന്നുകൊണ്ട് വിപിനംനീളെ നടന്നുകൊണ്ടിരുന്നു. സീത തന്നെ സന്ദൎശിക്കേണ്ടതിന്നായി രാമാശ്രമത്തിന്നു സമീപമുള്ള കദളീവനങ്ങൾ, കൎണ്ണികാരത്തോപ്പുകൾ മുതലായ സൎവ്വസ്ഥലത്തും രാജീവചിത്രപൃഷ്ഠത്തോടുകൂടിയ ആ മൃഗം സ്വച്ഛന്ദം സഞ്ചരിച്ചു. അല്പദൂരം വളരെ ബദ്ധപ്പെട്ടും പെട്ടെന്ന്, പിന്തിരിഞ്ഞു മന്ദമായും വീണ്ടും മുമ്പോട്ടു ചെന്ന് ആശ്രമമൃഗങ്ങളോടു ചേൎന്നും മായാരൂപിയായ ആ കാഞ്ചനമൃഗം അ

വിടവിടെ ശോഭിച്ചു. സീതയെ പരിഭ്രമിപ്പിക്കേണ്ടതിന്നായി ആ മനോഹരമൃഗം പലവിധത്തിലും മുന്നോട്ടും പിന്നോട്ടുമായി തുള്ളിക്കളിച്ചു. മററു മൃഗങ്ങൾ ഇതിനെക്കണ്ടു സമീപത്തു ചെന്നു മണത്തുനോക്കി നാലുദിക്കും പാഞ്ഞു മണ്ടിയതേ ഉള്ളൂ. മൃഗവധത്തിൽ രതനായ ഈ രാക്ഷസനാകട്ടെ, സ്വസ്വഭാവത്തെ ആച്ഛാദനം ചെയ്യേണ്ടതിന്നായി ആ വന്യമൃഗങ്ങളിൽ ഒന്നിനെയെങ്കിലും ഹിംസിക്കയോ സ്പൎശിക്കപോലുമോ ഉണ്ടായില്ല. തത്സമയം ശുഭലോചനയായ വൈദേഹി കുസുമങ്ങൾ അറുപ്പാനായി വൃക്ഷസമൂഹത്തിന്നരികെ ചെന്നുചേൎന്നു. മദിരേക്ഷണയും രുചിരവദനയുമായ സീത പുഷ്പങ്ങൾ ശേഖരിച്ചുകൊണ്ടു കൎണ്ണികാരങ്ങൾ, ചൂതങ്ങൾ തുടങ്ങിയ പാദപങ്ങൾതോറും സഞ്ചരിച്ചുകൊണ്ടിരിക്കെ ആരണ്യവാസത്തിന്നൎഹമല്ലാത്ത ആ ദിവ്യകാഞ്ചനമൃഗത്തെ കാണ്മാനിടയായി. രത്നങ്ങൾ പതിച്ചു വിധാനിച്ചപോലെ ശോഭയുള്ള അംഗങ്ങളോടും വെള്ളിപോലെ പ്രകാശിക്കുന്ന രോമങ്ങളോടുംകൂടിയ ആ മൃഗത്തെ ഉത്തമാംഗനയും രുചിരവദനയുമായ വൈദേഹി നല്ലപോലെ വീക്ഷിച്ചു. വിസ്മയത്താൽ അവളുടെ നയനങ്ങൾ വികസിച്ചു. ആ മായാമൃഗമാകട്ടെ രാമമഹിഷിയെത്തന്നെ നോക്കി നോക്കി വനത്തെ ഉജ്ജ്വലിപ്പിച്ചുംകൊണ്ടു മനോഹരമാംവണ്ണം വീണ്ടും തുള്ളിക്കളിച്ചു. മുമ്പൊരിക്കലും കണ്ടിട്ടില്ലാത്തതും നാനാരത്നവൎണ്ണവുമായ ആ മൃഗത്തെക്കണ്ടു ജനകാത്മജയായ സീത ആശ്ചൎയ്യഭരിതയായി.

---

## സൎഗ്ഗം 43

### സ്വൎണ്ണമൃഗദൎശനം

ഹേമവൎണ്ണാംഗിയും രുചിരഗാത്രിയും സുശ്രോണിയുമായ വൈദേഹി നവകുസുമങ്ങൾ ശേഖരിച്ചുകൊണ്ടിരിക്കെ, സുവൎണ്ണരജതവൎണ്ണത്തോടെ സമീപത്തു നിന്നു ക്രീഡിക്കുന്ന ആ മൃഗത്തെ കണ്ടു പരമഹൃഷ്ടയായി. ഉടനെ അവൾ "ഹ! ആൎയ്യപുത്ര! ഹ! ലക്ഷ്മണ! ഇതാ ഇങ്ങോട്ടു വരിക. വേഗം വരിക. ഈ

മൃഗത്തെ നോക്കുക." എന്നിങ്ങിനെ തന്റെ പതിയേയും കാൎമ്മുകഹസ്തനായ ലക്ഷ്മണനേയും സമീപത്തേക്കു വിളിച്ചു. സീത ഇങ്ങിനെ വിളിച്ചുപറയുന്നതു കേട്ട് നരവ്യാഘ്രരായ രാമലക്ഷ്മണന്മാർ അങ്ങോട്ടു തിരിഞ്ഞുനോക്കി. പെട്ടെന്ന് ആ മോഹനമൃഗത്തെക്കണ്ട് അവരും വിസ്മിതചിത്തരായി. ഉടനെ ലക്ഷ്മണൻ അതിനെശ്ശങ്കിച്ച് രാമനോടിങ്ങിനെ പറഞ്ഞു. "ഹേ! രാഘവ! ഈ മൃഗം രാക്ഷസനായ മാരീചനാണെന്ന് ഞാൻ കരുതുന്നു. മൃഗയാരതരായി സന്തോഷപൂൎവ്വം വനത്തിൽ സഞ്ചരിച്ചിരുന്ന പല രാജാക്കന്മാരെയും ഓരോ കപടരൂപം ധരിച്ച് കാമരൂപിയായ ഈ പാപി കൊന്നിട്ടുണ്ട്. ഇതു് മായാവിയായ അവന്റെ ഒരു കൃത്രിമവേഷമാണെന്ന് നിശ്ചയംതന്നെ. ഹേ! പുരുഷസിംഹ! രത്നമാലയോടുകൂടിയ ഗന്ധൎവ്വനഗരംപോലെ ഈ മൃഗം ശോഭിക്കുന്നു. ഈ വിധം രത്നവൎണ്ണമായ ഒരു മൃഗം ജഗത്തിൽ ഉണ്ടാവാൻ ഇടയില്ല. അതിനാൽ ഇതൊരു മായാമൃഗമാണെന്നുള്ളതിന്ന് സംശയമില്ല. ചൎമ്മരമ്യത മാത്രം കണ്ടു പരിഭ്രമിച്ച്, പ്രഹൃഷ്ടചിത്തയായ സീത, ലക്ഷ്മണന്റെ ഈ വാക്കുകളെ തടഞ്ഞുകൊണ്ട്, കകുൽസ്ഥാത്മജനായ രാമനോടിങ്ങിനെ വചിച്ചു. "ആൎയ്യപുത്ര! എത്രയും അഭിരാമമായ ഈ മൃഗം, എന്റെ മനസ്സിനെ ഹരിക്കുന്നു. ഇതിനെ കിട്ടിയാൽ എനിക്ക് ഇതൊരു ക്രീഡാമൃഗമായിത്തീരുകയില്ലേ? സൃമരങ്ങൾ, ചമരങ്ങൾ, ഋക്ഷങ്ങൾ, പൃഷതങ്ങൾ, കീശന്മാർ, കിന്നരങ്ങൾ മുതലായ പുണ്യദൎശകങ്ങളും മനോഹരങ്ങളുമായ അസംഖ്യം മൃഗങ്ങൾ നമ്മുടെ ആശ്രമത്തിൽ വന്നു മേയാറുണ്ട്. എന്നാൽ ഇത്രയും തേജസ്സും, ക്ഷമയും, പ്രകാശവും ഉള്ള ഒരു മൃഗത്തെ ഞാൻ ഇതേവരെ കണ്ടിട്ടില്ല. നാനാവൎണ്ണങ്ങളിണങ്ങി, രത്നപ്പുള്ളികൾ വിളങ്ങി, അമ്പിളിക്കണക്കെ ഈ മൃഗം മഹാവനത്തെ പ്രകാശിപ്പിക്കുന്നു. ഹ! എത്ര മനോഹരമായ രൂപം! എന്തൊരു കാന്തി! എന്തൊരു സ്വരമാധുൎയ്യം! എത്ര വിചിത്രമായ അംഗങ്ങൾ! ഹേ! നാഥ! ഈ മൃഗം എന്റെ ചിത്തത്തെ, നിശ്ശേഷം ഹരിക്കുന്നുണ്ട്. ഇതിനെ ജീവനോടെ കിട്ടുന്നു

വെങ്കിൽ, എത്രയും ആശ്ചൎയ്യമായിരിക്കും. വനവാസം കഴിഞ്ഞ് നാം നാട്ടിൽ തിരിച്ചെഴുന്നള്ളുമ്പോൾ, ഇതു നമ്മുടെ അന്തഃപുരത്തിന് അലങ്കാരമായിത്തീരുകയും ചെയ്യുമല്ലോ. പ്രഭോ! ധന്യാത്മാവായ ഭരതനും എന്റെ ശ്വശ്രുക്കൾക്കും ഇതിന്റെ വേഷവൈചിത്ര്യം എത്രയും വിസ്മയമുളവാക്കും. ഹേ! നരവ്യാഘ്ര! ഇതിനെ അങ്ങയ്ക്കു ജീവനോടെ പിടിപ്പാൻ സാധിക്കുന്നില്ലെങ്കിൽ കമനീയമായ ഇതിന്റെ ചൎമ്മമെങ്കിലും എനിക്കു കിട്ടിയേ കഴിയൂ. ജാംബൂനദപ്രഭയുള്ള ഇതിന്റെ തോൽ ഇളംപുല്ലിന്മേൽ വിരിച്ച് അതിലിരുന്നു ക്രീഡിപ്പാൻ എനിക്കു കൌതുകം ജനിക്കുന്നു. എത്രയും രൌദ്രമായ ഈ വിധം ഉത്സാഹം സ്ത്രീകൾക്ക് ഒരിക്കലും വിഹിതമല്ല. എങ്കിലും ഹേ! നാഥ! എനിക്കിതു കിട്ടിയേ തൃപ്തിയാവൂ. ഇതിന്റെ മനോഹരവപുസ്സ് അത്രമേൽ എന്നെ അപഹൃതചിത്തയാക്കുന്നു. ആ വിചിത്രമാനിന്റെ ഹാടകവൎണ്ണരോമങ്ങളും, രത്നസമാനശൃംഗങ്ങളും, തരുണഭാസ്കരതുല്യമായും നക്ഷത്രമാൎഗ്ഗംപോലെയും വിളങ്ങുന്ന ശരീരവും, ശ്രീരാഘവനെ ഏററവും വിസ്മയിപ്പിച്ചു. ആ മൃഗത്താൽ ആകൃഷ്ടചിത്തയായി, അതിനെ തനിക്കു പിടിച്ചുതരേണമെന്ന് നിൎബ്ബന്ധപൂൎവ്വം പറയുന്ന സീതയുടെ വാക്കുകൾ കേട്ട് ആ മഹാത്മാവു അതിന്റെ അത്ഭുതരൂപത്തിൽ മയങ്ങിപ്പോയി. അനന്തരം കകുത്സ്ഥാത്മജൻ സന്തോഷപൂൎവ്വം തന്റെ ഭ്രാതാവോടിങ്ങിനെ പറഞ്ഞു. ഹേ! ലക്ഷ്മണ! വൈദേഹിയുടെ ഉത്സാഹം നോക്കുക. അവൾക്ക് ഈ മൃഗത്തെ പിടിച്ചുകിട്ടേണമെന്നു തന്നെയായിരിക്കുന്നുവല്ലോ. ആ പരമാൎത്ഥമോൎക്കുമ്പോൾ മറെറാരു മൃഗവും ഇതിനു തുല്യമല്ല. ഭൂമിയിലാകട്ടെ, നന്ദനോദ്യാനത്തിലാകട്ടെ, ചൈത്രരഥത്തിലാകട്ടെ ഇത്രയും മനോഹരമായൊരു മൃഗം ഉണ്ടായിരിക്കയില്ല. കനകബിന്ദുക്കൾ ചേൎന്ന്, ഇതിന്റെ ശരീരത്തിൽ പ്രതിലോമാനുലോമങ്ങളായി പ്രകാശിക്കുന്ന രോമരാജികൾ, ബഹുരുചിരങ്ങൾ തന്നെ. വിജൃംഭണം ചെയ്ത് കൊട്ടുവായിട്ടു നില്ക്കുന്ന ഇതിന്റെ വക്ത്രം, അഗ്നിശിഖക്കു തുല്യം ജ്വലിക്കുന്നു. മേഘത്തിൽനിന്നു മിന്നലെന്നപോലെ ഇതിന്റെ

ജിഹ്വ പ്രകാശിക്കുന്നു. ഇന്ദ്രനീലമയമായ പാനപാത്രംകണക്കെ വിളങ്ങുന്ന മുഖം, ശംഖപ്രഭയാർന്ന ഉദരം എന്നിവയാൽ അഭിരാമമായ ഈ മൃഗം, ആരുടെ ഹൃദയത്തെത്തന്നെ പ്രലോഭിപ്പിക്കയില്ല? പിന്നെ ബാലയായ സീത പരിഭ്രമിച്ചതിൽ ആശ്ചര്യമെന്താണു്. ഹേ! സൌമിത്രെ! മാംസത്തിന്നു വേണ്ടിയും വിനോദാർത്ഥമായും ധനുർദ്ധരരായ മന്നവന്മാർ, മഹാവനങ്ങളിൽ ചെന്നു വേട്ടയാടി, മൃഗങ്ങളെ വധിക്കാറുണ്ടു്. പൊന്നു്, രത്നം, മററു വിവിധ ധാതുദ്രവ്യങ്ങൾ എന്നിവയെയും മനുഷ്യർ സ്വപ്രയത്നംകൊണ്ടു് ഗിരികളിൽനിന്നും വനങ്ങളിൽനിന്നും നേടുന്നു. ശുക്രൻ തപശ്ശക്തി കൊണ്ടെന്നപോലെ നേടുന്ന, ഈവിധം ഐശ്വര്യംമൂലമായി, നരന്മാർ അവരുടെ പലെ ആഗ്രഹങ്ങളും സാധിക്കാറുമുണ്ടു്. യദൃച്ഛയാ കാണുന്നതോടുകൂടിത്തന്നെ, ഏതൊന്നിൽ കൊതി ജനിക്കുന്നുവൊ അതിനെയാണു് അർത്ഥശാസ്ത്രജ്ഞന്മാരും സമ്പന്നന്മാരും അർത്ഥമെന്നു പറയുന്നതു്. ഹേ! ലക്ഷ്മണ! ഇത്രയും മനോഹരമായ ഈ മൃഗത്തിന്റെ ചർമ്മത്തിന്മേൽ വൈദേഹി എന്നോടൊന്നിച്ചിരുന്നു് ക്രീഡിക്കുവാൻതക്കവണ്ണം ഞാൻ യത്നംചെയ്യുന്നുണ്ടു്. രത്നകമ്പളങ്ങളാകട്ടെ, പരവധാനികളാകട്ടെ, മാർദ്ദവംകൊണ്ടൊ മഹിമകൊണ്ടൊ, ഇതിന്റെ തോലിന്നു തുല്യമല്ല. ശ്രീയും ശ്രേഷ്ഠതയുംകൊണ്ടു് ആകാശത്തിൽ "താരാമൃഗവും" ഭൂമിയിൽ ഈ "ഇളാമൃഗവു"മാണു് മൃഗങ്ങളിൽവെച്ചു് വിശിഷ്ടങ്ങളായവ. ഹേ! ലക്ഷ്മണ! ഈ മൃഗം രാക്ഷസനായ മാരീചന്റെ മായയാണെന്നല്ലെ നീ പറയുന്നതു്. അങ്ങിനെയാണെങ്കിൽ നിശ്ചയമായും ഇതിനെ വധിക്കേണ്ടതുമാണു്. അകൃതാത്മാവും നൃശംസനുമായ ഈ മാരീചൻ പണ്ടു് വനത്തിൽ സഞ്ചരിച്ചുകൊണ്ടു് അനേകം മാന്യമുനികളെ ഹനിച്ചിട്ടുണ്ടു്. നരാധിപന്മാർ ശസ്ത്രപാണികളായി വേട്ടയാടുമ്പോൾ ഇവൻ പെട്ടെന്നു് അവരുടെ മുമ്പിൽ ആവിർഭവിക്കും. ഈവിധത്തിലും ഇവൻ, പലരെയും കൊന്നിട്ടുണ്ടു്. അതിനാൽ ഇവൻ വധ്യൻതന്നെ. സ്വഗർഭത്താൽ കർക്കിടിയെന്നപോലെ ഉദരസ്ഥനായ വാതാപിയാൽ പണ്ടു് പല തപസ്വികളും ഇവിടെവെച്ചാണു് മൃതരായിട്ടുള്ളതു്. ഒരു ദിവസം വാതാപി, അത്യന്തം ധാർഷ്ട്യത്തോടെ

മഹാതേജസ്വിയായ അഗസ്ത്യമുനിയെ പ്രാപിച്ച്, അദ്ദേഹത്തിന്നിരയായി. ക്രോധാനന്തരം തന്നെ ഭുജിപ്പാനൊരുമ്പെട്ടിരുന്ന ആ രാക്ഷസനോട് ഭഗവാനായ അഗസ്ത്യൻ ഇങ്ങിനെ പറഞ്ഞു. "ഹേ! വാതാപെ! നീ നിന്റെ പ്രതാപംനിമിത്തം അസംഖ്യം വിപ്രവര്യരെ വളരെ കഷ്ടപ്പെടുത്തീട്ടുണ്ടല്ലോ. തന്നിമിത്തം ഇതാ നീയും ഇപ്പോൾ നശിക്കുന്നു." ഹേ! സൌമിത്രെ! എന്നെപ്പോലെ നിത്യധർമ്മിയും ജിതേന്ദ്രിയനുമായ ഒരുവനോടു നേരിടുന്നുവെങ്കിൽ, ഈ മാരീചനും, അഗസ്ത്യമുനിയെ പ്രാപിച്ച വാതാപിയെപ്പോലെ, നിശ്ചയമായും നശിക്കും. ഹേ! രഘൂദ്വഹ! വേണ്ടുന്ന മുൻകരുതലോടെ നീ സീതയെ കാത്തുകൊണ്ട്, ഇവിടത്തന്നെ നില്ക്കുക. നമ്മുടെ ഈ കൃത്യങ്ങൾതന്നെ, ഇവൾക്കു വേണ്ടിയാണല്ലോ. നിശ്ചയമായും ഞാൻ ഈ മാനിനെ ജീവനോടെ പിടിക്കും. അല്ലാത്തപക്ഷം, ഇതിനെ വധിക്കയെങ്കിലും ചെയ്യും. ഏതുവിധവും ഞാൻ ഇതിനെയുംകൊണ്ടു തിരിച്ചുപോരും. ഹേ! സുമിത്രാത്മജ! സീതക്ക് ഇതിന്റെ ചർമ്മത്തിലുള്ള കൊതി നോക്കുക. മനോഹരമായ തന്റെ ചർമ്മംനിമിത്തമാണല്ലോ, ഈ മൃഗം ഇപ്പോൾ നശിപ്പാൻ പോകുന്നത്. വളരെ ശ്രദ്ധയോടെ നീ സീതയെ കാക്കുക. ഓർമ്മകെട്ട് ഒന്നുകൊണ്ടും വന്നുപോകരുത്. ഒരേ ഒരു ബാണംകൊണ്ട് ഞാൻ ഇതിനെക്കൊന്ന്, ചർമ്മത്തോടെ ക്ഷണം തിരിച്ചുപോരാം. ബലശാലിയും ബുദ്ധിമാനുമായ ജടായുവൊന്നിച്ച് നീ വളരെ ജാഗ്രതയോടും ശ്രദ്ധയോടും ഓരോ ക്ഷണവും സീതയെ കാത്തുകൊൾക.

---

## സർഗ്ഗം 44

### മാരീചവധം.

---

തേജോവാരിധിയായ രാഘവൻ, തന്റെ ഭ്രാതാവോട് ഇപ്രകാരമെല്ലാം ചട്ടംചെയ്തശേഷം, തങ്കപ്പിടിയുള്ള തന്റെ ഖഡ്ഗവും മൂന്നു വളവുള്ള വില്ലും തൂണികളും ധരിച്ചു പുറപ്പെട്ടു. ശരചാ

പങ്ങളും വാളും എടുത്തു്, തന്റെ നേരെ വരുന്ന ദാശരഥിയെക്കണ്ടു് മായാവിയായ മാരീചൻ ഭയപ്പെട്ടു് പെട്ടെന്നു മറഞ്ഞു. ഉത്തരക്ഷണത്തിൽ വേറൊരിടത്തു് ദൃശ്യനാകയുംചെയ്തു. ചാപപാണിയായ രാമനാകട്ടെ, അവിടവിടെയായി പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്ന മഹാപ്രഭയുള്ള ആ രൂപത്തിനു നേരെ, പാഞ്ഞുനടന്നു. വില്ലുകുലച്ചു്, തന്റെ നേരെ പാഞ്ഞടുക്കുന്ന രാഘവനെക്കണ്ടു ശങ്കിച്ചു്, നിസ്സഹശീതനായി, ആ മൃഗം, അമ്പുകൊള്ളാതിരിക്കത്തക്ക ദൂരത്തു ചെന്നു നിന്നു്, മേലും കീഴും ഉള്ളിക്കളിച്ചു. ചിലേടത്തു ദൃശ്യനായും, മററു ചിലേടത്തു മറഞ്ഞും, ഛിന്നമുകിലിന്നിടയിൽ പ്പെട്ടു ശാരദേന്ദുപോലെ, മൃഗരൂപിയായ മാരീചൻ, കാനനത്തിൽ കടൽത്തീരംവരെയും സഞ്ചരിച്ചു. മുഹൂർത്തനേരം സമീപത്തു കാണും. ഉത്തരക്ഷണത്തിൽ വളരെ അകലെ പ്രകാശിക്കും. ഇങ്ങിനെ ഗോചരനായും, അഗോചരനായുംകൊണ്ടു്, മായാവേഷധാരിയായ മാരീചൻ, ശ്രീരാഘവനെ ആശ്രമത്തിൽനിന്നു് വളരെ ദൂരം ആകർഷിച്ചു കൊണ്ടുപോയി. ഇതെല്ലാം കണ്ടു് കകുൽസ്ഥാത്മജനായ രാമനു് ക്രോധം അങ്കുരിച്ചു. അനന്തരം ആ പുരുഷപുംഗവൻ സംഭ്രാന്തചിത്തനായി, അല്പം നിഴലുള്ള ഒരു പുൽപ്രദേശത്തു ചെന്നുനിന്നു. ഉടനെ ആ മായാമൃഗം, അവിടെ സമീപത്തുനിന്നു മേഞ്ഞിരുന്ന, ഒരു മൃഗക്കൂട്ടത്തിൽ കാണപ്പെട്ടു. രാമൻ വീണ്ടും മുമ്പോട്ടു നടന്നു. എന്നാൽ മായാമൃഗമാകട്ടെ, സന്ത്രാസംനിമിത്തം തൽക്ഷണം, തിരോധാനംചെയ്കയാണുണ്ടായതു്. അടുത്ത ക്ഷണത്തിൽ വിദൂരത്തായി, വൃക്ഷഷണ്ഡങ്ങൾക്കിടയിൽ പ്രത്യക്ഷമാകയും ചെയ്തു. ഇങ്ങിനെ ആവിർഭവിച്ചും അന്തർഭവിച്ചും തന്നെ മോഹിപ്പിച്ചുകൊണ്ടേയിരുന്ന ആ മൃഗത്തെ വധിക്കുവാൻതന്നെ കോപകലുഷിതനായ ശ്രീരാഘവൻ ഒടുവിൽ തീർച്ചയാക്കി. ഉദ്ദമനം മഹാബലനുമായ രാമൻ, ഖദ്യോതദ്യുതിയോടെ സർപ്പതുല്യം ജ്വലിച്ചു പായുന്ന ബ്രഹ്മനിർമ്മിതമായ ഒരു ഘോരസായകം എടുത്തു സന്ധാനംചെയ്തു്, ആ മൃഗത്തിനുനേരെ എയ്തുവിട്ടു. ആ ഉഗ്രബാണമേററു് മാരീചൻ താലവൃക്ഷംകണക്കെ മേല്പോട്ടു തെ

റിച്ചുകളഞ്ഞു. ഭൈരവസ്വനം മുഴക്കിക്കൊണ്ടു് ക്ഷീണജീവിതനായ അവൻ ക്ഷോണിയിൽ വന്നുവീണു. കൃത്രിമമൃഗമായ മാരീചൻ, ചത്തുവീഴുമ്പോൾ, ഇപ്രകാരം ചിന്തിച്ചു. "ഞാൻ എന്തു പ്രവൎത്തിച്ചാലാണു്, സീത ലക്ഷ്മണനെ ഇങ്ങോട്ടയക്കുക. ഏകാന്തത്തിൽവെച്ചു്, രാവണനു് സീതയെ അപഹരിച്ചുകൊണ്ടുപോവാൻ തക്കവണ്ണം, ഞാൻ എന്തൊരുപായമാണു് എടുക്കേണ്ടതു്" എന്നീ ചിന്തയോടെ അവൻ കാലോചിതമായി "ഹാ! സീതേ! ഹാ! ലക്ഷ്മണ! എന്നിങ്ങിനെ ശ്രീരാഘവന്റെ ശബ്ദംപോലെ ഉച്ചത്തിൽ നിലവിളിച്ചു. അത്യുഗ്രദ്യുതിയാൎന്ന ആ രാമബാണം മാറിൽ ചെന്നുതറച്ചു്, ജീവൻ പോകുന്നുവെന്നു കണ്ടപ്പോൾ, താൻ എടുത്ത മായാരൂപം പരിത്യജിച്ചു്, മഹാഭയങ്കരനായ ആ രജനീചരൻ, സ്വസ്വരൂപം കൈക്കൊണ്ടു. അണിഞ്ഞിരുന്ന കേയൂരങ്ങളോടും ഹേമമാലയോടും മററു പലവിധ ഭൂഷണങ്ങളോടും സ്വതസ്സിദ്ധമായ തന്റെ ഉഗ്രദംഷ്ട്രകളോടുംകൂടി ശരപീഡിതനായ അവൻ, മരിച്ചുവീണു. ആപാദചൂഡം രുധിരം പുരണ്ടു് താഴെ വീണു പിടക്കുന്ന ഘോരദൎശനനായ ആ രജനീചരനെക്കണ്ടപ്പോൾ, രാഘവൻ ലക്ഷ്മണവാക്യത്തെയും സീതയേയുംപററി ചിന്തിക്കയുണ്ടായി. "ഇവൻ മായാവേഷം ധരിച്ച മാരീചനാണെന്നു്, ആദ്യംതന്നെ ലക്ഷ്മണൻ എന്നോടു പറഞ്ഞിരിക്കുന്നു. ഞാൻ കൊന്നു വീഴ്ത്തിയിട്ടുള്ള ഈ രാത്രിഞ്ചരൻ, മാരീചൻതന്നെ നിശ്ചയം. ഹാ! സീതേ! ഹാഹ! ലക്ഷ്മണ! എന്നിങ്ങിനെ ഇവൻ ചത്തുവീഴുമ്പോൾ ഗൎജ്ജിച്ച മഹാനാദം കേട്ടു്, സീത എന്തു വിചാരിക്കുമോ? ആജാനുലംബബാഹുവായ ലക്ഷ്മണന്റെ ഹൃദയം എപ്രകാരം ചഞ്ചലിക്കുമോ?" എന്നീ വിചാരവീചികളിൽ ആണ്ടു് ധൎമ്മാത്മാവായ രാമൻ, തീവ്രമായ ഭയവിഷാദങ്ങൾക്കു് വശംവദനായി. അനന്തരം രാഘവൻ, ഒരു പുള്ളിമാനിനെ ഹിംസിച്ചു്, അതിന്റെ മാംസത്തോടുകൂടെ വളരെ ബദ്ധപ്പെട്ടു നടന്നു്, ജനസ്ഥാനത്തിൽ വന്നുചേൎന്നു.

# സർഗ്ഗം 45

## ലക്ഷ്മണനിർഗ്ഗമനം.

---

തന്റെ ഭർത്താവിന്റെ സ്വരംപോലെ, ആ ഘോരവനാന്തരത്തിൽ മാറെറാലികൊണ്ട, ആർത്തനിസ്വനം കേട്ട് വൈദേഹി, സൌമിത്രിയോടിപ്രകാരം പറഞ്ഞു. "ഹാ! ലക്ഷ്മണ! നി വേഗം ചെന്ന് രാമനെ അന്വേഷിക്കുക. ഉച്ചത്തിൽ ചില ദീനശബ്ദങ്ങൾ ഞാനിപ്പോൾ കേൾക്കയുണ്ടായി. എന്റെ ഹൃദയം ഇതാ ചലിക്കുന്നു. ജീവൻ നിലയ്ക്കു നില്ക്കുന്നില്ല. ദീനനായ നിന്റെ ജ്യേഷ്ഠനെ വേഗം ചെന്നു രക്ഷിക്കുക. ശരണേച്ഛുവായ ഭ്രാതാവിന്റെ സമീപം നീ പാഞ്ഞുചെല്ലുക. ഋഷഭശ്രേഷ്ഠന്ന് സിംഹത്തിൽനിന്നെന്നവണ്ണം, രാമന്ന് രാക്ഷസനിൽനിന്ന് വല്ല ഭയവും സംഭവിച്ചിരിക്കുമൊ." സീത ഇപ്രകാരം പറഞ്ഞിട്ടും ഭ്രാതൃകല്പനയോർത്ത് ലക്ഷ്മണൻ, ഒട്ടും കുലുങ്ങിയില്ല. ലക്ഷ്മണന്റെ ഈ ഭാവം കണ്ടപ്പോൾ ജനകാത്മജ ഏററവും കുപിതയായി, വീണ്ടും ഇങ്ങിനെ വചിച്ചു. "ഹേ! ലക്ഷ്മണ! നീ നിന്റെ ഭ്രാതാവിന്ന് മിത്രഭാവത്തോടെ വർത്തിക്കുന്ന ഒരു ശത്രുവാണ്. ഈ ദുരവസ്ഥയിൽ പോലും നീ ചെന്ന്, അഗ്രജനെ അന്വേഷിക്കാതിരിപ്പാൻ കാരണമെന്ത്? രാമൻ നശിച്ചാൽ നിനക്കെന്നെ, പരിഗ്രഹിക്കാമെന്നാണൊ വിചാരിക്കുന്നത്. ആ മോഹംകൊണ്ടായിരിക്കണം, നീ ഇപ്പോൾ രാമനെ തിരഞ്ഞുപോകാത്തത്. രാഘവന്നു ദുഃഖം നേരിട്ടതിൽ നിനക്ക് സന്തോഷമെ കാണുന്നുള്ളു. ഭ്രാതാവിൽ സ്നേഹം ഒട്ടും നിനക്കില്ല. മഹാദ്യുതിയായ രാമനെ ഇവിടെ അത്തെങ്ങും കാണുന്നില്ല. എന്നിട്ടും നീ അനങ്ങാതെ നില്ക്കുന്നു. ആർനിമിത്തമാണ് നീ ഇവിടെ വന്നിട്ടുള്ളത്. ആ രാഘവന്റെ പ്രാണനാണല്ലൊ ഇപ്പോൾ സംശയം നേരിട്ടിട്ടുള്ളത്. ഈ അവസരത്തിൽ ഞാൻ എന്തുചെയ്യട്ടെ." ശോകാർത്തയായി, മൃഗതരുണിയെപ്പോലെ ഭയപ്പെട്ടു വിറക്കുന്ന സീതയോട്, ലക്ഷ്മണൻ

ഇങ്ങിനെ പറഞ്ഞു. "ഹേ! അംഗനാരത്നമെ! നിന്തിരുവടിയുടെ ഭൎത്താവിനെ ജയിപ്പാൻ പന്നഗാസുരന്മാൎക്കൊ, ദേവഗന്ധൎവ്വന്മാൎക്കൊ, മനുഷ്യൎക്കൊ, രാക്ഷസന്മാൎക്കൊ സാദ്ധ്യമല്ല. ഹാ! ദേവി! അമരമാനുഷന്മാരിലൊ, ഗന്ധൎവ്വരക്ഷസ്സുകളിലൊ, പിശാചുക്കളിലൊ, പക്ഷിവൃന്ദത്തിലൊ, കിന്നരവൎഗ്ഗത്തിലൊ, മൃഗസമൂഹത്തിലൊ, അതിദാരുണരായ ദാനവക്കൂട്ടത്തിലൊ സമരത്തിൽ നിന്തിരുവടിയുടെ ഭൎത്താവിന്നു സമനായി, ആരുമില്ല. ആ വീരഹീരം, രണത്തിൽ നിൎജ്ജരനാഥന്നു തുല്യനാണ്. രണപണ്ഡിതനായ ആ മഹാത്മാവ്, പോരിൽ ആരാലും വദ്ധ്യനല്ല. ഹേ! ഉത്തമെ! നിന്തിരുവടി എന്നോട് ഈവിധമൊന്നും വചിക്കരുത്. ശ്രീരാഘവൻ അകന്നിരിക്കുന്ന ഈ അവസരത്തിൽ, ഭവതിയെ ഞാൻ ഈ കൊടുംകാട്ടിൽ എങ്ങിനെ തനിയെ വിട്ടുപോകും. ഹാ! ദേവി! രാഘവശക്തിക്കു തുല്യമായി ഒരു ശക്തിയും ലോകത്തിലില്ല. ഇന്ദ്രാമരന്മാരോടുകൂടിയ ഈ മൂന്നു ലോകങ്ങളും, ഒന്നായി നേരിട്ടുന്നുവെങ്കിൽകൂടി, രാമന്നെതിരല്ല. ഹേ! ശുഭഗാത്രി! സന്താപം പരിത്യജിച്ച് നിന്തിരുവടി ആശ്വസിക്കു. രാഘവൻ ആ ശ്രേഷ്ഠമൃഗത്തെ വധിച്ച് ഇപ്പോൾ തിരിച്ചുപോരും. അങ്ങുന്നു കേട്ടത് രാഘവന്റെ ശബ്ദമല്ല. മായാപ്രയോഗത്തിൽ ഗന്ധൎവ്വനഗരത്തോളം പ്രഖ്യാതിയാൎന്ന ഏതോ ഒരു ക്ഷുദ്രരാക്ഷസന്റെ കൃത്രിമവിദ്യയാണത്. മഹാത്മാവായ രാമൻ നിന്തിരുവടിയെ എന്റെ പക്കൽ ഏല്പിച്ചിട്ടാണല്ലൊ പോയിരിക്കുന്നത്. ആ സ്ഥിതിക്ക് ഞാൻ ഭവതിയെ, എങ്ങിനെ തനിയെ വിട്ടുപോകും. ഖരനെ വധിച്ച്, ജനസ്ഥാനം ശൂന്യമാക്കിത്തീൎത്തതിൽ, രാക്ഷസന്മാൎക്ക് നമ്മോടു നന്ന പകയുണ്ട്. അവർ വനത്തിൽ പലതും പറഞ്ഞു നടക്കുന്നതുമുണ്ട്. ഹിംസാതല്പരരായ അവരുടെ വാക്കുകൾ നിന്തിരുവടി വകവെയ്ക്കേണ്ട." ലക്ഷ്മണന്റെ ഈ വചസ്സുകൾക്ക് വിദേഹജ ക്രോധത്താൽ രക്തലോചനയായി, വീണ്ടും പരുഷവചനങ്ങൾ ഇങ്ങിനെ പറകയാണ് ചെയ്തത്. "ഹേ! അനാൎയ്യ! നിഷ്കരുണ! കുലാധമ! രാമന്നു നേരിട്ടിരിക്കുന്ന ഈ ആപത്ത്, നി

നല്ല സന്തോഷമായിട്ടാണു് കാണുന്നതു്. രാമൻ ആപത്തിൽ അകപ്പെട്ടുവെന്നുകണ്ടിട്ടും, നീ ഇങ്ങിനെ, അനങ്ങാതെയിരിക്കുന്നുവല്ലൊ. നിന്നെപ്പോലെ കപടഏറ്റും കൎക്കശനമായ വൈരിയിൽ പാപം ചന്നണയുന്നതു് ആശ്ചര്യമല്ല. ഭരതനാൽ നിയോഗിക്കപ്പെട്ടിട്ടുള്ള അത്യന്തദുഷ്ടനായ നീ, ഏകനായ രാമനെ, വനത്തിൽ തനിയെ അനുഗമിക്കുന്നു. എന്നെ ഉദ്ദേശിച്ചു് ഗൂഢമായി, രാമനെ പിന്തുടരുവാൻ ഭരതൻ നിന്നോടു് ആജ്ഞാപിച്ചിരിക്കണം. ഹേ! ലക്ഷ്മണ! നിനക്കോ ഭരതന്നോ ഈ ഉദ്ദേശ്യം ഒരിക്കലും സാധിക്കയില്ല. പുണ്ഡരീകശ്യാമളനും പത്മപത്രോദരംപോലെ പ്രസന്നനേത്രനുമായ രാമന്റെ ഉത്തമപത്നിയായ ഞാൻ, ഒരു ക്ഷുദ്രനെക്കാമിക്കയൊ. ഹേ! നിൎദ്ദയ! നിന്റെ മുമ്പിൽ വെച്ചുതന്നെ ഞാൻ ഇതാ ജീവൻ കളയുന്നുണ്ടു്; കണ്ടുകൊൾക. രാമനെക്കൂടാതെ കാൽക്ഷണംപോലും ഞാൻ ജീവിക്കയില്ല. രോമാഞ്ചംകൊള്ളുമാറു് അത്യന്തം ശക്തിയുള്ള സീതയുടെ ഈ പരുഷോക്തികൾ കേട്ടു്, ജിതേന്ദ്രിയനായ ലക്ഷ്മണൻ സാഞ്ജലിയായി, ഇങ്ങിനെ പറഞ്ഞു, "ഹേ! ദേവീ! നിന്തിരുവടിയുടെ ഈ വാക്കുകൾക്കു് സമാധാനം പറവാൻ ഞാൻ ശക്തനല്ല. അങ്ങുന്നു് എനിക്കു് ഈശ്വരിയാണു്. ഹേ! മിഥിലജെ! നിന്തിരുവടിയുടെ ഈ വാക്കുകൾ സ്ത്രീകൾക്കു് തീരെ അനുചിതമാണു്. ഇവ എന്നിൽ എത്രയും ആശ്ചര്യം വളൎത്തുന്നു. ഈവിധംതന്നെയാണു് സ്ത്രീസ്വഭാവം ലോകത്തിൽ സാധാരണ കണ്ടുവരുന്നതു്. ചപലകളും, അത്യന്തരൂക്ഷകളുമായ അവർ ധൎമ്മം പരിത്യജിച്ചു്, അന്യോന്യം ഛിദ്രിപ്പിക്കുന്നു. ഹേ! ശോഭനെ! നിന്തിരുവടിയുടെ ഈ വാണികൾ സഹിക്കത്തക്കവയല്ല. ചുട്ടുപഴുത്ത നാരാചംകൊണ്ടെന്നപോലെ അവ, എന്റെ കൎണ്ണങ്ങൾ തുളക്കുന്നു. യഥായുക്തം ന്യായം പറയുമ്പോൾ നിന്തിരുവടി എന്നോടു് മല്ലാരകെട്ടു ഇത്തരം പരുഷവാക്കുകളാണല്ലൊ ഉരചെയ്യുന്നതു്. ഈ വനത്തിൽ വസിക്കുന്ന സൎവ്വഭൂതങ്ങളും ഇതിന്നു സാക്ഷികളാണു്. പ്രകൃത്യാതന്നെ സ്ത്രീകൾ ദുഷ്ടകളാണു്. അതിലും ദുഷിച്ചുപോയിരിക്കുന്നു നിന്തിരുവടി.

ഇരുവാക്യത്തിൽ വ്യവസ്ഥയോടെ വർത്തിക്കുന്ന, എന്നെയാണല്ലോ ഭവതി ഇത്രയും ശങ്കിക്കുന്നത്. നിന്തിരുവടിക്ക് ആപത്തെട്ടുവെന്നതിന്ന് സൂചകങ്ങളാണിവ. ഇതാ ഞാൻ അഗ്രജനെ തിരഞ്ഞു പോകുന്നു. ഹേ! മാന്യേ! അങ്ങയ്ക്ക് സ്വസ്തി ഭവിക്കട്ടെ. വനദേവതമാർതന്നെ നിന്തിരുവടിയെ സർവ്വവിധമായ ആപത്തിൽനിന്നും കാത്തുരക്ഷിക്കട്ടെ. അയ്യോ! ഇതെന്താണ്! ഘോരനിമിത്തങ്ങളാണല്ലൊ ഇതാ ഞാൻ കാണുന്നത്. രാമനോടുകൂടെ തിരിച്ചുവന്ന്, നിന്തിരുവടിയെക്കാണ്മാൻ എനിക്കു സംഗതിയാകുമൊ." ലക്ഷ്മണന്റെ ഈ വാക്കുകൾക്ക് ദേവി—ജാനകി കണ്ണുനീർ പൊഴിച്ച്, കഠിനതരം രോദനംചെയ്തുകൊണ്ട് വീണ്ടും ഇങ്ങിനെ പറകയാണുണ്ടായത്. "ഹേ! ലക്ഷ്മണ! രാമനെപ്പിരിഞ്ഞ ഞാൻ ഗോദാവരിയിൽ ചെന്നുവീണ്, പ്രാണങ്ങൾ കളയുന്നുണ്ട്. അല്ലാത്തപക്ഷം കെട്ടിത്തൂങ്ങിയോ, വിഷം കടിച്ചൊ, വിഷമത്തിൽ ചെന്നു വീണൊ മരിച്ചുകളയാം. ഏതുവിധവും ഞാൻ ജീവൻ കളയും; നിശ്ചയമാണ്. രാഘവനെയല്ലാതെ പരപുരുഷനെ ഞാൻ കാലുകൊണ്ടുപോലും സ്പർശിക്കുമെന്നു നീ കരുതേണ്ട. ഇങ്ങിനെ കഠിനവാക്കുകൾ പലതും പറഞ്ഞു മുറയിട്ടും, മാറത്തടിച്ചും, സീത ലക്ഷ്മണനെ രൂക്ഷതരം നോക്കിനിന്നു. ദുസ്സഹമായ ദുഃഖത്തോടെ ആർത്തലച്ച്, കണ്ണുനീർപൊഴിക്കുന്ന ആ വിശാലലോചനയെ ആശ്വസിപ്പിപ്പാൻ ലക്ഷ്മണൻ പലതും പറഞ്ഞുനോക്കി. എന്നാൽ ആ മനസ്വിനിയാവട്ടെ—പിന്നീട് ലക്ഷ്മണനോട് ഒരു വാക്കുപോലും ഉരിയാടിയില്ല. ഇതു കണ്ടു ലക്ഷ്മണൻ സീതയെ വീണു വന്ദിച്ച് തിരിഞ്ഞു തിരിഞ്ഞു നോക്കിയുംകൊണ്ട് രാമനെ അന്വേഷിച്ചു പുറപ്പെട്ടു.

---

# സൎഗ്ഗം 46

## രാവണാഗമനം.

---

സീതാദേവിയുടെ ഈ ദാരുണമൊഴികൾ കേട്ടു ക്രുദ്ധിച്ച് രാഘവാനുജൻ ഒട്ടും സമാധാനമില്ലാതെതന്നെ, അഗ്രജനെത്തിരഞ്ഞു പുറപ്പെട്ടു. തൽക്ഷണം അവസരം നോക്കിനിന്നിരുന്ന ദശഗ്രീവൻ ഒരു ഭിക്ഷുവേഷം ധരിച്ച് ദേവിയുടെ മുമ്പിൽ വന്നു ചേൎന്നു. ശിഖ, ഛത്രം, മെതിയടി, ഒളിയുള്ള കാഷായവസ്ത്രം, ഇടത്തെ തോളിൽ തൂങ്ങിക്കിടക്കുന്ന ശുഭ്രമായ കമണ്ഡലു, യോഗദണ്ഡ് എന്നിവ ധരിച്ചാണ് അവൻ ആ ഉത്തമയുടെ മുമ്പിൽ ആഗമിച്ചത്. സൂൎയ്യചന്ദ്രന്മാർ വെടിഞ്ഞ സന്ധ്യയെ മഹാതമസ്സെന്നപോലെ, രാമലക്ഷ്മണന്മാർ വേർപെട്ടുപോയ വൈദേഹിയെ വീൎയ്യവാനായ അവൻ ചെന്നണഞ്ഞു. കഠിനനും ഹീനനുമായ ക്രൂരഗ്രഹം ശശാങ്കനെപ്പിരിഞ്ഞ രോഹിണിയുടെ സമീപത്തെന്നപോലെ, ബാലയും യശസ്വിനിയുമായ ആ മനസ്വിനിയുടെ സമീപം, രാത്രിഞ്ചരനായ രാവണൻ ചെന്നുനിന്നു. ശനി, ചിത്രനക്ഷത്തിനു നേരെയെന്നപോലെ തന്റെ ഭൎത്താവിനെച്ചിന്തിച്ച് വിഷാദിച്ചുകൊണ്ടിരുന്ന സീതയുടെ മുമ്പാകെ ദുഷ്ടാഗ്രണിയായ അവൻ, ശിഷ്ടവേഷത്തിൽ പ്രവേശിച്ചു. ഉഗ്രതേജസ്വിയും, ഉഗ്രകൎമ്മിയും രക്തനേത്രനുമായ ദശഗ്രീവന്റെ ഈ കോപമുഖം കണ്ട്, ജനസ്ഥാനത്തിൽ നിരന്നുനിന്നിരുന്ന സൎവ്വഭൂരുഹങ്ങളും, സംഭ്രമം പൂണ്ട് ചലനമില്ലാതെ സ്തംഭിച്ചു. ശീഘ്രസ്രോതസ്സായ ഗോദാവരി സഹതാപം കൈക്കൊണ്ട് മന്ദം മന്ദം ചിരിച്ചതേയുള്ളു. പുല്ലു മൂടിയ കൂപംകണക്കെ മഹാപാതകിയായ രാവണൻ, രുചിരദന്തോഷ്ഠിയും, പൂൎണ്ണചന്ദ്രമുഖിയും, ബാഷ്പശോകക്ലിന്നയും, കീൎത്തിമതിയും, കല്യാണഗാത്രിയും, രാഘവപൎണ്ണശാലയിൽ വസിക്കുന്നവളുമായ ആ ഉൽകൃഷ്ടയെ നിൎന്നിമേഷനായി അല്പനേരം നോക്കിനിന്നു. അനന്തരം ധൃഷ്ടതയാൽ ആ നിശീഥിനീചരൻ പത്മപ

ത്രാക്ഷിയും പീതവസനയുമായ ആ സുന്ദരിയുടെ സമീപത്തേക്ക് മെല്ലെ മെല്ലെ ചെല്ലുന്നു. പത്മത്തോടുകൂടാത്ത ശ്രീദേവിയെപ്പോലെ വിളങ്ങുന്ന, മനോഹരയും ശോഭനയുമായ സീതയെ പ്രശംസിച്ചുകൊണ്ട്, കാമാൎത്തനായി, ആ രജനീചരൻ ഇങ്ങിനെ സംഭാഷണം തുടങ്ങി. "ഹേ! സ്വൎണ്ണവൎണ്ണാംഗി! പീതാംബരം ഉടുത്തു്, താമരമാലകൾ ചൂടി, പത്മിനിയെപ്പോലെ വിളങ്ങുന്ന നീ ആരാണ്? ഹ്രീതന്നെ ശരീരമെടുത്തു വന്നിട്ടുള്ള ഒരു ദിവ്യവിഗ്രഹമാണോ നീ? അതല്ല കീൎത്തിയോ? അതുമല്ലെങ്കിൽ, ലക്ഷ്മീദേവിയാണോ? ഹേ! ശുഭ്രാപാംഗി! മനോഹരയായ സ്വൎഗ്ഗീയതരുണിയോ, ഭൂതിയോ ആണോ ഭവതി? അല്ല സ്വൈരസഞ്ചാരിണിയായ രതീദേവിതന്നെയോ? സമങ്ങളും ശിഖരികളും അത്യന്തധവളങ്ങളും സ്നിഗ്ദ്ധങ്ങളുമായ ഭവതിയുടെ ദശനങ്ങൾ, എത്രയും രമ്യങ്ങൾതന്നെ. അധരം ചുകന്നു്, പ്രസന്നങ്ങളും വിശാലങ്ങളുമായ ഭവതിയുടെ നേത്രങ്ങൾ, കറുത്തു സുന്ദരങ്ങളായ താരങ്ങളോടെ, വിശിഷ്യ വിളങ്ങുന്നു. ഭവതിയുടെ രമ്യജഘനങ്ങളും ഇബികൈയ്യൊത്ത തുടകളും എത്രയും ഭാസുരങ്ങൾതന്നെ. ഇടതൂൎന്ന്, താലഫലംപോലെ തിങ്ങിനില്ക്കുന്ന പീനങ്ങളും, ഉന്നതമുഖങ്ങളുമായ നിന്റെ ചാരുപയോധരങ്ങൾ ഉയൎന്നു. രത്നഭൂഷകങ്ങൾ ചാൎത്തി അവ, നിരവധി ശോഭയോടെ വിളങ്ങുന്നു. ഹേ! ചാരുഹാസിനി! അംഭസ്സ് നദീകൂലത്തെപ്പോലെ നീ എന്റെ ഹൃദയത്തെ ഹരിക്കുന്നു. നിന്റെ കടിപ്രദേശം ഒരു കൈപ്പിടിയിൽ ഒതുങ്ങുവാൻതക്കവണ്ണം എത്രയും കൃശവും രമ്യവും തന്നെ. വിലാസവതിയായ നിന്നെപ്പോലെ പ്രിയദൎശനയും മനോഹാരിണിയുമായി ദേവഗന്ധൎവ്വസ്ത്രീകളിലൊ, കിന്നരികളിലൊ, യക്ഷിവൎഗ്ഗത്തിലൊ, മനുഷ്യനാരികളിലൊ ഒരുത്തിയെയെങ്കിലും ഞാൻ ഇന്നുവരെ കണ്ടിട്ടില്ല. സുലോചനയും, സുകേശിനിയുമായ നീ ലോകൈകസുന്ദരി തന്നെ. നിന്റെ രൂപപകച്ച്യയും, പ്രായത്തികവും, സൌന്ദൎയ്യത്തഴപ്പും, ഈ കാട്ടിലിലുള്ള ഏകാന്തവാസവും മററും ഓൎക്കുമ്പോൾ എന്റെ മനസ്സ് പതറുന്നു. ഹേ! കാമിനി! കാമ

രൂപികളായ രാക്ഷസന്മാർ പാർക്കുന്ന ഈ കൊടുങ്കാട്ടിൽനിന്ന് നീ ഭദ്രമായി തിരിച്ചുപോകുക. പരിഷ്കൃതനഗരങ്ങൾ, രമണീയഹർമ്മ്യപ്രാസാദങ്ങൾ എന്നിവയാണ് നിനക്ക് യോഗ്യമായിട്ടുള്ളവ. മൃണാളസദൃശമായ നിന്റെ മൃദുചരണങ്ങൾക്ക് സഞ്ചരിപ്പാൻ പറ്റിയ സ്ഥലം സുരഭിലങ്ങളായ പൂഞ്ചോലകളാണല്ലോ. അസിതേക്ഷണയായ നിന്റെ സൗന്ദര്യത്തികവിന്, വരമാല്യങ്ങൾ, വിശിഷ്ടപേയഭോജ്യങ്ങൾ, പൂഞ്ചേലകൾ, ഉത്തമനായ ഭർത്താവ് എന്നിവയെല്ലാമല്ലേ യോജിച്ചവ? ഇത്രയും വിശിഷ്ടയായ ഭവതി ആരാണ്? ഭദ്രനാരിയോ, മദൽപ്രിയയോ, ദേവതാംഗനയോ ആയിരിക്കാം ഭവതി. എടോ! ഭദ്രേ! ഇത് രാക്ഷസന്മാർ വസിക്കുന്ന ഘോരവനമാണല്ലോ. ഗന്ധർവ്വന്മാരോ, കിന്നരന്മാരോ ഇവിടെ സഞ്ചരിക്കപോലും പതിവില്ല. അങ്ങിനെയിരിക്കെ ഭവതി ഇവിടെ വന്നതെങ്ങിനെ? ശാഖാമൃഗങ്ങൾ, ഭയങ്കരസിംഹങ്ങൾ, ഗന്ധദ്വിപങ്ങൾ, ഭീമറ്യാല്ല്യങ്ങൾ, കണ്ടാൽ പേടിക്കുന്ന പുലികൾ തുടങ്ങിയ പല ദുഷ്ടജന്തുക്കളും വസിക്കുന്ന കൊടുങ്കാടല്ലേ ഇത്. നിനക്കവയെ ഭയമില്ലേ. മദിച്ച വാരണങ്ങൾ വായ് തുറന്നു ഗർജ്ജിക്കുമ്പോൾ നീ പേടിക്കാതിരിക്കുന്നതെങ്ങിനെ? ഹേ! കമലലോചനെ! നീ ആർ? നിന്റെ കരസ്പർശമേറ്റ് ഏതൊരു ഭാഗ്യവാനാണ് സംതൃപ്തികൊള്ളുന്നത്? എന്തു കാരണം കൊണ്ടാണ് രാക്ഷസനിലയമായ ഈ ദണ്ഡകവനത്തെ നീ ആശ്രയിക്കുന്നത്." വിപ്രവേഷം പൂണ്ട് തന്റെ സമീപം വന്നു നില്ക്കുന്ന സൗമ്യദർശനനായ രാവണനെ സമസ്തവിധമായ അതിഥിസൽക്കാരങ്ങളോടെ മൈഥിലി വിധിപൂർവ്വകം അർച്ചിച്ചു. പാദ്യാസനങ്ങൾകൊണ്ടെല്ലാം ആ ദുരാശയൻ പൂജിക്കപ്പെട്ടു. കമണ്ഡലു, കാഷായവസ്ത്രം മുതലായവ ധരിച്ച് ഭിക്ഷുവേഷത്തിൽ വന്നിരിക്കുന്ന ആ രാക്ഷസനെ വൈദേഹി ഒരു ബ്രാഹ്മണോത്തമനെന്ന നിലയ്ക്ക് ഭക്ഷണത്തിന്നു ക്ഷണിച്ചു. "ഹേ! ഭൂസുരേന്ദ്ര! ഇതാ ഈ ആസനത്തിൽ ഇരുന്നു വിശ്രമിക്കാം. ഇതാ ജലം; കാൽ കഴുകുക. രുചികരങ്ങളായ ഉത്തമഫലങ്ങൾ ഇതാ യഥേഷ്ടം

മുണ്ട്. എടുത്തു ഭക്ഷിക്കുക" എന്നിങ്ങിനെ വിനയവും കർണ്ണമധുരവുമായ സീതയുടെ വാണികൾ കേട്ട് രാവണന്റെ ഹൃദയം ആ ഉത്തമയിൽ വിലീനമായി. നരവരോത്തംസമായ രാമന്റെ ഇഷ്ടവല്ലഭയെ—ആ ശുഭാംഗിയെ അവൻ ബലാൽ ഹരിപ്പാൻതന്നെ നിശ്ചയിച്ചു. മിഥിലേശപുത്രിയും ശത്രുമാഥിയും വീരതല്ലജവുമായ ശ്രീരാഘവന്റെ പ്രാണപ്രിയയെ—ആ മഹിളാഹീരത്തെ നോക്കി നോക്കിത്തന്നെ, ദുർബ്ബുദ്ധിയായ ദശകന്ധരൻ ആത്മവധത്തിന്നൊരുമ്പെട്ടു. അതിഥിയെ സൽക്കരിപ്പാൻ നന്ന ബദ്ധപ്പെട്ടുകൊണ്ടിരുന്ന ആ മിഥിലേശപുത്രി, മൃഗയാഗതനായ തന്റെ ഭർത്താവൊ പതിയെ തിരഞ്ഞു പോയ ലക്ഷ്മണനൊ തിരിച്ചുപോരുന്നണ്ടൊ എന്ന് പല പ്രാവശ്യവും ആ കൊടുംകാട്ടിലേക്കു സൂക്ഷിച്ചു നോക്കി. പക്ഷെ ആ വരാംഗി ആരുടെയും വരവു കണ്ടില്ല.



## സർഗ്ഗം 47

### സീതാരാവണസംവാദം

"അതിഥിയായ ഈ അന്തണശ്രേഷ്ഠനെ യഥാവിധി പൂജിച്ചു സല്ക്കരിക്കാഞ്ഞാൽ ഇദ്ദേഹം എന്നെ ശപിക്കുമല്ലൊ" എന്നിങ്ങിനെ മുഹൂർത്തനേരം ധ്യാനിച്ച് വൈദേഹി, ഭിക്ഷുവേഷധാരനായ രാവണനോടിങ്ങിനെ പറഞ്ഞു, "ഹേ! ദ്വിജോത്തമ! മഹാത്മാവും മിഥിലേശ്വരനുമായ ജനകന്റെ ദുഹിതാവാണ് ഞാൻ. എന്റെ പേർ സീതയെന്നാണ്. രാമന്റെ വല്ലഭയുമാണ്. സർവ്വകാമസമൃദ്ധങ്ങളായ മാനുഷഭോഗങ്ങളും ഭുജിച്ച് ഞാൻ ഇക്ഷ്വാകുകുലപത്തനത്തിൽ പന്ത്രണ്ടു സംവത്സരം യഥാസുഖം വസിച്ചു. പിന്നെ പതിമൂന്നാംകൊല്ലം ഭൂപാലകുലമൌലിയായ ദശരഥൻ, മന്ത്രിമാരോടെല്ലാം ആലോചിച്ച്, രാമനെ രാജാവായി അഭിഷേകംചെയ്യാൻ തീച്ചയാക്കി. അഭിഷേചനത്തിന്ന വേണ്ടുന്ന സംഭാരങ്ങളും എല്ലാം ശേഖരിച്ചു. സ്വകൃതംനിമിത്തം, തദവസരത്തി

ൽ ആൎയ്യയായ കൈകേയി, എന്റെ പ്രാണവല്ലഭനായ രാമനെ നാട്ടിൽനിന്നകററണമെന്നും ഭരതന്ന് രാജ്യാഭിഷേകം ചെയ്യേണമെന്നും ഉള്ള രണ്ടു വരങ്ങൾ, എന്റെ ശ്വശുരനും സത്യസന്ധനുമായ മഹാരാജാവിനോടു യാചിച്ചു. "ഞാൻ ഉണ്ണുകയാകട്ടെ, ഉറങ്ങുകയാകട്ടെ, ജലപാനംപോലും ചെയ്കയാവട്ടെ, ഉണ്ടാവില്ല. രാമനഭിഷേകം ചെയ്താൽ ആ നിമിഷംതന്നെ എന്റെ ജീവിതം അവസാനിക്കും" എന്നിപ്രകാരം കൈകേയി പറഞ്ഞതു കേട്ട് ലോകമാന്യനായ എന്റെ ശ്വശുരൻ, ഈ വരങ്ങളെ അന്യഥാ ചെയ്യേണമെന്ന്, എത്രയോ പ്രാവശ്യം അവളോടു യാചിച്ചു. എങ്കിലും, അവൾ അതിന്നു വഴിപ്പെട്ടില്ല. ഈ കാലത്ത്, എന്റെ ഭൎത്താവിന്ന് ഇരുപതു വയസ്സു മാത്രമെ ആയിരുന്നുള്ളു. എനിക്ക് പതിനെട്ടും ആയിരിക്കണം. ആയതനേത്രനും, ആജാനുലംബഹസ്തനുമായ രാമൻ ഭൂതഹിതത്തിൽ എത്രയും തല്പരനാണ്. പ്രിയവാദിയും ശുചിയും ഗുണോൽകൃഷ്ടനുമായ അദ്ദേഹം സത്യത്തിൽ ദൃഢവ്രതനുമാണ്. തേജസ്വിയും എന്നാൽ കാമാൎത്തനുമായ ശ്വശുരനാകട്ടെ, കൈകേയിയുടെ ഹിതത്തിന്നു വിധേയനാകനിമിത്തം, രാമാഭിഷേകം മുടങ്ങിപ്പോയി. എന്റെ പ്രാണവല്ലഭൻ പിതൃസമീപം ചെന്നപ്പോൾ, കൈകേയി രാമനോട് ധൃഷ്ടവചനങ്ങൾ ഇങ്ങിനെ പറഞ്ഞു. "ഹേ രാമ! നിന്റെ പിതാവ് നിന്നോടാജ്ഞാപിക്കുന്നതെന്തെന്ന് പറയാം; കേട്ടുകൊൾക. ഒട്ടും ശങ്കകൂടാതെ രാജ്യം ഭരതന്നു കൊടുക്കണം. പതിനാലു സംവത്സരം നീ വനത്തിൽ വാഴുകയും വേണം. അതിനാൽ വനവാസത്തിന്ന് വേഗം പുറപ്പെട്ടുകൊള്ളുക. പിതാവിന്റെ വാക്കിനെ സഫലമാക്കുക." കേകയപുത്രിയായ തന്റെ മാതാവിന്റെ വചനങ്ങൾ കേട്ട്, രാമന്ന് ഒട്ടും വൈമനസ്യമുണ്ടായില്ല. 'അങ്ങിനെ തന്നെ'യെന്ന് ധൈൎയ്യസമേതം അദ്ദേഹം സമ്മതിച്ചു. ദൃഢവ്രതനായ എന്റെ ഭൎത്താവ്, അപ്രകാരം പ്രവൎത്തിക്കയും ചെയ്തു. എന്റെ പ്രാണവല്ലഭനായ രാമൻ ദാനം കൊടുക്കയെ ഉള്ളൂ; വാങ്ങുകയില്ല. സത്യമേ പറയൂ; അസത്യം ഒരിക്കലും വചിക്കയില്ല.

ഹേ! ഭൂസുരശ്രേഷ്ഠ! രാമന്റെ മാഹാത്മ്യമറിയ ദൃഢവ്രതങ്ങൾ ഇവയെല്ലാമാണ്. പുരുഷസിംഹനും ശത്രുഘാതിയും മഹാപരാക്രമിയും, രാമന്റെ വൈമാത്രേയസോദരനുമായ ലക്ഷ്മണൻ രാമന് എപ്പോഴും സഹായിയാണ്. ധർമ്മചാരിയും ദൃഢവ്രതനും രാമസോദരനുമായ അവനും ചാപബാണങ്ങൾ ധരിച്ച്, പ്രവ്രാജകനായ രാമനെ അനുഗമിച്ചിട്ടുണ്ട്. രാമാനുവ്രതയായ ഞാനും രാമനോടൊന്നിച്ചു പുറപ്പെട്ടു. ജട ധരിച്ച്, താപസവേഷം പൂണ്ട്, സോദരനോടുകൂടെ ധർമ്മപരനും ജിതേന്ദ്രിയനുമായ രാമനും, ഞാനും, ദണ്ഡകാരണ്യം പ്രാപിച്ചു. കൈകേയിനിമിത്തം, ഇങ്ങിനെ രാജ്യഭ്രഷ്ടരായ ഞങ്ങൾ മൂവരും ഹേ! അന്തണശ്രേഷ്ഠ! ഓജസ്സുമൂലമായി, അതിഗംഭീരമായ ഈ കാനനത്തിൽ സഞ്ചരിക്കുന്നു. മുഹൂർത്തനേരം അങ്ങുന്ന് ഇവിടെ ഇരുന്നു വിശ്രമിക്കുക. എന്റെ ഭർത്താവ് വന്യഭക്ഷ്യങ്ങളുംകൊണ്ട് ഇപ്പോൾ തിരിച്ചുവരും. ഹേ! വിപ്രപുംഗവ! അങ്ങയുടെ നാമമെന്താണ്. ഏതൊരു ഗോത്രത്തെയാണ് അങ്ങു അലങ്കരിക്കുന്നതു്. ഈ ദണ്ഡകവനത്തിൽ തനിയേ സഞ്ചരിപ്പാൻ കാരണമെന്തു്? എന്നീ പരമാർത്ഥമെല്ലാം കേൾപ്പാൻ എനിക്കു നന്നെ ആഗ്രഹമുണ്ട്. രാമമഹിഷിയായ സീതയുടെ ഈ വാക്കുകൾ കേട്ട്, മഹാബലനും രാക്ഷസാധിപതിയുമായ രാവണൻ, തീവ്രതരം ഇപ്രകാരമാണ് പറഞ്ഞതു്. "ഹേ! സീതേ! ദേവദാനവന്മാരോടും പന്നഗങ്ങളോടും കൂടിയ ജഗത്തു മുഴുവൻ, ഏതൊരുവൻ മൂലമായി ഭയന്നു വിറക്കുന്നു; ആ രാക്ഷസകുലേശ്വരനായ രാവണനാണ് ഞാൻ. ഹേ! ശോഭനേ! 'പട്ടടുത്തു്', കനകപ്രഭയോടെ വിളങ്ങുന്ന നിന്നെക്കണ്ടതുമുതൽ സുന്ദരികളായ എന്റെ അംഗനമാരിൽപോലും എനിക്കു രതിയില്ലാതായി ഹേ! സുഭഗേ! അവിടവിടെനിന്ന് എത്രയോ സുന്ദരിമാരെ ഞാൻ അപഹരിച്ചുകൊണ്ടുവന്നിട്ടുണ്ട്. ആ എല്ലാ സുന്ദരിമാരിലുംവെച്ച് നീ എന്റെ അഗ്ര്യമഹിഷിയായിരിക്കുക. നിനക്കതു നന്നയാണ്. ലങ്കയെന്നു പ്രശസ്തമായ എന്റെ മഹാപുരി സമുദ്രമദ്ധ്യത്തിൽ ശോഭിക്കുന്നു. പർവ്വതമുടിയിൽ സ്ഥിതിചെ

ള്ളുന്ന ആ പുരം സാഗരവാരിയാൽ ചുററപ്പെട്ടുള്ളതാണ്. ഹേ! ഭാമിനി! എന്നോടൊന്നിച്ച്, നിനക്കവിടെയുള്ള പൂങ്കാവനങ്ങളിൽ വിഹരിക്കാം. പിന്നെ ഈ അരണ്യവാസത്തിൽ നിനക്കൊരിക്കലും രതിയുണ്ടാകയില്ല. ഹേ! വൈദേഹി! നീ എന്റെ ഭാൎയ്യയായി ഭവിക്കുക. സൎവ്വാഭരണവിഭൂഷിതകളായ അസംഖ്യം ദാസിമാർ നിന്നെ എപ്പോഴും പരിചരിക്കും." രാവണന്റെ ദുസ്സഹമായ ഈ ദുരുക്തികൾ കേട്ട്, ചാരുഗാത്രിയായ ജനകജ ഏററവും കുപിതയായി. രാക്ഷസേശ്വരനെ തീരെ അവഗണിച്ച്, അവൾ അവനോടിങ്ങിനെ മറുപടി പറഞ്ഞു. "ഹേ! രാവണ! മഹാഗിരിപോലെ ഒട്ടും കുലുക്കമില്ലാത്തവനും മഹേന്ദ്രസമാനനുമാണ് എന്റെ ഭൎത്താവായ രാമചന്ദ്രൻ. മഹാൎണ്ണവംപോലെ അക്ഷോഭ്യനായ ആ പ്രഭുവിന്റെ ധൎമ്മദാരങ്ങളാണ് ഞാൻ. സൎവ്വലക്ഷണസമ്പന്നനും ന്യഗ്രോധംകണക്കെ പ്രാണികൾക്കെല്ലാം ആശ്രയവുമായ രാമന്റെ, ധൎമ്മചാരിണിയായ വല്ലഭയാണ് ഞാൻ. സത്യസന്ധനും മഹാഭാഗനുമായ ആ പുരുഷപുംഗവനെ ആശ്രയിച്ചാണ് ഞാൻ വസിക്കുന്നത്. മഹാബാഹുവും മഹോരസ്കനും ശാൎദ്ദൂലവിക്രാന്തനും രഘുവംശാലങ്കാരവുമായ രാമന്റെ അനുവ്രതയാണ് ഞാൻ. പൂൎണ്ണചന്ദ്രവദനനും മഹാമനസ്കനുമായ രാമൻതന്നെയാണ് എനിക്ക് ഈശ്വരനും. എന്നാൽ ഹേ! രാവണ! നീയോ, സുദുൎല്ലഭയായ സിംഹിയെ ജംബുകനെന്നപോലെ, എന്നെ കാമിക്കുന്നു. വികൎത്തനപ്രഭയെയെന്നപോലെ നിനക്ക് സ്പൎശിപ്പാൻ തക്കവളല്ല രാമപത്നി. ആസന്നമൃത്യുവായ നിനക്കുതുല്യം മന്ദഭാഗ്യരായുള്ളവർ അസംഖ്യം കാഞ്ചനവൃക്ഷങ്ങൾ കാണുന്നു. ഹേ! രാവണ! നീ രാമമഹിഷിയെ കാമിക്കുന്നുവല്ലൊ. ക്ഷുധിതനും മൃഗരിപുവുമായ ഭയങ്കരസിംഹത്തിന്റെ വക്ത്രത്തിൽനിന്നും അതിന്റെ ദംഷ്ട്രം പറിപ്പാനാണ് നീ കൊതിക്കുന്നത്. ഉഗ്രസൎപ്പത്തിന്റെ വായിൽനിന്നും വിഷപ്പല്ലു പൊരിച്ചെടുപ്പാൻ നീ ഇച്ഛിക്കുന്നു. മഹത്തായ മന്ദരപൎവ്വതത്തെ കയ്യിലെടുത്തുകൊണ്ട് യഥാസുഖം പോകാമെന്നാണൊ നിന്റെ വിചാരം. കാളകൂടവിഷത്തെപ്പാനംചെയ്തു

സുഖിച്ചിരിക്കാമെന്ന് നീ കരുതുന്നുവോ. സൂചികൊണ്ടാണല്ലൊ നീ നിന്റെ അക്ഷി തുറപ്പാൻ ശ്രമിക്കുന്നത്. തീക്ഷ്ണമായ ഖഡ്ഗമുനയെ നീ നാവുകൊണ്ട് നക്കുന്നു. രാഘവപത്നിയെ പ്രാപിപ്പാൻ നീ കൊതിക്കേണ്ട. വലിയ ശിലയും വഹിച്ചുകൊണ്ട് സമുദ്രം കടക്കാമെന്നു നീ കരുതരുത്. സൂര്യചന്ദ്രന്മാരെ കരംകൊണ്ടു പിടിപ്പാൻ ഒരിക്കലും നിനക്കു സാദ്ധ്യമല്ല. രാമന്റെ പ്രാണവല്ലഭയെ പ്രധർഷണം ചെയ്‌വാനാണല്ലൊ നിന്റെ ഭാവം. കത്തിജ്വലിക്കുന്ന വഹ്നിയെ വസ്ത്രത്തിൽ പൊതിഞ്ഞെടുപ്പാൻ നീ കൊതിക്കുന്നു. ഹെ! രാവണ! മംഗളവ്രതയായ രാമപത്നിയെ ഭജിപ്പാൻ നീ ഇച്ഛിക്കുന്നു; കഷ്ടം!. ഇരിമ്പുശൂലത്തിന്റെ മുനയിൽ ചവിട്ടി നടപ്പാനാണല്ലൊ നിന്റെ ആഗ്രഹം. രാമപ്രിയയെ അപഹരിച്ചുകൊണ്ടുപോകാമെന്ന നിന്റെ വിചാരം നിഷ്ഫലംതന്നെ. സിംഹവും സൃഗാലനുമെന്നപോലെയും, സമുദ്രവും തോടുമെന്നപോലെയും, ഉൽകൃഷ്ടമദ്യവും പുളിച്ച കാടിയുമെന്നപോലെയും നിനക്കും രാമനും തമ്മിൽ അന്തരമുണ്ട്. സുവർണ്ണത്തിനും ഈയത്തിനുമെന്നപോലെയും, ചന്ദനവെള്ളത്തിനും ചളിവെള്ളത്തിനുമെന്നപോലെയും, ഹസ്തിക്കും ബിഡാലനുമെന്നപോലെയും ഹെ! രാവണ! നിനക്കും ദാശരഥിക്കും തമ്മിലുള്ള വ്യത്യാസം അല്പമല്ല. വായസവൈനതേയന്മാരെപ്പോലെയും, മയൂരനീർക്കോഴികളെപ്പോലെയും, സാരസഗൃധ്രങ്ങളെപ്പോലെയും ദശരഥാത്മജനും നീയും തമ്മിൽ വ്യത്യസ്തരാണ്. അമരേന്ദ്രസമാനനും കാർമ്മുകബാണഹസ്തനുമായ ആ രാജവീരൻ ഇരിക്കെ, നീ എന്നെ ഹരിക്കയൊ. തണ്ഡുലഭ്രാന്തിയോടെ മധുമക്ഷിക ഭക്ഷിക്കുന്ന വൈരക്കല്ല് അതിന് ദഹിക്കാറുണ്ടോ." നിഷ്കളങ്കയായ സീത ഉത്സാഹമായ ദുഃഖത്തോടുകൂടിയാണ് ഇപ്രകാരമെല്ലാമുരചെയ്തത്. കൊടുങ്കാറ്റിൽ കദളിവാഴപോലെ വ്യഥയാൽ ആ മനോഹരയുടെ ഗാത്രം ഉലഞ്ഞുപോയി. ഇങ്ങിനെ ഭയന്നു വിറക്കുന്ന സീതയിൽ പ്രതിഭയം വളർപ്പിക്കേണ്ടതിന്നായി, അന്തകതുല്യനായ ആ നിശിചരൻ തന്റെ കുലം, ബലം, നാമം, ഉഗ്രകർമ്മങ്ങൾ ഇന്നിവയെല്ലാം വിസ്തരിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞുതുടങ്ങി.

# സൎഗ്ഗം 48

## രാവണപ്രഖ്യാപനം.

---

സീതയുടെ ഈ വാണികൾ കേട്ട്, രാവണൻ ഏററവും കുപിതനായി. പുരികം ചുളിച്ചുകൊണ്ട് അവൻ പരുഷവാക്കുകൾ ഇങ്ങിനെ പറകയാണ് പിന്നീട ചെയ്തത്. "ഹേ! വരവൎണ്ണിനി! വൈശ്രവണന്റെ സാപത്ന്യസോദരനായ ദശഗ്രീവനാണ് ഞാൻ. രാവണനെന്നു പ്രഖ്യാതനുമാണ്. ഹേ! മനോഹരെ! നീ നല്ലവണ്ണം സൂക്ഷിച്ചുവേണം ഇത്തരം വചനങ്ങൾ ഉരചെയ്യുവാൻ. ദേവഗന്ധൎവ്വന്മാർ, പിശാചുക്കൾ, ഉരഗങ്ങൾ, പക്ഷികൾ തുടങ്ങിയ സൎവ്വഭൂതങ്ങളും കാലനെക്കണ്ട ജീവികൾപോലെ, എന്നെ ഭയന്നു മണ്ടുന്നു. സംഗതിവശാൽ ഒരിക്കൽ എന്റെ വൈമാത്രേയസോദരനും യക്ഷരാജാവുമായ വൈശ്രവണന്നുനേരെ എനിക്ക് കഠിനമായ ക്രോധം ഉളവായി. തന്നിമിത്തം എനിക്കവനോട് ദ്വന്ദ്വയുദ്ധത്തിൽ ഏൎപ്പെടേണ്ടിയുംവന്നു. ആ യുദ്ധത്തിൽ എന്റെ സോദരൻ തീരെ പരാജയപ്പെട്ടുപോയി. സൎവ്വസമൃദ്ധമായ പുരിയും പരിത്യജിച്ച് അവൻ പാഞ്ഞുകളഞ്ഞു. നരവാഹനനായ അവൻ ഇപ്പോൾ കൈലാസപൎവ്വതത്തിൽ വസിക്കുന്നുണ്ട്. ഹേ! മഞ്ജുളഭാഷിണി! കാമഗവും മംഗളകരവുമായ പുഷ്പകവിമാനം എന്റേതാണ്. എന്റെ വീൎയ്യപരാക്രമങ്ങൾകൊണ്ട് ഞാൻ അതിനെയും കരസ്ഥമാക്കി- അതിൽ കയറിയാണ് ഞാൻ സദാ അഭ്രമാൎഗ്ഗത്തൂടെ സഞ്ചരിക്കാറുള്ളത്. ഹേ! മിഥിലേശനന്ദിനി! എന്റെ ക്രോധമുഖം കണ്ടുനില്പാൻ ശക്രൻ തുടങ്ങിയ ദേവകളും ശക്തരല്ല. ഞാൻ ചെല്ലുന്ന സ്ഥലത്തെല്ലാം മാരുതൻ, വളരെ ശങ്കയോടുകൂടിയേ ചലിക്കാറുള്ളു. തീക്ഷ്ണരശ്മിയായ വിരോചനൻ, എന്നെ ഭയന്ന്, ശീതകരനായി ഭവിക്കുന്നു. വൃക്ഷപത്രങ്ങൾ എന്റെ കല്പനകൂടാതെ ചലിക്കാറില്ല. നദികൾ പ്രവഹിക്കയുമില്ല. അമരാവതി സമാനമായി, ഘോരരാക്ഷസസങ്കുലമായിരിക്കുന്ന എന്റെ ലങ്കാപുരി, സമുദ്രത്തി

ൻെറ മറുകരയിൽ സ്ഥിതിചെയ്യുന്നു. പാണ്ഡുരവൎണ്ണം ചേൎന്ന്, തപനീയസാലങ്ങൾ ചൂഴന്ന്, ഹേമരത്നങ്ങൾ നിറഞ്ഞ്, വിശിഷ്ടകക്ഷ്യകൾകൊണ്ടും തോരണങ്ങൾകൊണ്ടും വിളങ്ങി, സമുദ്രപൎയ്യന്തമായിക്കിടക്കുന്ന ഈ പുരി, പ്രദ്യോതനകോടികാന്തിയോടെ പ്രകാശിക്കുന്നു. ഹസ്ത്യശ്വരഥങ്ങൾ, തൂൎയ്യധ്വനികൾ, സൎവ്വകാലഫലവൃക്ഷങ്ങൾ, രമ്യോദ്യാനങ്ങൾ എന്നിവകൊണ്ടു സാന്ദ്രമായി, നൂറുയോജന നീളവും മുപ്പതു യോജന വീതിയും ഉള്ള ഈ മഹാപുരിയിൽ, ഹേ! മനോഹരെ! നീ എന്നോടൊന്നിച്ച് യഥാസുഖം ക്രീഡിക്കുക. ഹേ! സുന്ദരാപാംഗി! മനുഷ്യസ്ത്രീകളുടെ ചിന്തപോലും പിന്നെ നിന്നിലുണ്ടാകയില്ല. ഹേ! ഉൽകൃഷ്ടെ! സൎവ്വവിധമായ ദിവ്യമാനുഷഭോഗങ്ങൾ നിനക്കവിടെ ഭുജിക്കാം. ഗതായുസ്സായ രാമനെ നീ വിസ്മരിക്കുക. തനിക്കേറ്റവും പ്രിയപ്പെട്ട മകനെ *രാജ്യം വാഴിച്ചു. മന്ദവീൎയ്യനും ജ്യേഷ്ഠപുത്രനുമായ ഇവനെ രാജ്യത്തിൽനിന്നും അകററിവിടുകയുംചെയ്തു. ഇതാണല്ലൊ പിതാവായ ദശരഥൻ ചെയ്തതു്. വിഗതചേതനനും രാജ്യഭ്രംശനിമിത്തം തപസ്വിയുമായിത്തീൎന്നിട്ടുള്ള, പാവപ്പെട്ട ആ രാമനെ ആശ്രയിച്ച്, ഹേ! വിശാലലോചനെ! നീ എന്തൊരു സുഖമാണ് അനുഭവിപ്പാൻ പോകുന്നതു്. രക്ഷോനായകനും കാമിയും നിന്നെച്ചിന്തിച്ച് പ്രദ്യുമ്നസായകമേററു വലയുന്നവനുമായ എന്നെ, ഹേ! മനോഹാരിണി! നീ നിരസിക്കരുതു്. എന്നോട് മറുതൊന്നും പറയാതിരിക്കുക. പുരൂരവസ്സിനെ പാദംകൊണ്ടു ചവിട്ടിത്തള്ളിയ ഉൎവ്വശിയെപ്പോലെ, നീ പിന്നീടു പരിതപിക്കും. മാനുഷനായ രാമൻ സമരത്തിൽ എൻെറ ഒരു വിരലിന്നു സമനല്ല. ഞാൻ ഇപ്പോൾ ഇവിടെ വന്നുചേൎന്നതുതന്നെ നിൻെറ ഭാഗ്യവിശേഷംകൊണ്ടാണ്. എന്നെ ഭജിക്കുക." രാവണൻെറ ഈ മൎയ്യാദവിട്ട വാക്കുകൾ കേട്ട്, വൈദേഹി ക്രോധോജ്വലിതനേത്രയായി. ഏകാകിനിയാണ അവൾ അവനോട് പരുഷതരം ഇങ്ങിനെ പറഞ്ഞു. "എടാ! രാവണ! സൎവ്വഭൂതങ്ങളും കൈവണങ്ങുന്ന ധനദൻെറ ഭ്രാതാവാണ് നീ, എന്നല്ലെ പറഞ്ഞതു്. പിന്നെ ങി, ഈ കുത്സിതക

ക്കത്തിന് തുനിയുന്നതെന്താണ്? ഹേ! രാക്ഷസാധിപ! നിൻെറ വംശം അടിയോടെ അററു തെറിക്കാറായിരിക്കുന്നു. കക്കശനും, ദുർബുദ്ധിയും, അജിതേന്ദ്രിയനുമായ നീയാണല്ലൊ രാജാവു്. രാമ പത്നിയെ അപഹരിച്ചു ജീവിച്ചിരിക്കാമെന്ന് നീ കരുതുന്നുവൊ. വജ്രധരനായ ഇന്ദ്രൻെറ കയ്യിൽനിന്നും അതുലപ്രഭയോന്ന ശചിയെ അപഹരിച്ചു്, ഒരുപക്ഷെ നീ ചിരകാലം ജീവിച്ചുവെന്നു വരാം. എന്നെപ്പോലുള്ള പാവനകളെ തൊട്ടശുദ്ധമാക്കിയാൽ, അമൃതം കുടിച്ചാലും മരണത്തിൽനിന്ന് നിനക്കു മോചനം ലഭിക്കുന്നതെങ്ങിനെ?

---

## സർഗ്ഗം 49

### സീതാവിലാപം.

---

സീതാദേവിയുടെ ഈ ഉക്തികൾകേട്ട് പ്രതാപശാലിയായ ദശകന്ധരൻ ഹസ്തങ്ങൾ തമ്മിൽ കോർത്തുകെട്ടി വിജൃംഭണംചെയ്തു്. വീണ്ടും അവൻ വൈദേഹിയെ നോക്കി, ഉഗ്രതരം ഇങ്ങിനെ പറഞ്ഞു. "എടോ! സീതെ! ഉന്മത്തയായ നീ, എൻെറ വീര്യപരാക്രമങ്ങൾ കേട്ടിട്ടില്ലെന്നു തോന്നുന്നു. ആകാശത്തിൽ നിന്നുകൊണ്ടു തന്നെ ഹസ്തങ്ങളാൽ അവനിയെപ്പൊക്കിയെടുപ്പാൻപോലും ഞാൻ ശക്തനാണു. സമുദ്രജലത്തെ നിശ്ശേഷം കുടിച്ചു വററിപ്പാനും എനിക്കു പ്രയാസമില്ല. ആജിയിൽ ഞാൻ അന്തകനെ ഹനിക്കാം. തീക്ഷ്ണശസ്ത്രങ്ങൾകൊണ്ട്, സൂര്യമാർഗ്ഗത്തെത്തടുക്കാം. ഭൂമിയെപ്പിളക്കാം. ഹേ! ഉന്മത്തെ! കാമരൂപനും കാമഗനുമായ നിൻെറ കാമുകനെ ഇതാ കണ്ടുകൊൾക." സൂര്യസന്നിഭങ്ങളും ജ്വലിക്കുന്ന വഹ്നിപോലെ അത്യന്തതീക്ഷ്ണങ്ങളുമായ രാവണൻെറ ഉഗ്രനയനങ്ങൾ, ക്രോധാധിക്യത്താൽ ചുററും മഞ്ഞളിച്ച്, രക്തവർണ്ണത്തോടെ ഉഗ്രതരം ഭയങ്കരങ്ങളായി. കുബേരസോദരനായ അവൻ പെട്ടെന്ന് തൻെറ സൌമ്യരൂപം പരിത്യജിച്ചു്, കാലതുല്യമായ സ്വസ്വരൂപം കൈക്കൊണ്ടു. ശോണലോചനങ്ങളോടും തപനീയ

കുണ്ഡലങ്ങളോടുംകൂടി മഹാദ്യുതിയാന്ന പംക്തികന്ധരൻ ചാപബാണങ്ങൾ ധരിച്ച്. ക്രോധത്താൽ പല്ലു ഞെരിച്ചുകൊണ്ടു, നീലജീമൂതംപോലെ ഏററവും ഉഗ്രനായി. ഭിക്ഷുവേഷം വെടിഞ്ഞു, തൻെറ മഹാകായത്തോടും രക്താംബരത്തോടും പത്തു തലകളോടും തുടുത്ത കണ്ണുകളോടുംകൂടി, രാക്ഷസാധിപനായ അവൻ സതിരത്നമായ സീതയെ, മിഴികൾ ഉരുട്ടിക്കൊണ്ടൊന്നു നോക്കി. സുകേശിനിയും അരുണകാന്തിപോലെ അതീവശോഭയുള്ളവളും ദിവ്യഭൂഷകങ്ങൾ അണിഞ്ഞവളുമായ ആ വൈദേഹിയോട്, അവൻ ഇങ്ങിനെ പറഞ്ഞുതുടങ്ങി. "ഹേ! വരാരോഹെ! മൂന്നു ലോകത്തിലും പ്രഖ്യാതനായ പതിയോടൊന്നിച്ചു രമിപ്പാൻ നീ ഇച്ഛിക്കുന്നില്ലെ? ഇതാ എന്നോടു ചേൎന്നുകൊള്ളുക. നിനക്കു ചേൎന്ന ഭൎത്താവാണ് ഞാൻ. ഭദ്രെ! എന്നോടൊന്നിച്ച്, വളരെക്കാലം ക്രീഡിക്കുക. ഞാൻ നിനക്ക്, എത്രയും ശ്ലാഘ്യനായൊരു ഭൎത്താവാണെന്ന്, ഉടനെ നിനക്കു ബോദ്ധ്യമാകും. ഹേ! കാന്തെ! ഹേ! മനോഹരെ! നിനക്കു വിപ്രിയമായി ഒരു കാൎയ്യവും ഞാൻ ആചരിക്കയില്ല. ഒരു മാനുഷനോടുള്ള നിൻെറ അനുരാഗം പരിത്യജിക്ക. എന്നെ സ്നേഹിക്ക. രാജ്യവും പോയി അലഞ്ഞുതിരിയുന്ന പരിമിതായുസ്സായ രാഘവനിൽ നീ അനുരക്തയാകയൊ? ഹേ! മുഗ്ദ്ധവിലോചനെ! പണ്ഡിതമാനിയായ അവൻെറ എന്തു ഗുണം കണ്ടിട്ടാണ് നീ ഈവിധം രമിക്കുന്നത്. ഒരു പെണ്ണിൻെറ വാക്കുനിമിത്തം രാജ്യം വെടിഞ്ഞു, ഇഷ്ടജനങ്ങളോടൊന്നിച്ച്, ദുഷ്ടമൃഗങ്ങൾ നിറഞ്ഞ ഈ കൊടുങ്കാട്ടിൽ വന്നു വസിക്കുന്ന, ബുദ്ധികെട്ടവനല്ലെ അവൻ." കാമമോഹിതനും ദുഷ്ടബുദ്ധിയുമായ ആ രാക്ഷസൻ ഇങ്ങിനെ ഇഷ്ടവചനങ്ങൾ പലതും പറഞ്ഞുനോക്കി. ആകാശത്തിൽ ബുധൻ രോഹിണിയെയെന്നപോലെ, പ്രിയവാദിനിയായ സീതയെ അവൻ മെല്ലെ പിടികൂടി. വാമകരംകൊണ്ട് ഉത്തമാംഗം താങ്ങി, ദക്ഷിണകരംകൊണ്ട് തുടകൾ രണ്ടും ചേൎത്തുപിടിച്ച്. പത്മപത്രാക്ഷിയായ വൈദേഹിയെ അവൻ പൊക്കിയെടുത്തു. അന്തകനിഭനും കരാളദംഷ്ട്രനും മഹാഭുജനും വൻമലപോലെ ഭയങ്കരനുമായ ആ രാക്ഷസനെ

ഏണ്ടു ഭയാത്തരായി വനദേവതമാർ പാഞ്ഞുകളഞ്ഞു. തൽക്ഷണം മായാമയവും രത്നഖചിതവും ദിവ്യവും ഖരഘോരനിസ്വനത്തോടുകൂടിയതുമായ രാവണന്റെ മഹാരഥം അവിടെ ദൃശ്യമായി. മഹൽസ്വനനായ അവൻ കഠിനമായി ഭത്സിച്ചുംകൊണ്ട്, ക്ഷണത്തിൽ ജാനകിയെ കൈയിൽ എടുത്തുവെച്ച് തേരിൽ കയററി. രാവണനാൽ പീഡിക്കപ്പെട്ട യശസ്വിനിയായ സീതയാവട്ടെ, ദുസ്സഹമായ ദുഃഖത്തോടെ ഹ! രാമ! ഹ! ഹ! രാമ! എന്നിങ്ങിനെ രോദനംചെയ്തു. നാഗേന്ദ്രതരുണിയെപ്പോലെ രാവണബാഹുക്കളിൽ അകപ്പെട്ടു പിടയ്ക്കുന്ന അകാമയായ അവളെ കാമാന്ധനായ രാവണൻ അപഹരിച്ച് ആകാശത്തിലേക്കുല്പതിച്ചു. രാക്ഷസേശ്വരനാൽ ആകാശമാർഗ്ഗത്തൂടെ കവന്നുകൊണ്ടുപോകപ്പെട്ട ജനകജ, ആതുരചിത്തയായി മുറവിളിച്ചുകൊണ്ടയിരുന്നു. ഹ! ലക്ഷ്മണ! ഹ! ഹ! മഹാബാഹോ! ഗുരുചിത്തപ്രസാദക! ദുഷ്ടാഗ്രണിയായ ഈ രാക്ഷസൻ ഇതാ എന്നെ വഞ്ചിച്ചുകൊണ്ടുപോകുന്നു. ഇതു ഭവാൻ അറിയുന്നില്ലേ? ഹെ! രാഘവ! ധർമ്മാത്ഥമായി അങ്ങുന്ന് ഉൽകൃഷ്ടസുഖങ്ങളേയും ജീവനെത്തന്നെയും പരിത്യജിക്കുന്നവനാണല്ലൊ. അങ്ങയുടെ പ്രാണവല്ലഭയായ എന്നെ അപഹരിച്ചുകൊണ്ടുപോകുന്ന ഈ കൃത്യത്തെ അങ്ങുന്നു കണ്ടുംകൊണ്ടിരിക്കയാണൊ. ഹെ! പരന്തപ! അവിനീതരെ ദണ്ഡിക്കുന്നവനാണല്ലൊ നിന്തിരുവടി. എന്നാൽ മഹാപാപിയായ ഈ രാവണനെ നിന്തിരുവടി ശാസിക്കാത്തതെന്താണ്? ദുഷ്കർമ്മങ്ങൾക്കുള്ള ഫലം പെട്ടെന്നു ദൃശ്യമാകുന്നില്ല. സസ്യങ്ങൾക്കു ഫലപ്രാപ്തിയെന്നപോലെ, കാലം വരുമ്പോൾ തക്ക ഫലം അവശ്യം സിദ്ധിക്കും നിശ്ചയം. ഹേ! രാവണ! കാലോപഹതനായ നീ, ഈ ചെയ്ത ദുരിതകർമ്മത്തിന്, പ്രാണാപായമാകുന്ന ഘോരഭയം, രാമങ്കൽനിന്നും നിനക്കു സിദ്ധിക്കട്ടെ. ഹ! കൈകേയി! ധർമ്മാത്മാവും യശസ്വിയുമായ രാമന്റെ ധർമ്മപത്നി അപഹൃതയാകകൊണ്ടു, ബന്ധുജനങ്ങളോടുകൂടി ഭവതിയും ഇപ്പോൾ കൃതാത്ഥയായല്ലൊ. ജനസ്ഥാനത്തിൽ പുഷ്പിച്ചുനില്ക്കുന്ന ഹേ! കർണ്ണികാരതരുക്കളെ! ഇതാ ഞാൻ നിങ്ങളോടു

ങ്ങ കാൎയ്യം അപേക്ഷിക്കുന്നു. 'സീതയെ രാവണൻ അപഹരിക്കുന്നു'വെന്നു് നിങ്ങൾ അതിജവം രാമനെ അറിയിക്കുവിൻ. ഉത്തുംഗശൃംഗങ്ങളോടെ നില്ക്കുന്ന ഹേ! പ്രസ്രവണപൎവ്വതമെ! ഇതാ ഞാൻ അങ്ങയെ വന്ദിക്കുന്നു. 'അങ്ങയുടെ പ്രാണപ്രിയയായ സീതയെ ഇതാ രാക്ഷസൻ കട്ടുകൊണ്ടുപോകുന്നു'വെന്നു ഭവാൻ രാഘവനോട്ട് വേഗം ചെന്നുണൎത്തിക്കുക. ഹംസങ്ങളും നീൎപ്പക്ഷികളും നിറഞ്ഞു്, എത്രയും രമ്യമായി വിളങ്ങുന്ന ഹേ! ഗോദാവരീ! ഭവതിയെ ഞാൻ നമസ്കരിക്കാം. ഭവതിയെങ്കിലും വേഗം ചെന്നു്, 'നിന്തിരുവടിയുടെ പ്രാണവല്ലഭയെ ദശാനനൻ ഹരിച്ചുകൊണ്ടുപോകുന്നു'വെന്നു്, രാമനോടു പറയുക. വിവിധവൃക്ഷങ്ങൾകൊണ്ടു നിബിഡമായ ഈ മഹാവനത്തിൽ വാഴുന്ന ദേവതമാരൊ ഇതാ നിങ്ങൾക്കെല്ലാം നമസ്കാരം. 'സീത വഞ്ചിതയായെന്നു്' നിങ്ങൾ എന്റെ വല്ലഭനെ സദയം അറിയിക്കുമൊ. ഈ വനത്തിൽ വസിക്കുന്ന സൎവ്വസത്വങ്ങളേയും ഞാൻ ഇതാ ശരണം പ്രാപിക്കുന്നു. അല്ലയൊ മൃഗപക്ഷികളെ! 'അങ്ങയ്ക്കു പ്രാണനെക്കാൾ പ്രിയതരയായ അങ്ങയുടെ വല്ലഭ, ദശകന്ധരനാൽ അപഹരിക്കപ്പെട്ടു വിവശയായിരിക്കുന്നു'വെന്നു് നിങ്ങളെങ്കിലും ചെന്നു വേഗം എന്റെ പതിയെ ധരിപ്പിക്കുവിൻ. മഹാബാഹുവും ബലശാലിയുമായ രാമൻ, വൈദേഹി വഞ്ചിതയായെന്നു മനസ്സിലാക്കിയാൽ, ദേവലോകത്തുനിന്നായാലും വൈവസ്വതപത്തനത്തിൽനിന്നായാലും പരാക്രമം പ്രയോഗിച്ചു്, എന്നെ തിരികെ കൊണ്ടുപോരും നിശ്ചയം. സുദുഃഖിതയും ആയതനേത്രയുമായ വൈദേഹി, അതികരുണം ഇങ്ങിനെ വിലപിച്ചുകൊണ്ടിരിക്കെ, വൃക്ഷാഗ്രത്തിൽ ഇരുന്നിരുന്ന ഗൃദ്ധ്രശ്രേഷ്ഠനെ അവൾ ദൎശിച്ചു. രാമാനുവ്രതയും സുശ്രോണിയുമായ അവൾ, ക്ലേശക്ലിന്നവും ത്രാസപരവുമായ ഗൽഗദവാണികൾ അവനോടിങ്ങിനെ പറഞ്ഞു മുറയിട്ടു. "ഹേ! പക്ഷിപ്പുവര! പാപകൎമ്മാവായ ഈ രാത്രിഞ്ചരൻ, എന്നെ അനാഥയെപ്പോലെ, നിഷ്ഠുരണം ഇതാ ഹരിച്ചുകൊണ്ടുപോകുന്നു. ക്രൂരനും ബലവീൎയ്യവാനും സായുധനും ദുൎമ്മതിയുമായ ഇവനെ തടുക്കുവാൻ അ

ചെയ്യ്വാൻ ശക്തിയില്ല. അങ്ങുന്നു വേഗം ചെന്നു് രാമനോടും ലക്ഷ്മണനോടും ജനകജ അപഹരിക്കപ്പെട്ടുവെന്ന വൃത്താന്തം, ഉള്ളവണ്ണം ഉണർത്തിക്കുക.

---

## സൎഗ്ഗം 50

### ജടായുവാക്യം.

---

ഉറക്കംനിമിത്തം അല്പമൊന്നു മയങ്ങിപ്പോയ ജടായു, സീതാദേവിയുടെ ഈ ആതുരനാദം കേട്ടു്, ഞെട്ടിയുണർന്നു. തിരിഞ്ഞുനോക്കിയപ്പോൾ വൻമലപോലെ നില്ക്കുന്ന, ഭയങ്കരനായ രാവണനെയും ദുഃഖംനിമിത്തം മുറവിളിക്കുന്ന ദേവിയേയുമാണു് അവൻ കണ്ടതു്. ഗിരികൂടംപോലെ മഹത്തും ബലിഷ്ഠവുമായ തുണ്ഡത്തോടുകൂടിയ ശ്രീമാനായ ആ പക്ഷിപ്രവരൻ, രാവണനെ നോക്കി ഹിതവചസ്സുകൾ ഇങ്ങിനെ പറകയുണ്ടായി. "ഹേ! ദശാസ്യ! ഞാൻ ഗൃദ്ധ്രരാജനാണു്. ധൎമ്മവും സത്യവും പുലൎത്തുന്ന ഞാൻ. ബലവാനായ എന്റെ പേർ ജടായുവെന്നാണു്. ലോകേശ്വരനും മഹേന്ദ്രവരുണസമാനനും സൎവ്വഭൂതഹിതകാരിയുമാണു്, ദശരഥി. ആ മഹാത്മാവിന്റെ ധൎമ്മപത്നിയാണു്, ഈ വരാംഗനാരത്നം. യശസ്വിനിയും സാദ്ധ്വിയും രാമപത്നിയുമായ ഈ സീതയെയാണൊ നീ അപഹരിപ്പാൻ ഒരുമ്പെടുന്നതു്. ഹേ! മഹാരാജ! ധൎമ്മസ്ഥിതനായ ഒരു പാൎത്ഥിവൻ, പരദാരങ്ങളെക്കാമിക്കയൊ? വിശേഷിച്ചും, രാജപത്നി രക്ഷണീയയല്ലെ. പരദാരസ്പൎശമാകുന്ന ഈ നികൃഷ്ടകൎമ്മത്തിൽനിന്നു്, നീ പിന്തിരിയുക. നിന്ദാവഹമായ ഈവിധം ഹീനകൎമ്മത്തിൽ, ധീരന്മാർ ഒരിക്കലും കൈവെയ്ക്കയില്ല. സ്വഭാൎയ്യയെ രക്ഷപ്പെടുത്തുന്നതുപോലെ, മതിശാലികൾ, പരകളത്രത്തേയും പാലിക്കുന്നു. ഹേ! കൌണപേന്ദ്ര! ശാസ്ത്രോക്തമല്ലാത്ത കാമാൎത്ഥങ്ങളേയോ ധൎമ്മത്തെയൊ, ശിഷ്ടന്മാർ കൊതിക്കാറില്ല. ധൎമ്മവും കാമവും ഉൽകൃഷ്ടമായ അൎത്ഥസ

മ്പത്തിയും രാജാവുതന്നെയാണ്. രാജാവു മൂലമായിട്ടാണ്, ധൎമ്മം, ഉൽകൃഷ്ടമായോ അപകൃഷ്ടമായോ തീരുന്നതു്. പാപികൾ വിമാനത്തെയെന്നപോലെ, ദുഷ്ടനും ചപലനുമായ നീ, എങ്ങിനെ ഐശ്വൎയ്യത്തെ പ്രാപിച്ചു. ഉറച്ചുകിടക്കുന്ന, ഒരുവന്റെ സ്വാഭാവിക ഗുണത്തെ തുടച്ചുകളവാൻ ശക്യമല്ല. ദുഷ്ടരിൽ ശിഷ്ടവാസം ഒരിക്കലും ഏല്ക്കയില്ലല്ലൊ. മഹാബലനും ധൎമ്മാത്മാവുമായ രാമൻ, നിന്റെ രാജ്യത്തിന്നാകട്ടെ പുരത്തിന്നാകട്ടെ, അപരാധിയല്ല. പിന്നെ നീ എങ്ങിനെ ആ മഹാപുരുഷനു വിരോധം ചെയ്വാൻ ഒരുമ്പെട്ടു. അക്ലിഷ്ടകൎമ്മാവായ രാഘവൻ, ശൂൎപ്പണഖ കാരണമായി, ജനസ്ഥാനവാസിയും രാക്ഷസാധമനുമായ ഖരനെ ഹനിച്ചുവല്ലൊ. സൂക്ഷ്മം പറകയാണെങ്കിൽ, ഈ കൎമ്മത്തിൽതന്നെയും, രാഘവൻ അക്രമിയല്ല. ലോകനാഥനായ ആ പ്രഭുവിന്റെ ഭാൎയ്യ വൈദേഹിയെ, നീ അപഹരിച്ചുകൊണ്ടുപോകുന്നുവല്ലൊ. വേഗം വിട്ടുകളക. ഈ നികൃഷ്ടകൎമ്മത്തിൽനിന്നും നിവൎത്തിക്ക. ഇന്ദ്രാശനിയേററ വൃത്രാസുരനെന്നപോലെ ദഹനതുല്യമായ ആ മഹാപുരുഷന്റെ ഘോരചക്ഷുസ്സിൽ, നീ വീണു ചാകേണ്ട. മഹാവിഷത്തോടുകൂടിയ ഘോരസൎപ്പത്തെ വസ്ത്രാന്തത്തിൽ ബന്ധിച്ചിട്ടുണ്ടെന്നു് നീ ഓൎക്കുന്നില്ല. കാലപാശം കഴുത്തിൽ കുടുങ്ങിയിട്ടുണ്ടെന്ന കഥയും അന്ധതമൂലം നീ കാണുന്നില്ല. ഹേ! രാവണ! വഹിക്കാവുന്ന ഭാരമെ എടുക്കാവൂ. ദഹിക്കുന്ന അന്നമെ ഭുജിച്ചുകൂടൂ. ലോകത്തിൽ ധൎമ്മവും കീൎത്തിയും യശസ്സും ഏതൊരു കൎമ്മംകൊണ്ടു ലഭിക്കയില്ലയൊ—ദേഹപീഡയെ മാത്രം നല്കുന്ന ആ ഹീനകൎമ്മത്തെ ആർ ആചരിക്കും. ഹേ! രാക്ഷസ! ഞാൻ നന്ന വൃദ്ധൻ. പിതൃപൈതാമഹമായ രാജ്യത്തെ സംരക്ഷിച്ചുകൊണ്ടു്, എനിക്കിപ്പോൾ വയസ്സ്, അറുപതിനായിരം ചെന്നുകഴിഞ്ഞു. നീയാകട്ടെ, യുവാവു്. ചാപബാണങ്ങൾ ധരിച്ചവൻ. കവചധാരി. രഥാരൂഢൻ. എങ്കിലും എടൊ! രാക്ഷസ! ഞാൻ കാണ്കെ, വൈദേഹിയെയുംകൊണ്ടു്, നീ സുഖമായി പോകയില്ല. ന്യായയുക്തങ്ങളായ ഹേതുക്കളുടെ ബലംകൊണ്ടു് സുസ്ഥിരയായ വേദശ്രുതിയെയെന്ന

പോലെ, ഞാൻ കണ്ടുംകൊണ്ടിരിക്കെ സീതയെ ബലാൽ ഹരിപ്പാൻ നിനക്കു ശക്യമല്ല. ശൂരനാണെങ്കിൽ അല്പനേരം നീ എന്നോടു പോരിന്നു നില്ക്കുക. ഖരനെപ്പോലെതന്നെ, നീയും ഇപ്പോൾ, ഹതനായി ഭൂമിയിൽ കിടന്നുറങ്ങും. ദൈത്യദാനവന്മാരെ ആർ പലവട്ടം യുദ്ധത്തിൽ കൊന്നുവീഴ്ത്തിയൊ—ചീരാംബരധാരിയായ ആ രാമൻ, നിന്നെയും അചിരേണ കൊന്നുവീഴ്ത്തും. ഹ! എന്നാൽ ഇപ്പോൾ എന്തു സാധിക്കും. രാജപുത്രന്മാർ അകലെപ്പെട്ടുപോയല്ലൊ. എടാ! രാവണ! അവരെ ഭയന്നു വിറക്കുന്ന നീ ഉടനെ നശിക്കും നിശ്ചയം. ഞാൻ ജീവിച്ചിരിക്കെ, ശുഭാംഗിയും കമലാക്ഷിയും രാമപ്രിയയുമായ ഈ ദേവിയെ, നിനക്കു കൊണ്ടുപോവാൻ സാധിക്കയില്ല. ജീവൻ കളഞ്ഞും, ഞാൻ മഹാത്മാക്കളായ രാമന്നും ദശരഥന്നും, ഹിതം ചെയ്യേണ്ടുവനാണ്. നില്ക്കുക! മുഹൂൎത്തനേരം നീ എന്റെ മുമ്പാകെ നില്ക്കുക. എന്നാൽ കഴിയുന്നവണ്ണം, യുദ്ധംകൊണ്ട് നിന്നെ ഞാൻ സല്ക്കരിക്കുന്നുണ്ട്. ഞെട്ടിയററ ഫലംപോലെ, ഈ ക്ഷണം തന്നെ, തേരിൽനിന്നു നീ തെറിച്ചുപോകും.

---

## സൎഗ്ഗം 51

### ജടായുപക്ഷച്ഛേദനം.

---

ജടായുസ്സിന്റെ ന്യായപൂൎവ്വമായ വചനങ്ങൾകൊണ്ടും രാവണൻ അടങ്ങിയില്ല. ക്രോധത്താൽ അവന്റെ ഇരുപതു നേത്രങ്ങളും എരിതീപോലെ കത്തിത്തുടങ്ങി. അടക്കവെയ്യാത്ത അമൎഷത്തോടെ അവൻ, ആ പതഗശ്രേഷ്ഠന്നുനേരെ പാഞ്ഞടുത്തു. തത്സമയം അവർ തമ്മിലുണ്ടായ യുദ്ധബഹളം, കൊടുങ്കാററിൽ തല്ലിയാക്കുന്ന മേഘധ്വാനംപോലെ, മാററൊലിക്കൊണ്ടു. പക്ഷങ്ങൾ വെച്ച പൎവ്വതങ്ങൾക്കു തമ്മിലെന്നവണ്ണം ആ സംഗരം ഭയങ്കരമായി. ബലശാലിയായ രാവണൻ, മൊട്ടമ്പുകൾ, ക്രൂരമ്പുകൾ, വികൎണ്ണികൾമുതലായ അസംഖ്യം ദാരുണബാണങ്ങൾ ആ ഗൃദ്ധ്ര

പുംഗവനെ ലക്ഷ്യമാക്കി പ്രയോഗിച്ചു. യുദ്ധചാതുരിയോടെ അവൻ വർഷിച്ച എല്ലാ ബാണങ്ങളും പക്ഷിരാജനായ ജടായു യഥാകാലം ഭഞ്ജിച്ചു. തന്റെ ക്രൂരനഖങ്ങൾകൊണ്ട്, രാക്ഷസഗാത്രം കീറിപ്പറിക്കയുംചെയ്തു. ഈ പീഡയേററ ദശഗ്രീവൻ, കഠിനതരംക്രുദ്ധിച്ച്, മൃത്യുദണ്ഡസദൃശം കഠോരമായ വേറെ പത്തു വിശിഖങ്ങൾ എടുത്തു്, ശത്രുവിമർദ്ദനകാംക്ഷയോടെ തൊടുത്തുവിട്ടു. എത്രയും മൂർച്ചയുള്ള അവ, നേരെ പാഞ്ഞുചെന്നു് ജടായുവിന്റെ ശരീരത്തിൽ അതിദയനീയമാംവണ്ണം തുളച്ചുകയറി. എങ്കിലും ആ പതഗവര്യൻ, അശ്രുധാര പൊഴിച്ചുകൊണ്ട് രഥാങ്കത്തിൽ ഇരിക്കുന്ന സീതയെ ഓർത്തു്, ആ ഉഗ്രബാണങ്ങളിൽ ഒന്നിനെയെങ്കിലും ഗണ്യമാക്കിയില്ല. അപാരതേജസ്വിയും വൃദ്ധനുമായ അവൻ അതിജവം രാവണനോടടുത്തു്, ചരണങ്ങൾകൊണ്ട്, രത്നപരിഷ്കൃതവും ഹാടകമണിഞ്ഞതുമായ അവന്റെ ധനുശ്ചാപങ്ങൾ നിഷ്പ്രയാസം തല്ലിത്തകർത്തു. അമർഷം വർദ്ധിച്ച്, രാവണൻ വേഗം വേറൊരു വില്ലു കൈക്കലാക്കി. വീണ്ടും അവൻ ആ പക്ഷീന്ദ്രനെ ലാക്കുവെച്ച്, അനവധി ക്രൂരമ്പുകൾ തുടർച്ചയായി വർഷിച്ചു. അവ ചെന്നു ശക്തിയോടെ തറച്ച്, ജടായു കൂട്ടിലിട്ട പക്ഷിയെപ്പോലെ കാണപ്പെട്ടു. ഈ ശരങ്ങളെയുമെല്ലാം ആ പക്ഷിവര്യൻ, തന്റെ പക്ഷങ്ങൾകൊണ്ട്, ക്ഷണത്തിൽ പൊടിപ്പെടുത്തി. ആ രാക്ഷസന്റെ ചാപവും ചവിട്ടി നുറുക്കിയിട്ടു. വീര്യസമ്പന്നനും പാവകപ്രഭക്കു തുല്യനുമായ രാവണന്റെ, പൊൻകവചവും കഷണമാക്കി. പൊൻചട്ടയിട്ട വായുവേഗികളായ ആ രാക്ഷസന്റെ, പിശാചവദനവാജികളും ഹനിക്കപ്പെട്ടു. പിന്നീട്, സ്വർണ്ണപരിഷ്കൃതവും രണവിഭൂഷിതവുമായ രാവണരഥത്തെപ്പിടികൂടി. കാമഗവും ഉൽകൃഷ്ടനുകത്തോടുകൂടിയതും അഗ്നിദ്യുതിയാർന്നതുമായ അതിനെയും തച്ചുടച്ചു. പൂർണ്ണചന്ദ്രൻകണക്കെ വിളങ്ങുന്ന, അവന്റെ വെൺകൊററക്കുട, പൊൻപിടിയിട്ട ചാമരങ്ങൾ എന്നിവയും തകർന്നു ധൂളിയായി. അവ പിടിച്ചിരുന്ന കിങ്കരന്മാരും ചത്തൊടുങ്ങി. സാരഥിയുടെ ശിരസ്സും അററു തെറിച്ചു. സൂതൻ

ചത്തു, രഥാശ്വങ്ങൾ നശിച്ചു, എന്നുതന്നെയല്ല ശരചാപങ്ങളും അവസാനിച്ചുവെന്നുകണ്ടു്, ഭയകമ്പിതങ്ങളോടെ രാവണൻ സീതയെ എടുത്തുംകൊണ്ടു ഭൂമിയിൽ ചാടി. തേരുടഞ്ഞു്, പിളൎന്ന ഹൃദയത്തോടെ ഭൂമിയിൽ ചാടിവീഴുന്ന അവനെക്കണ്ടു്, സൎവ്വ ഭൂതങ്ങളും സന്തോഷത്താൽ തുള്ളിപ്പോയി. അവർ പക്ഷിരാജനായ ജടായുവെ കൂപ്പുകയ്യോടെ സ്തുതിച്ചു. "വൃദ്ധനായ ജടായു ക്ഷീണിച്ചുപോയെ"ന്നു കണ്ടു്, രാവണൻ ഏറ്റവും സന്തോഷിച്ചു. സീതയേയുംകൊണ്ടു അവൻ വീണ്ടും ആകാശത്തിലേക്കു കുതിച്ചുപൊങ്ങി. ഉടനെ ജടായുവും മേല്പോട്ടുല്പതിച്ചു് ആ രാത്രിഞ്ചരനെത്തടുത്തുകൊണ്ടിങ്ങിനെ പറഞ്ഞു. "ഹേ! ബുദ്ധിശൂന്യ! വജ്രതുല്യവിശിഖങ്ങളുള്ള, ശ്രീരാഘവന്റെ പ്രാണവല്ലഭയെയല്ലെ നീ കട്ടുകൊണ്ടുപോകുന്നതു? ക്രൂരതയോടെ മുടിയുവാനാണു് ഇതു്. ബന്ധുമിത്രങ്ങൾ, അമാത്യന്മാർ, മററു പരിവാരങ്ങൾ മുതലായവരോടുകൂടി, ഇതാ നീ വിഷജലത്തെ, പാനംചെയ്യുന്നു. ഫലചിന്തകൂടാതെ ഓരോ പ്രവൃത്തിയിൽ ഏൎപ്പെടുന്ന ബുദ്ധികെട്ട ചപലന്മാർ, നിന്നെപ്പോലെ, വേഗം നശിക്കുന്നു. മാംസം മോഹിച്ചു്, ചൂണ്ടൽ കൊത്തിവിഴുങ്ങിയ മത്സ്യംകണക്കെ, നീ കാലപാശത്തിൽ ഇതാ കുടുങ്ങിപ്പോയി. ഹേ! കൌണപേന്ദ്ര! എവിടെച്ചെന്നാലാണു് നിനക്കു രക്ഷ കിട്ടുക. രാമലക്ഷ്മണന്മാർ എന്നും നിനക്കു ദുൎദ്ധൎഷർ തന്നെ. ആശ്രമത്തെ അതിക്രമിച്ച നിന്റെ അപരാധം ഒരുകാലവും ക്ഷന്തവ്യമല്ല. ആ രാജപുത്രന്മാർ അതു ക്ഷമിക്കയുമില്ല. ലോകനിന്ദിതമായ ഈ കൎമ്മം ഭീരുക്കളെ ചെയ്യുയുള്ളു. തസ്കരന്മാൎക്കുള്ള മാൎഗ്ഗമല്ലെ ഇതു്. വീരന്മാർ കുത്സിതമായ ഈ കൎമ്മം സ്മരിക്കപോലും ചെയ്യുമൊ. ശൂരനാണെങ്കിൽ നീ അല്പനേരം എന്റെ നേരിട്ടു നില്ക്കുക. അപ്പോൾ കാണാം നിന്റെ വീൎയ്യശൌൎയ്യങ്ങൾ. ഭ്രാതാവായ ഖരനെപ്പോലെ ഇപ്പോൾ നീയും ഇവിടെ നിപതിക്കും. ആസന്നമൃത്യുവായ മൎത്ത്യൻ ആചരിക്കുന്ന വിനാശകൎമ്മമാണിതു്. അതിപ്പോൾ നീ കൈക്കൊണ്ടു. പാപകലുഷമായ ഈ നികൃഷ്ടകൃത്യം, മഹത്തുക്കൾ ഒരിക്കലുംചെയ്കയില്ല. ലോകാധിപന്മാ

സ്വായംഭുവുമായ ഭഗവാന്നുപോലും, ഇതു വിഹിതമല്ല." ഇങ്ങിനെ പറഞ്ഞുകൊണ്ടു്, ജടായു ആ രാക്ഷസന്റെ മേൽ ചാടിവീണു. പാപ്പാൻ ആനയെ പുറത്തു കേറി മട്ടിക്കുംപോലെ, ആ പക്ഷിപ്രവരൻ തന്റെ കൊക്കുകൊണ്ടു്, ആ രാക്ഷസന്റെ കേശത്തെ അടിയോടെ പൊരിച്ചെടുത്തു. ഈ പീഡകൾ ഏററു്. അമർഷത്താൽ രാവണന്റെ അധരം തുടിച്ചു. ക്രോധാന്ധനായി തുള്ളിയുംകൊണ്ടു് അവൻ വൈദേഹിയെ തന്റെ ഒക്കിൽ എടുത്തുവെച്ചു്, കൈത്തലം പരത്തി, ജടായുവെ ആഞ്ഞു പ്രഹരിച്ചു. ഖഗേശ്വരനായ ജടായുവും ആ രാക്ഷസന്റെ ഇടകൈ പത്തും ഒന്നൊന്നായി, കൊത്തി നുറുക്കിയിട്ടു. പുററിൽനിന്നു് വിഷജ്വാല വമിച്ചുംകൊണ്ടു പുറപ്പെട്ടുപോരുന്ന ഉഗ്രസർപ്പങ്ങൾ കണക്കെ, അററുവീണ അവന്റെ കൈകളെല്ലാം വീണ്ടും മുളച്ചു പൊങ്ങി. അനന്തരം രാവണൻ ആ ഖഗേശ്വരന്റെ പാർശ്വങ്ങളും പക്ഷങ്ങളും തന്റെ വാൾ ഊരി വെട്ടിത്തള്ളിയിട്ടു. മഹാരൌദ്രനായ രാവണന്റെ ഈ ഉഗ്രകൃത്യം സഹിയാഞ്ഞു്, ജടായു താഴെ പതിച്ചു. അവന്റെ ശരീരം മുഴുവൻ ചോരയിൽ മുഴുകി. ഇതു കണ്ടു വൈദേഹി ഏററവും ഖിന്നയായി. അവന്റെ അരികിൽ ഓടിയെത്തി ആ മനസ്വിനി തന്റെ കരപല്ലവങ്ങൾകൊണ്ടു് കണ്ഠഗതപ്രാണനായ ആ പക്ഷിപ്രവരനെ തലോടി. കണ്ണുനീർ വാർത്തുംകൊണ്ടു് അവൾ നന്നു വിലപിച്ചു. ശവളിത്ത മാററിടത്തോടെ ജലധരംകണക്കെ ഭൂമിയിൽ വീണുകിടക്കുന്ന ജടായുവെ, രാവണൻ, കെട്ടുപോയ കാട്ടുതീപോലെ ദർശിച്ചു.

---

## സർഗ്ഗം 52

### സീതാഹരണം.

---

ആശ്രമത്തിന്നരികെ വീണുകിടക്കുന്ന ജടായു, മരിക്കാറായെന്നു കണ്ടു്, രാക്ഷസേശ്വരൻ ഏററവും തുഷ്ടനായി. താരാനാഥവദനയായ സീതയാകട്ടെ, ദുഃഖവൈവശ്യത്തോടെ ആ ഗൃദ്ധ്രപുംഗ

വനെ തലോടിക്കൊണ്ടു് ദൈന്യമാംവണ്ണം വിലപിച്ചു. "ഹേ! രാഘവ! അശുഭസ്വനം, പക്ഷിനിസ്വനം എന്നീ നിമിത്തങ്ങൾ മനുഷ്യൎക്കു് സുഖദുഃഖബോധത്തെ ഉളവാക്കുന്നു. എനിക്കിപ്പോൾ സംഭവിച്ചിട്ടുള്ള ഈ ഘോരവിപത്തു് നിവൃത്തിവഴി അറിയുന്നില്ലല്ലൊ. പക്ഷെ, മൃഗപക്ഷികൾ എനിക്കുവേണ്ടി ഇപ്പോൾ അങ്ങയെ പിന്തുടരുന്നുണ്ടായിരിക്കാം. ഭാഗ്യം തീരെ നശിച്ച എന്നെ, രക്ഷിപ്പാൻ ഒരുങ്ങിവന്ന ഈ പക്ഷിപ്രവരനെയുംകൂടി കാമക്രോധങ്ങളെക്കൊണ്ടു ശപ്തിച്ചു് ഈ മഹാപാപി കൊന്നുവല്ലൊ. ഹ! രാമ! ഹ! ലക്ഷ്മണ! എന്നെ കാക്കുക" എന്നിങ്ങിനെ കേൾക്കുന്നവൎക്കു് അരികത്താണെന്നു തോന്നുംവണ്ണം, ഉത്തമാംഗനയായ സീത പരമഭീതിയോടെ ഉച്ചത്തിൽ രോദനംചെയ്തു. ധരിച്ചിരുന്ന ഭൂഷണങ്ങൾ കൈത്തലംകൊണ്ടു കശക്കി, അനാഥയെപ്പോലെ നിലവിളിച്ചു കരയുന്ന ആ കുട്ടിമാൻമിഴിയുടെ അരികെ, രക്ഷോവരനായ രാവണൻ ഉഴറിച്ചെന്നു. ഉഗ്രകാറ്റിനൊത്തോടെ, അടൎത്തുനില്ക്കുന്ന തരുമൂലങ്ങളെ ഒരു ലതയെന്നപോലെ കെട്ടിപ്പിടിച്ചു മുറവിളിക്കുന്ന സീതയെ നോക്കി "ഛീ! വിടു്, വിടു്" എന്നിങ്ങിനെ ഗൎജ്ജിച്ചുകൊണ്ടു് കുടിലചിത്തനായ ആ കശ്മലൻ, അവളുടെ കുടിലകുന്തളത്തെ വലിച്ചിഴച്ചു. ആ രാത്രിഞ്ചരൻ, വൈദേഹിയെ തൊട്ടു തീണ്ടിയ നിമിഷത്തിൽതന്നെ സൎവ്വചരാചരങ്ങളോടുകൂടിയുള്ള ലോകമെല്ലാം എന്തെന്നില്ലാത്ത ഒരു ശൂന്യശകുനം സൂചിപ്പിച്ചു. സൂൎയ്യപ്രകാശം മങ്ങി. ജഗത്തു മുഴുവൻ ഇരുൾ മൂടി. വായു സ്തംഭിച്ചു. സതീതിലകമായ സീതയെ രാവണൻ തൊട്ടശുദ്ധമാക്കിയെന്നു് തന്റെ ദിവ്യദൃഷ്ടികൊണ്ടു കണ്ടറിഞ്ഞ പിതാമഹൻ "ഇതാ രാവണൻ ദേവിയിൽ കൈകളിച്ചു. ഇനി ദേവകാൎയ്യം സാദ്ധ്യംതന്നെ" എന്നിങ്ങിനെ തീരുമാനിച്ചു. ദണ്ഡകാരണ്യവാസികളായ മഹൎഷിപുംഗവന്മാരും ഈ വൃത്താന്തമെല്ലാം മനസ്സിലാക്കി നിസ്സീമമായി വ്യസനിച്ചു. എങ്കിലും രാവണന്നു് നാശം അടുത്തടുത്തുവരുന്നുണ്ടെന്നു കണ്ടു് അവർ അപരിമിതമായ സന്തോഷം കൈക്കൊണ്ടു. അനന്തരം രാക്ഷസേശ്വരനായ രാവണൻ, ഹ! രാമ! ലക്ഷ്മണ! എന്നിങ്ങിനെ ദുഃഖവിഹ

ലയായി ആൎത്തുവിളിച്ചുകൊണ്ടിരുന്ന ജാനകിയെ, പൊക്കിയെടുത്തുകൊണ്ടു് ആകാശത്തിലേക്കു കുതിച്ചുയൎന്നു. മഞ്ഞപ്പട്ടുടുത്തു്, കാൎത്തസ്വരകാന്തിയോടെ തിളങ്ങുന്ന ആ രാജപുത്രി മിന്നൽപിണരുപോലെ അന്തരിക്ഷത്തിൽ വിളങ്ങി. കാററററു പാറുകൊണ്ടിരുന്ന അവളുടെ പൂന്തുകിൽനിമിത്തം വിപുലാംഗനായ രാവണൻ, തീപ്പിടിച്ചു പൎവ്വതംകണക്കെ പ്രകാശിച്ചു. സുഗന്ധം കലൎന്ന പൊൽതാമരദലങ്ങൾ, ആ മനസ്വിനിയുടെ കാറൊളികൊണ്ട മുടിയിൽനിന്നും ഉതിൎന്നുവീണു. കാററിൽ അലച്ചുകൊണ്ടിരുന്ന കാഞ്ചനപ്രഭയുള്ള അവളുടെ വസ്ത്രം, ദിനമണിരശ്മി ചേൎന്നു്, താമ്രശോഭയോടെ വിളങ്ങുന്ന ജലധരംപോലെ ദൃശ്യമായി. ദാശരഥിയെപ്പിരിഞ്ഞുള്ള അവളുടെ കമനീയവദനം, പങ്കജഹീനമായ പത്മിനിക്കു തുല്യം ശോഭകെട്ടു. നീലമേഘത്തിന്നിടയിൽ പെട്ട ശശാങ്കബിംബംപോലെ, പത്മോദരസുഷമയാൎന്നു അവളുടെ നെററിത്തടം, കുടിലകുന്തളത്തിന്നിടയിൽകൂടി ഇടക്കിടെ എത്തിനോക്കി. രാക്ഷസകരത്തിൽ അകപ്പെട്ടു ശോകനിമഗ്നയായ ആ ദേവിയുടെ പ്രശാന്തകോമളവദനം ആകാശത്തിൽ തെളിഞ്ഞുകണ്ടു. മനോഹരമായ മൂക്കു്, ഉരുത്ത ചുണ്ടുകൾ, എന്നിവ ചേൎന്നു്, ചന്ദ്രമണ്ഡലംകണക്കെ പ്രിയദൎശമായ ആ ശുഭഗാത്രിയുടെ, പൊന്നൊളിയുള്ള നിൎമ്മലവക്ത്രം, അശ്രുധാരകൊണ്ടും രാവണസമ്മൎദ്ദംകൊണ്ടും രാമനെപ്പിരിഞ്ഞുള്ള ദുഃഖംകൊണ്ടും തീരെ വിവൎണ്ണമായി. ഹേമവൎണ്ണംപൂണ്ട അവൾ, രക്ഷോനായകന്റെ ഇരുണ്ട ശരീരത്തിൽ, പൊന്നരഞ്ഞാണുപോലെ പരിലസിച്ചു. അരവിന്ദശോഭയോടും പൊൻനിറത്തോടുംകൂടെ പ്രകാശിക്കുന്ന, സുവിഭൂഷിതയായ അവൾ, പൎജ്ജന്യത്തോടുചേൎന്ന മിന്നൽപോലെ കാണപ്പെട്ടു. പ്രവാളകാന്തികൊണ്ട ആ മഹിളാതിലകം കറുത്തിരുണ്ട രാവണനെ, പൊന്നിൻചങ്ങലയിട്ട ആനയെപ്പോലെ പ്രകാശിപ്പിച്ചു. സുമദ്ധ്യമയായ ആ രാഘവപത്നിയുടെ ആഭരണശിഞ്ജിതംനിമിത്തം ഭീമശരീരിയായ രാക്ഷസാധിപൻ ഇടിയും മിന്നലും ചേൎന്ന കാർമേഘംകണക്കെ കാണുമാറായി. വിദേഹപുത്രിയുടെ ഉത്തമാംഗത്തിൽനിന്നും ഉതിൎന്നുവീണുകൊണ്ടിരുന്ന

കുസുമങ്ങൾ, ധനദാനുജനായ രാവണന്റെ ഗമനവിശേഷംകൊണ്ട് വീണ്ടും മേല്പോട്ടുയൎന്ന്, മേരുപൎവ്വതത്തിങ്കൽ താരകങ്ങളെന്നപോലെ, അവന്റെ ശരീരത്തിൽതന്നെ ചെന്നുവീണു. കൊള്ളിമീൻകണക്കെ മിന്നിക്കൊണ്ടിരുന്ന ആ ദേവിയെ, വൈശ്രവണസോദരനായ അവൻ മേഘമാൎഗ്ഗത്തിൽകൂടെ കൊണ്ടുപോകുമ്പോൾ, അവളുടെ രത്നമണിഞ്ഞ നൂപുരങ്ങൾ മധുരശിഞ്ജിതത്തോടും മിന്നൽപ്രഭയോടുംകൂടെ ചരണങ്ങളിൽനിന്നും ഊരിവീണു. ജ്വലിതവഹ്നിസമാനം ശോഭിക്കുന്ന അവളുടെ മെയ്യാഭരണങ്ങൾ, ആകാശത്തിൽനിന്നും ക്ഷീണതാരങ്ങളെന്നവണ്ണം, കിലുങ്ങിവീണു. സ്തനമദ്ധ്യത്തിൽ അണിഞ്ഞിരുന്ന ശീതാംശുപ്രഭയാൎന്ന അവളുടെ സുന്ദരഹാരം ആകാശഗംഗയെപ്പോലെ നിലത്തു പതിച്ചു. "ഹാ! ദേവി! ഭയപ്പെടേണ്ട" എന്നിങ്ങിനെ വിളിച്ചുപറഞ്ഞ് തലയാട്ടുന്നപോലെ, പക്ഷിസംഘത്തോടുകൂടിയ പാദപങ്ങൾ, കാററിൽ ഉലഞ്ഞുകൊണ്ടിരുന്നു. ത്രസ്തമത്സ്യങ്ങളും മററു ജലജന്തുക്കളുംകൊണ്ടു നിറഞ്ഞ പങ്കജപ്പൊയ്കകൾ, വ്യഥിതചിത്തരായ തോഴിമാരെപ്പോലെ, സീതയെപ്പററി നന്ന പരിതപിക്കയുണ്ടായി. ഗൎജ്ജിച്ചുംകൊണ്ട് സീതാപഹരണത്തെ തടയുകയാണെന്നവിധം, ഗിരിതടങ്ങൾ, ജലപ്രപാതമാകുന്ന അശ്രുക്കൾ പൊഴിച്ച് ശൃംഗങ്ങളാകുന്ന ബാഹുക്കൾ ഉയൎത്തി നിലകൊണ്ടു. സിംഹങ്ങൾ, വ്യാഘ്രങ്ങൾ, പലവിധപക്ഷികൾ തുടങ്ങിയ പ്രാണികൾ നാലുദിക്കിൽനിന്നും അവിടെ വന്നുകൂടി. ദുസ്സഹമായ വ്യഥയോടും അമൎഷത്തോടുംകൂടി അവ, സീതയുടെ കാലടികൾ നോക്കിനോക്കി അവളെ അനുഗമിച്ചു. അപഹരിക്കപ്പെട്ട വിദേഹപുത്രിയെക്കണ്ട് ദിനകരൻ അത്യന്തദീനനായി. അതിപ്രകാശമാൎന്ന അൎക്കമണ്ഡലം അംശുക്കൾ വിളൎത്ത് തീരെ ശോഭകെട്ടു. "ഹാ! ധൎമ്മമെവിടെ. സത്യമെവിടെ. കരുണയെവിടെ. ആൎജ്ജവം എവിടെ? ഇതാ രാഘവമഹിഷിയായ ജാനകിയെയല്ലെ രാവണൻ കട്ടുകൊണ്ടുപോകുന്നത്" എന്നിങ്ങിനെ സൎവ്വഭൂതങ്ങളും മുറയിട്ടു. "മൃഗപോതങ്ങൾ ദീനവദനത്തോടെ രോദനംചെയ്തു. ദുഃഖാൎദ്രങ്ങളായ അവയുടെ നീണ്ട നയനങ്ങൾ സീതാ

ദേവിയെ നോക്കി നോക്കി കണ്ണുനീർ പൊഴിച്ചു. വനദേവതമാർ വെപഥുപൂണ്ടു. "ഹാ! രാമ! ഹാ ഹാ! ലക്ഷ്മണ!" എന്നിങ്ങിനെ വിളിച്ച് ഉറക്കെക്കരയുന്ന ജാനകി, അടിക്കടി ഭൂമിയിൽ നോക്കിക്കൊണ്ടിരുന്നു. വാർകുന്തളം അഴിഞ്ഞ്, തിലകം മാഞ്ഞ്, മാൻപേടപോലെ കേണുകൊണ്ടിരിക്കുന്ന ആ അംഗനാരത്നത്തെയാണല്ലൊ ദുഷ്ടനായ രാവണൻ അപഹരിച്ചുകൊണ്ടുപോകുന്നത്. അത് അവന്റെ നാശത്തിനാണ്. കാതരനേത്രയും ഖചരസ്ഥിതയും ബന്ധുജനങ്ങളെപ്പിരിഞ്ഞു ദുഃഖിക്കുന്നവളുമായ മൈഥിലി രാമലക്ഷ്മണന്മാരെക്കാണാഞ്ഞ് നന്ന ഭയപ്പെട്ടു. ദുസ്സഹമായ മനോവ്യഥയാൽ അവളുടെ മുഖഭവനം തീരെ മ്ലാനമായി.

---

## സൎഗ്ഗം 53

### സീതാവിലാപം.

---

ജനകാത്മജയായ സീത, തന്നെ എടുത്തുകൊണ്ട് ആകാശത്തിലേക്കുയരുന്ന രാവണനെക്കണ്ട്, ഭയദുഃഖങ്ങളാൽ ഏററവും വിവശയായി. രോഷംകൊണ്ടും രോദനംകൊണ്ടും നയനങ്ങൾ കലങ്ങിമറിഞ്ഞ്, ഭയങ്കരനേത്രനും രാക്ഷസേശ്വരനുമായ രാവണനോട്, അവൾ ദീനദീനം ഇങ്ങിനെ പറഞ്ഞു. ഹേ! രാവണ! നിനക്കു ലജ്ജയില്ലേ. ബന്ധുക്കൾ അകന്നുപോയ അവസരം നോക്കി നീ എന്നെ കട്ടുകൊണ്ടുപോകുന്നുവല്ലൊ. എടാ! പാപീ! നീ ഭീരു തന്നെ സംശയമില്ല. എന്നെ അപഹരിപ്പാൻവേണ്ടി മായാമൃഗവേഷംപൂണ്ട്, നീ എന്റെ കാന്തനെ ദൂരത്തകററിയല്ലൊ. വൃദ്ധനും അൎത്ഥധൎമ്മകുശലനും എന്റെ ശ്വശുരന്റെ ഉത്തമമിത്രവുമായ ഈ ഗൃദ്ധ്രനേയും നീ ഭൂമിയിൽ പതിപ്പിച്ചു. ഹേ! രാക്ഷസാധമ! നിന്റെ വീൎയ്യം ശ്രേഷ്ഠംതന്നെ. യുദ്ധത്തിൽ കീൎത്തിനേടിയാണല്ലൊ നീ എന്നെ കൈവശപ്പെടുത്തിയത്. ഹേ! നികൃഷ്ട! ഈ നിന്ദ്യകൎമ്മം ചെയ്തിട്ടുംകൂടി നിനക്കു നാണമില്ലല്ലൊ. പരസ്ത്രീയിൽ കൈവെയ്ക്കുക. അതു

തന്നെയും ഏകാന്തത്തിൽവെച്ച്; നിന്റെ പ്രവൃത്തി വളരെ ശ്ലാഘ്യമായി എന്നാണൊ നീ കരുതുന്നത്. അതിഘോരവും, അൎത്ഥധൎമ്മവിരുദ്ധവും, ദുൎയ്യശസ്സാവഹവുമായ നിന്റെ ഈ അക്രമത്തെപ്പററി, ലോകം നിന്നെ പുച്ഛിക്കാതിരിക്കയില്ല. എട! വഞ്ചക! നിന്റെ ശൌൎയ്യവും ശക്തിയും എത്രയും നിന്ദ്യംതന്നെ. കുലത്തെ മുടിപ്പാൻ ജനിച്ച പാപിയാണ നീ. നിന്റെ ചാരിത്രവിശേഷം അതിന്നു പററിയതുമാണ്. ധീരനാണെങ്കിൽ, ഇങ്ങിനെ കുതിച്ചു പായാതെ അല്പനേരം ഇവിടെ നില്ക്കുക. നീ ജീവനോടെ മടങ്ങുമൊ എന്ന് ഒന്നു നോക്കുക. എത്രതന്നെ സമൎത്ഥനായാലും എത്രതന്നെ സൈന്യങ്ങളുള്ളവനായാലും വേണ്ടതില്ല; നിമിഷാൎദ്ധംപോലും പിന്നെ നീ ജീവിക്കയില്ല. ആ വീരകുമാരന്മാർ നിന്നെ കാണുകയെ വേണ്ടു. അവരുടെ ശരപ്രവാഹത്തെ തടുപ്പാൻ നീ ശക്തനാണൊ. കത്തിജ്വലിക്കുന്ന കാട്ടുതീയോടടുപ്പാൻ പതംഗങ്ങൾ എങ്ങിനെ ശക്തരാകും? ഹേ! രാവണ! നല്ലതെന്തെന്നു വേണ്ടപോലെ ചിന്തിച്ച്, വേഗം എന്നെ വിട്ടയക്കുക. അല്ലെങ്കിൽഎന്നെ പ്രധൎഷണംചെയ്ത കററത്തിന്ന്, എന്റെ പ്രാണനായകനായ രാമൻ, ലക്ഷ്മണനോടുകൂടെ വന്ന് കാമാതുരനായ നിന്നെ നശിപ്പിക്കും. ഹേ! നീചാഗ്രഗണ്യ! എന്തൊരുദ്ദേശത്തോടുകൂടിയാണൊ നീ എന്നെ അപഹരിച്ചത്, നിന്റെ ആ ഉദ്ദേശം നിഷ്ഫലമാകയെ ഉള്ളു. ഹേ! കീകസാത്മജ! സുരേന്ദ്രസമാനനായ എന്റെ പ്രിയതമന്റെ അദൎശനംസഹിച്ചു, ശത്രുകരത്തിൽ അകപ്പെട്ടുകൊണ്ട് ഞാൻ അധികനാൾ ജീവിച്ചിരിക്കുമെന്നു കരുതേണ്ട. ശ്രേയസ്കരമൊ, പത്ഥ്യമൊ ആയതെന്തെന്ന് നീ ഇനിയെങ്കിലും വിചിന്തനംചെയ്യുക. മൃത്യു വന്നടുക്കുമ്പോൾ എല്ലാം വിപരീതമായെ മനുഷ്യൎക്ക തോന്നാറുള്ളു. മരണം അടുത്തവന്ന് സന്മാൎഗ്ഗത്തിൽ ഒരിക്കലും ബുദ്ധി ചെല്ലുകയില്ല. നിന്റെ കഴുത്തിൽ കാലപാശം കെട്ടപ്പെട്ടതായിട്ടാണ് ഇപ്പോൾ കാണുന്നത്. അക്ഷയസ്ഥാനം എന്തൊ അതു നിന്റെ ദൃഷ്ടിയിൽ അകപ്പെടുന്നില്ലല്ലൊ. ഹിരണ്മയമായ തരുജാലങ്ങൾ നീ ഇപ്പോൾ ദൎശിക്കുന്നുണ്ടായിരിക്കാം. കടുഘോര കത്തിയൊലിക്കു

ന്ന വൈതരണി നീ ചെന്നു കാണാതിരിക്കുന്നതെങ്ങിനെ! തപ്ത കാഞ്ചനപ്രഭയുള്ള കസുമങ്ങളും വൈഡൂൎയ്യവൎണ്ണം കലൎന്ന പത്രങ്ങളും ഇരിമ്പുപോലെ കഠിനമായ കണ്ടകങ്ങളുംകൊണ്ടു നിറഞ്ഞ പൂളവൃക്ഷവും നീ അചിരേണ ചെന്നു ദൎശിക്കും. ഭയങ്കരമായ അസിപത്രവനം കാണ്മാനും നിനക്കു സംഗതിയാകും. നിഷ്ഠുരനായ നീ ഔദാൎയ്യനിധിയായ ദാശരഥിക്ക് ഈവിധം വിപ്രിയം ചെയ്തുവല്ലൊ. കാളകൂടം കടിച്ചവനെപ്പോലെ നീ ഇനി അധികനാൾ ജീവിക്കയില്ല. ദുൎന്നിവാൎയ്യമായ കാലപാശത്തിൽ അകപ്പെട്ടുപോയ നിനക്ക് എവിടെച്ചെന്നാലാണ് ഈ ഘോരഭയത്തിൽനിന്നും രക്ഷ കിട്ടുക. ക്ഷണകാലത്തിനുള്ളിൽ പതിനാലായിരം രാക്ഷസന്മാരെ തനിയെ സംഹരിച്ച വീരതല്ലജമാണ് എന്റെ പ്രാണവല്ലഭൻ. സൎവ്വാസ്ത്രപ്രവീണനായ ആ രാഘവൻ,തന്റെ ഇഷ്ടപ്രാണേശ്വരിയെ അപഹരിച്ച നിന്നെ, തീക്ഷ്ണവിശിഖങ്ങൾക്ക് എങ്ങിനെ ബലികൊടുക്കാതിരിക്കും." രാവണബാഹുവിൽ അകപ്പെട്ട്, ഭയശോകവിഹ്വലയായിഭവിച്ച വൈദേഹി, അതിദൈന്യമാംവണ്ണം പരുഷവചനങ്ങൾ ഇങ്ങിനെ പറഞ്ഞു വിലപിച്ചു. എന്നിട്ടും കഠിനദുഃഖത്തോടെ തുടിച്ചുകൊണ്ടിരിക്കുന്ന ആ പരിപാവനയെ പാപചാരിയായ രാവണൻ നിഷ്ഠുരണം കൊണ്ടുപോകയെ ഉണ്ടായുള്ളു.

---

## സൎഗ്ഗം 54

### അഷ്ടരാക്ഷസന്മാരുടെ ജനസ്ഥാനയാത്ര.

---

അപഹൃതയായ വൈദേഹി, ഒരു ശരണവും കാണാതെ, രാവണഹസ്തത്തിൽ കിടന്നു തുടിച്ചുകൊണ്ടിരിക്കെ അവൾ, ഒരു ഗിരിശിഖരത്തിൽ അഞ്ചു വാനരന്മാർ ഇരിക്കുന്നതു കണ്ടു. വനിതാവതംസവും വിശാലലോചനയുമായ ആ രാജപുത്രി അവരെക്കണ്ടപ്പോൾ, കനകപ്രഭയോൎന്ന തന്റെ മേൽമുണ്ടും മെയ്യാഭരണങ്ങളും മെല്ലെ അഴിച്ചെടുത്ത്, അവരുടെ മദ്ധ്യേത്തിൽ ഇട്ടു. ഒരുപക്ഷേ ആ വാനരന്മാൎക്ക് രാമനെക്കാണ്മാൻ ഇടവരുമെന്നു കരുതി

യായിരിക്കാം ജനകജ ഇപ്രകാരം ചെയ്തതു്. വരാംഗനയായ വൈദേഹി തന്റെ ഭൂഷണങ്ങളും ഉത്തരീയവും അവരുടെ മദ്ധ്യത്തിൽ നിക്ഷേപിച്ചതു് മദാന്ധനായ ദശകന്ധരൻ ഗ്രഹിച്ചില്ല. രാക്ഷസകരത്തിൽ കിടന്നു് ഉറക്കെ കരഞ്ഞുകൊണ്ടിരുന്ന ആയതനേത്രയായ സീതയെ പിംഗാക്ഷരായ ആ വാനരന്മാർ കണ്ണിമകൂട്ടാതെ കുറച്ചുനേരം നോക്കിനിന്നു. രാക്ഷസേശ്വരനായ രാവണനാകട്ടെ, ഉത്സാഹമായി രോദനംചെയ്തുകൊണ്ടിരുന്ന വൈദേഹിയേയുംകൊണ്ടു്, പമ്പയും കടന്നു് നേരെ ലങ്കാപുരിക്കു പോയി. ക്രുദ്ധദംഷ്ട്രകളും മഹാവിഷവും ഉള്ള ഉരഗതരുണിയെപ്പോലെ രാവണൻ ആ ദേവിയെ വഹിച്ചുംകൊണ്ടു പാഞ്ഞു. മൃത്യുവെത്തന്നെയാണു് താൻ എടുത്തുകൊണ്ടുപോകുന്നതെന്നു്, മദവിഭ്രാന്തനായ അവൻ ധരിക്കയുണ്ടായില്ല. ചാപത്തിൽനിന്നും ച്യുതമായ ബാണംകണക്കെ വനങ്ങളും, സരിത്തുകളും, ശൈലങ്ങളും, സരസ്സുകളും എന്നിവയെല്ലാം കടന്നു്, അവൻ പുഷ്കരമാർഗ്ഗത്തിൽക്കൂടെ അതിശീഘ്രം സഞ്ചരിച്ചു. തിമിനക്രാദിജന്തുക്കൾക്കു നിലയവും സരിത്തുകൾക്കു ശരണവും അക്ഷയവുമായ വരുണാലയവും പിന്നിട്ടു്, അവൻ യാത്രചെയ്തു. ജനകജയെ അപഹരിച്ചു കൊണ്ടുപോകുന്നതു കണ്ടു്, മഹാസമുദ്രം നിസ്സീമമായ സംഭ്രമം കൈക്കൊണ്ടു. തള്ളിയാർത്തുകൊണ്ടിരുന്ന തിരമാലകൾ നിർഘോഷം അടങ്ങി. മത്സ്യങ്ങളും ജലചരങ്ങളായ മഹോരഗങ്ങളും ഭയംനിമിത്തം നടുങ്ങിപ്പോയി. അന്തരിക്ഷഗതരായ ചാരണന്മാരും സിദ്ധന്മാരും മററും "ഇതാ രാവണന്റെ കഥ കഴിഞ്ഞു" എന്നിങ്ങിനെ പലതും അന്യോന്യം മന്ത്രിച്ചു. തന്റെ കൈയിലിരുന്നു തുടിക്കുന്ന സീതാരൂപിണിയായ മൃത്യുദേവതയേയുംകൊണ്ടു്, രാവണൻ ലങ്കയിൽ ചെന്നുചേർന്നു. മയൻ മായാമയിയായ സ്വയംപ്രഭയെ ഗുഹയ്ക്കകത്തെന്നപോലെ, അസിതാപാംഗിയും ശോകവിവശയുമായ സീതയെ, അവൻ, മഹാമാർഗ്ഗങ്ങൾകൊണ്ടു വിഭജിക്കപ്പെട്ടതും, സംരൂഢമായ അസംഖ്യം കക്ഷ്യകൾകൊണ്ടു നിബിഡമായതും ആയ തന്റെ അന്തഃപുരത്തിൽ കൊണ്ടുവെച്ചു. അനന്തരം അവൻ ഘോരവേഷകളായ കൗണപ

സ്ത്രീകളോട് ഇങ്ങിനെ കല്പിച്ചു. "ആണാകട്ടെ, പെണ്ണാകട്ടെ, യാതൊരാളും സീതയെച്ചെന്നുകാണ്മാൻ തുനിയരുത്. ആഭരണങ്ങളോ ആടകളോ അവൾക്കാവശ്യമുള്ളപ്പോൾ ഞാൻ നിങ്ങളോടു കല്പിക്കും. അപ്പോൾ നിങ്ങൾ അവയെ അവൾക്ക് യഥേഷ്ടം കൊണ്ടുപോയി കൊടുക്കുക. അറിഞ്ഞോ അറിയാതെയോ സീതക്കു പ്രിയമല്ലാത്ത ഒരു വാക്കുപോലും ആരും അവളോടു പറഞ്ഞുപോകരുത്. വിപരീതം പ്രവർത്തിക്കുന്നവർ പിന്നെ ജീവിച്ചിരിക്കുമെന്നു കരുതേണ്ട." പ്രതാപശാലിയായ രക്ഷോനായകൻ രാക്ഷസികളോടിങ്ങിനെ ആജ്ഞാപിച്ച്, അന്തഃപുരം വിട്ടുപോയി. വഴിയിൽ അവൻ മാംസഭക്ഷകരായ അഷ്ടരാക്ഷസന്മാരെ കണ്ടെത്തി. വരബലംനിമിത്തം മദാന്ധതയോടെ വർത്തിക്കുന്ന അവൻ, തന്റെ വീര്യപൌരുഷങ്ങൾ പുകഴ്ത്തിക്കൊണ്ട്, അവരോടിങ്ങിനെ നിയോഗിച്ചു. "പലവിധം വരായുധങ്ങൾ എടുത്ത് നിങ്ങൾ വേഗം പുറപ്പെടുവിൻ. മുമ്പു ഖരൻ പാർത്തിരുന്നു രാക്ഷസശൂന്യമായിക്കിടക്കുന്ന ജനസ്ഥാനത്തിൽ ചെന്നു പാർക്കുക. ഒട്ടും ഭയം കൂടാതെ പൌരുഷം നിലനിർത്തിക്കൊണ്ട് സദാ ജാഗ്രതയോടെ വസിക്കുക. ഞാൻ ജനസ്ഥാനത്തിൽ പാർപ്പിച്ചിരുന്ന ഖരദൂഷണന്മാർ അടക്കമുള്ള എന്റെ മുഴുവൻ പടയും രാമസായകങ്ങളേറ്റ് നശിച്ചുപോയിരിക്കുന്നു. തന്നിമിത്തം എന്നിൽ ജ്വലിക്കുന്ന ക്രോധം എന്റെ ധൈര്യത്തെയും അതിശയിക്കുന്നുണ്ട്. സനാതനമായ എന്റെ ആ പക വീട്ടുവാൻ തരം നോക്കിക്കൊണ്ടാണ് ഞാൻ ഇരിക്കുന്നത്. വൈരിയെക്കൊല്ലാതെ എനിക്കു നിദ്രപോലും ഉണ്ടാകാറില്ല. ഖരദൂഷണഘാതിയായ രാമനെ സംഗരത്തിൽ നിഗ്രഹിച്ച്, നിർധനൻ ധനം ലഭിച്ചിട്ടെന്നപോലെ, ഞാൻ, ശാന്തി കൈക്കൊള്ളും. നിങ്ങൾ ജനസ്ഥാനത്തിൽ ചെന്നുകൂടി, രാമൻ എന്തെന്തു പ്രവർത്തിക്കുന്നുവെന്ന സൂക്ഷ്മം, അപ്പപ്പോൾ എന്നെ അറിയിക്കുക. രാഘവവധത്തിൽതന്നെ സദാ ശ്രദ്ധ പതിക്കുകയും ചെയ്യു. പോർക്കളത്തിൽവെച്ചു നിങ്ങൾ, പല പ്രാവശ്യവും എന്റെ ബലം കണ്ടറിഞ്ഞിട്ടുണ്ടല്ലൊ. അതുകൊണ്ടാണ് ഞാൻ നി

ങ്ങൾതന്നെ ജനസ്ഥാനത്തു ചെന്നു പാൎക്കേണമെന്നു പറയുന്നുണ്ടു്." രാവണന്റെ ഈ ആജ്ഞകരം കേട്ടു്, രാക്ഷസന്മാർ എട്ടു പേരും ഒന്നായി അവനെ അഭിവാദ്യംചെയ്തു പുറപ്പെട്ടു. ലങ്കയെപ്പിന്നിട്ടു് അവർ നേരെ ജനസ്ഥാനത്തിൽ ചെന്നുചേൎന്നു. മദമോഹിതനായ രാവണൻ സീതയെ ലഭിച്ചതോൎത്തു് ഏററവും സന്തോഷിച്ചു. രാഘവനോടുള്ള പക വീട്ടുവാൻ അവസരം കാത്തുകൊണ്ടു്, അടക്കവയ്യാത്ത അമൎഷത്തോടെ, അവൻ ലങ്കയിൽ വസിച്ചുപോന്നു.

---

## സൎഗ്ഗം 55

### സീതാപ്രലോഭം.

ബലശാലികളായ ആ എട്ടു രജനീചരരെയും നിയോഗിച്ചയച്ചു്, രക്ഷോനായകനായ രാവണൻ കൃതാൎത്ഥതയോടെ നിവസിച്ചു.. എങ്കിലും സീതയെച്ചിന്തിച്ചു ചിന്തിച്ചു് മദനാഗ്നിയിൽ അവന്റെ ഉടൽ നിമിഷംപ്രതി ഉരുകിവന്നുകൊണ്ടേയിരുന്നു. അങ്ങിനെയിരിക്കെ, ഒരു ദിവസം അവൻ വൈദേഹിയെക്കാണ്മാൻ പുറപ്പെട്ടു. മണിയണിഞ്ഞ മനോഹരമായൊരു മന്ദിരത്തിൽ രാക്ഷസികളുടെ അധീനത്തിൽ പെട്ടു്, ശോകപാരവശ്യത്തോടെ അശ്രുധാര പൊഴിച്ചു്, അതീവദീനയായി, ദുഃഖാൎണ്ണവത്തിൽ മുഴുകിക്കഴിയുന്ന ആ മനോഹരി, ആശുഗനാൽ ആക്രമിക്കപ്പെട്ട തോണിപോലെ ഉലഞ്ഞിരുന്നു. കൂട്ടംവിട്ടു്, ചെന്നായ്ക്കൾ ചുററിവളഞ്ഞു്, നന്നു വിഷമിക്കുന്ന പേടമാൻകണക്കെ, മുഖം താഴ്ത്തി കേണുകൊണ്ടിരുന്ന ആ സാധ്വിയുടെ മുമ്പാകെ, ഉന്മത്തനായ രാക്ഷസേന്ദ്രൻ ചെന്നുനിന്നു. മന്മഥമാൎഗ്ഗണങ്ങൾകൊണ്ടു്, നിലകിട്ടാതെ ഉഴലുന്ന അവൻ, ഇന്ദ്രസദനസദൃശമായ തന്റെ ഉത്തുംഗപത്തനത്തെ ചൂണ്ടിക്കാട്ടി, രാമപത്നിയോടിങ്ങിനെ പറഞ്ഞു. "ഹേ! സുന്ദരി! ഇതാ, എന്റെ കൊട്ടാരം നോക്കുക. ഈ

സൌധം അനേകം ഹൎമ്മ്യപ്രാസാദങ്ങൾകൊണ്ടും മനോഹരമന്ദിരങ്ങൾകൊണ്ടും നിറഞ്ഞതാണ്. ഉത്തമസ്ത്രീകളും ഇവിടെ എത്രയെങ്കിലുമുണ്ട്. വിവിധപക്ഷിവൃന്ദങ്ങൾകൊണ്ട് ഈ രാജധാനി, വിശിഷ്യ രമണീയമായിത്തീൎന്നിട്ടുണ്ട്. ഇവിടെ കിടപ്പുള്ള രത്നത്തിന്നാകട്ടെ നിധികൾക്കാകട്ടെ കയ്യും കണക്കുമില്ല. എത്ര സുവൎണ്ണസ്തംഭങ്ങളാണ് ഇതാ നില്ക്കുന്നതു് നോക്കുക. ഈവിധംതന്നെ, മാറ്റുകൂടിയ തങ്കം, വെള്ളി, വൈഡൂൎയ്യം തുടങ്ങിയ രത്നങ്ങൾ, സ്ഫടികം എന്നിവകൊണ്ടെല്ലാം നിൎമ്മിക്കപ്പെട്ടിട്ടുള്ള ഉന്നതസ്തംഭങ്ങൾക്കും ഇവിടെ എണ്ണമില്ല. അവയെല്ലാം നമുക്കു ചെന്നു കാണാം" എന്നിങ്ങിനെ പറഞ്ഞ്, അവൻ സീതയെ, ബലാൽ കൂട്ടിയുംകൊണ്ടു പുറപ്പെട്ടു. ഭേരീരവം മുഴങ്ങിക്കൊണ്ടിരുന്ന ആ ഉയൎന്ന ഹൎമ്മ്യത്തിൻമുകളിൽ, ഹാടകമണിഞ്ഞ സ്ഫടികസോപാനങ്ങളിൽക്കൂടെ അവർ കയറിച്ചെന്നു. ആനക്കൊമ്പ്, രത്നം, ഹിരണ്യം എന്നിവകൊണ്ടെല്ലാം പണിതീൎക്കപ്പെട്ട അനേകം രമണീയജാലകങ്ങൾ അവിടെ ശോഭിച്ചുകൊണ്ടിരുന്നു. വെള്ളക്കമ്മായമിട്ടു മിനുപ്പിച്ച എത്രയെങ്കിലും വിശിഷ്ടസൌധങ്ങൾ, ചുറ്റും വിളങ്ങിയിരുന്നു. രത്നംപതിച്ച തറകൾ, വൃക്ഷസമൂഹംകൊണ്ടു വിളങ്ങുന്ന പുഷ്കരണീതീരങ്ങൾ, കമനീയവേശ്മങ്ങൾ എന്നിങ്ങനെ പല കാഴ്ചകളും പാപകലുഷിതനായ രാവണൻ സീതക്കു കാട്ടിക്കൊടുത്തു. നിസ്സീമമായ ദുഃഖംനിമിത്തം ഹൃദയം തകൎന്നുകൊണ്ടിരുന്ന അവളെ മോഹിപ്പിക്കേണ്ടതിന്നായി, അവൻ ഇങ്ങിനെ ആരംഭിച്ചു. “ഹേ! മനോഹരി! എന്റെ കീഴിൽ മുപ്പത്തിരണ്ടു കോടി രാക്ഷസന്മാർ ഉണ്ട്. ഞാൻ അവൎക്കെല്ലാം രാജാവാണെന്ന് പക്ഷെ നീ മനസ്സിലാക്കിയിരിക്കാം. ബാലരും വൃദ്ധരും കൂടാതെതന്നെ എന്റെ കല്പനകൾ നടത്തുവാനും നടത്തിക്കുവാനും ഒന്നിന് ആയിരക്കണക്കായി ആജ്ഞാകരന്മാർ ഇവിടെ എപ്പോഴും ഹാജരുണ്ട്. ഹേ! ഭാമിനി! എന്റെ രാജ്യതന്ത്രം മുഴുവൻ ഇതാ ഞാൻ നിങ്കൽ സമൎപ്പിക്കുന്നു. ഹേ! മദിരേക്ഷണെ! എന്റെ ജീവൻ തന്നെയും നിങ്കലാണ് ഇരിക്കുന്നതു്. നീ എനിക്ക് എന്റെ പ്രാ

ണനേക്കാൾ പ്രിയതരയാണു്. ഹേ! മനോഹരി! എനിക്കു ഭാൎയ്യമാരായിട്ട് അനേകം സുന്ദരിമാർ ഉണ്ടു്. എന്റെ പ്രാണപ്രിയയായിത്തീൎന്നു് നീ അവൎക്കെല്ലാം ഈശ്വരിയാകുക. അന്യചിന്തയെ നിനക്കു വേണ്ട. ഹേ! 'പ്രിയെ! എന്റെ ഹിതോക്തികൾ കേൾക്കുക. എന്നോടിണങ്ങി വാഴ്ക. തപിക്കുന്ന എന്റെ ഹൃദയത്തെ നീ സദയം തണുപ്പിക്കുക. എന്റെ ഈ അപേക്ഷയെ നിരാകരിക്കരുതു്. നൂറു യോജന വിസ്താരമുള്ള ഈ ലങ്കാനഗരം, അനവധി രാക്ഷസഭടന്മാരാൽ രക്ഷിക്കപ്പെട്ടുപോരുന്നു. അമരന്മാൎക്കോ, അസുരന്മാൎക്കോ ഇതിനെ അതിക്രമിപ്പാൻ സാദ്ധ്യമല്ല. ദേവഗന്ധൎവ്വന്മാരിലൊ, യക്ഷകുലത്തിലൊ, പക്ഷിവൎഗ്ഗത്തിലൊ എനിക്കു സമാനം വീൎയ്യമുള്ളവർ ആരുമില്ല. രാജ്യവും പോയി, താപസവേഷത്തോടെ കാട്ടിൽ അലഞ്ഞുനടക്കുന്നവനല്ലെ രാഘവൻ. അതിദീനവും, ഗതായുസ്സും, പരാക്രമം കെട്ടവനുമായ ആ രാമനിൽനിന്നു്, ഹേ! മത്തകാശിനി! നിനക്കെന്തായ സുഖമാണു് ലഭിപ്പാനുള്ളതു്. ഹേ! മദാലസെ! എന്നോടൊന്നിച്ചു രമിക്കുക. യൌവ്വനം ചിരകാലം നിലനില്ക്കുന്നതല്ലല്ലൊ. നിനക്കു ചേൎന്ന ഭൎത്താവാണു് ഞാൻ. രാമനെക്കാണേണമെന്ന വിചാരമെ നിനക്കു വേണ്ട. ഇവിടെ വരുവാൻ അവനു സാധിക്കയുമില്ല. പിന്നെ, നിന്റെ ഈ മനോരഥംകൊണ്ടു ഫലമെന്തു? അതിശക്തിയോടെ അടിക്കുന്ന ആകാശവായുവെ, പാശംകൊണ്ടു കെട്ടിവലിപ്പാൻ ശക്യമാണൊ. ജ്വലിക്കുന്ന അഗ്നിശിഖയെ കയ്യിലെടുപ്പാൻ സാദ്ധ്യമാകുന്നതെങ്ങിനെ? എന്റെ പിടിയിൽ അകപ്പെട്ടിരിക്കുന്ന നിന്നെ, പരാക്രമംകൊണ്ടു കൊണ്ടുപോവാൻതക്ക ശക്തൻ ഈ മൂന്നു ലോകത്തിലുമില്ല. ഹേ! ശോഭനെ! മഹാരാജ്യമായ ലങ്കയെ ഭവതി ഭരിച്ചുകൊൾക, എന്നപ്പോലത്തന്നെ ദേവന്മാർതുടങ്ങിയുള്ള സൎവ്വ ചരാചരങ്ങളും ഭവതിയുടെ കിങ്കരന്മാരാണു്. അഭിഷേകജലത്താൽ ആൎദ്രയായി, ഭവതി പ്രേമപുരസ്സരം എന്നെ സന്തോഷിപ്പിക്കുക. പൂൎവ്വജന്മം നേടിവെച്ചിട്ടുള്ള നിന്റെ ദുഷ്കൃതങ്ങൾ വനവാസനിമിത്തം ഇപ്പോൾ നിശ്ശേഷം ഒടുങ്ങിക്കഴി

ഞ്ഞു. ഇനി നീ സുകൃതഫലം സന്തുഷ്ടിയോടെ ഭുജിക്കുക. സുഗന്ധമാല്യങ്ങളും, വിശിഷ്ടഭൂഷകളും എന്നിവ വേണ്ടപോലെ എടുത്തണിയുക. കരബലം പ്രയോഗിച്ച്, എന്റെ ഭ്രാതാവായ കുബേരനെപ്പോലും വെന്നവനാണ് ഞാൻ. മാർത്താണ്ഡദ്യുതിയാർന്ന അവന്റെ പുഷ്പകവിമാനം ഇപ്പോൾ എനിക്കധീനവുമാണ്. വിശാലവും വിശിഷ്ടവും എത്രയും രമണീയവുമായ ആ വിമാനത്തിൽ കയറി സീതേ! ഹേ! ഓമനെ! നീ എന്നോടൊന്നിച്ച് യഥേഷ്ടം രമിക്കുക. പത്മസങ്കാശവും ആകാരസൌന്ദര്യവും തികഞ്ഞതുമായ ഭവതിയുടെ നിർമ്മലവദനം വിളറിപ്പോകുന്നതല്ലാതെ പ്രസന്നമാകാത്തതെന്താണ്. ഈ വചനങ്ങൾ കേട്ട്, ഇന്ദുവദനയും, മനോഹരിയുമായ സീത, തന്റെ വസ്ത്രത്തുമ്പുകൊണ്ടു മുഖം മറച്ച്, കണ്ണുനീർ വാർത്തു. മുഖഭാവം മാറി, അന്തശ്ശല്യത്തോടെ നില്ക്കുന്ന അവളോട്, പാപകലുഷിതനായ രാവണൻ വീണ്ടും ഇങ്ങിനെ പറഞ്ഞു. "ഹേ! മിഥിലേശനന്ദിനി! ധർമ്മലോപത്തെപ്പറ്റി നീ ഖേദിക്കയേവേണ്ട. ആകസ്മികമായി സംഭവിച്ചിട്ടുള്ള നമ്മുടെ ഈ ബന്ധം ദൈവകല്പിതവും ഋഷിപ്രോക്തവുമാണ്. ഇതിൽ ചാരിത്രശങ്കയെന്തിന്. ഹേ! മാന്യേ! പ്രവാളകാന്തിയാർന്ന ഭവതിയുടെ പൂജ്യപാദങ്ങളിൽ ഇതാ ഞാൻ കുമ്പിടുന്നു. ദാസനായ എന്നിൽ പ്രസാദിക്കുക. ഇത്രയും ഞാൻ കിഴിഞ്ഞുപറയുന്നത് എന്റെ താപംകൊണ്ടല്ലാതെ പ്രതാപക്കുറവുകൊണ്ടല്ല. രാവണൻ ഒരു പെണ്ണിന്റെ കാലിൽ വീഴുന്നവനല്ല." എന്നീ വചനങ്ങളോടെ "മൈഥിലി, തന്റെ പ്രാണവല്ലഭതന്നെ"യെന്നു മനനംചെയ്തുകൊണ്ട് രാവണൻ കൃതാന്തനു വശനായി.

---

# സൎഗ്ഗം 56

## അശോകവനികാപ്രവേശനം.

---

രാവണന്റെ കൎണ്ണശൂലമായ ഈ ഭാഷിതം കേട്ട്, ശോകമോഹിതയായ ജാനകി, ഒരു പുൽക്കൊടിയെടുത്തു തന്റെ മുമ്പിൽ ഇട്ട്, കഠിനകോപത്തോടെ ഇപ്രകാരം പറഞ്ഞു. "ഹേ! രാവണ! ധൎമ്മനിഷ്ഠനും, സത്യസന്ധനും, നൃപകുലാവതംസവുമായ ദശരഥരാജാവിന്റെ പുത്രനാണ് ശ്രീരാഘവൻ. ത്രൈലോക്യവിശ്രുതനും ഉത്താനഹസ്തനും ആയതഹസ്തനും പ്രസന്നനേത്രനുമായ ആ രാമചന്ദ്രന്റെ വല്ലഭയാണ് ഞാൻ. ആ മഹാപുരുഷൻ എനിക്ക് ദൈവവുമാണ്. സിംഹവിക്രാന്തനും പ്രതാപശാലിയുമായ ആ രഘുവംശവീരൻ ഉടൻ ഇവിടെ വന്നുചേരും. സഹോദരനായ സൌമിത്രിയോടുകൂടെ ആ മഹാപുരുഷൻ നിന്റെ പ്രാണങ്ങൾ നിൎമ്മൂലം പൊരിച്ചെടുക്കും. എട! രാക്ഷസകണ്ടക! എന്നെ നീ ശ്രീരാഘവൻ കാണെ എന്തുകൊണ്ട് ധൎഷണംചെയ്തില്ല. ശൂരനാണെങ്കിൽ അപ്രകാരമല്ലെ നീ ചെയ്യേണ്ടിയിരുന്നതു്. എന്നാൽ നീയും, നിന്റെ ഭ്രാതാവായ ഖരനെപ്പോലെ, ഇപ്പോൾ ജനസ്ഥാനത്തിൽ ചത്തുവീണിരിക്കും. താൎക്ഷ്യനിൽ വിഷമേല്പിപ്പാൻ പന്നഗങ്ങൾ ശക്തരല്ല. എന്നതുപോലെ, ബലമേറിയ നിന്റെ രാക്ഷസപ്പട മുഴുവൻ രാമനു നിൎവ്വിഷരാണ്. ആ മഹാരഥൻ തൂണിൽ തൊടുത്തയക്കുന്ന പൊന്നണിബാണങ്ങൾ, ഉൎമ്മികൾ ഗംഗാകൂലത്തെപ്പോലെ, നിന്റെ ശരീരത്തെ തകൎത്തുതള്ളും. സുരാസുരന്മാൎക്ക്, പക്ഷെ നീ അവദ്ധ്യനായിരിക്കാം. പരവീരഘാതിയായ രാഘവന്ന് വൈരംജനിപ്പിച്ച്, ജീവിച്ചിരിപ്പാൻ നിനക്കൊരിക്കലും സാദ്ധ്യമല്ല. മഹാബലനായ ദാശരഥിതന്നെയാണ് നിനക്കന്തകൻ. യൂപത്തെപ്രാപിച്ച പശുവിന്നും നിനക്കും ജീവസന്ധാരണം, ഒന്നുപോലെ ദുൎല്ലഭംതന്നെ. രോഷചക്ഷുസ്സുകൾകൊണ്ട്, രാജീവലോചനനായ രാമൻ ഒന്നു നോക്കിയാൽ, ആ നിമിഷം

നീ ഖേദിച്ചുപോകുമല്ലൊ. വേണമെങ്കിൽ ആ പരാക്രമശാലി, ആകാശത്തിൽനിന്ന് ചന്ദ്രമണ്ഡലത്തെ ക്ഷോണിയിൽ പതിപ്പിക്കും. അതിനെ നിശ്ശേഷം നശിപ്പിപ്പാനും ആ പ്രഭുവിന്നു ശക്തിയുണ്ട്. സാഗരത്തെ വററിക്കും. പിന്നെ, തന്റെ പ്രാണവല്ലഭയായ സീതയെ നിന്നിൽനിന്നും മോചിപ്പിപ്പാനാണൊ ത്രിവിക്രമനായ അദ്ദേഹത്തിന്ന് ശേഷി കുറഞ്ഞുപോയത്. വിഗതശ്രീയും, അല്പജീവിയും, ഉജ്വലനമായ എടാ! രാവണ! നീ നിമിത്തം ഇതാ ലങ്കാപുരി, വിധവയാകാൻപോകുന്നു. എന്നെ നീ എന്റെ ഭർത്താവിങ്കൽനിന്നും വേർപെടുത്തിയല്ലൊ. നിന്റെ ധർമ്മവർജ്ജിതമായ ഈ കർമ്മം നിനക്കു ശോഭനമല്ല. പൂർണ്ണഭാഗ്യനും ശ്രീമാനുമായ എന്റെ കാന്തൻ സ്വവീര്യത്തെ ആശ്രയിച്ചുതന്നെ ശൂന്യമായ ദണ്ഡകവനത്തിൽ നിർഭയം വസിക്കുന്നുണ്ട്. നിന്റെ മദവും, ബലവും, വീര്യവും, പ്രതാപവുമെല്ലാം ശരവർഷങ്ങൾകൊണ്ട് ആ പുണ്യപുമാൻ നിസ്സംശയം അടിയറുക്കും. കാലനിയതമായ നാശം ദേഹികളെ എപ്പോൾ ബാധിക്കുന്നുവൊ, അപ്പോൾ മുതൽക്ക്, അവർ നേർവഴിയിൽനിന്നും തെററുന്നു. എന്നെ ആക്രമിക്കകൊണ്ട്, ഹേ! ആശരാധമ! നിനക്കും ഇപ്പോൾ ആ കാലം വന്നുകൂടി. തനിക്കും, കൂട്ടുകാർക്കും, അന്തഃപുരത്തിന്നുംകൂടി നാശകാരണമായ ഈ നിന്ദ്യകർമ്മം, നീ ചെയ്തുവല്ലൊ. എടാ! നീച! മാല്യകലശാദികളാൽ ഭൂഷിതവും ദ്വിജാതിമന്ത്രങ്ങളാൽ പരിപാവനവുമായ യജ്ഞവേദി, ചണ്ഡാലന്ന് മുട്ടിക്കൂടാത്തതൊ. എന്നതുപോലെ എടാ! പാപി! ധർമ്മസഹിതനായ ആ പുരുഷപുംഗവന്റെ പ്രാണേശ്വരിയും പതിവ്രതയുമായ എന്നെ, പാപചിത്തനായ നിനക്ക് സ്പർശിക്കാമൊ. രാജഹംസത്തോടൊന്നിച്ച്, പത്മവനത്തിൽ സദാ വിഹരിച്ചുകൊണ്ടിരിക്കുന്ന അന്നപ്പേട, പുല്ലുമൂടിക്കിടക്കുന്ന കാനനത്തിൽ, ആറുകാക്കയെ തിരിഞ്ഞുനോക്കുകയൊ. ഹേ! ദശകണ്ഠ! നീ എന്റെ ശരീരത്തെ ബന്ധനത്തിലിടുകയൊ അതല്ല ഭക്ഷിക്കതന്നെയൊ ചെയ്തുകൊൾക. എന്റെ ജീവനൊ ശരീരത്തിന്നൊ ഇവിടെ രക്ഷയില്ല. എങ്കിലും അപകീർത്തിക്ക്

ഞാൻ ഒരു കാലവും പാത്രമാകയില്ല." മിഥിലാത്മജയായ സീത, ക്രോധകാഠിന്യത്തോടെ പരുഷാക്ഷരം ഇങ്ങിനെ പറഞ്ഞു്, മൌനം കൈക്കൊണ്ടു. ജനകജയുടെ രോമഹർഷകമായ ഈ വാണികൾ കേട്ടു്, ക്രോധത്താൽ നേത്രങ്ങൾ കലങ്ങിമറിഞ്ഞുംകൊണ്ടു്, രാവണൻ ഇങ്ങിനെ മറുപടി പറഞ്ഞു. "ഹേ! ഭ്രാന്തചിത്തെ! ഒരു കൊല്ലത്തിനുള്ളിൽ നിന്റെ മനസ്സിനെ നേർവഴിക്കു തിരിച്ചു്, സർവ്വരാക്ഷസന്മാർക്കും ഈശ്വരനായ ഈ എന്റെ ഇഷ്ടം സാധിപ്പിക്കാത്തപക്ഷം, നിന്നെ ഞാൻ കൊന്നു ഭക്ഷിക്കുന്നുണ്ടു്. അടുക്കളക്കാർ നിന്റെ മാംസം കൊത്തിനുറുക്കി ചട്ടപ്പിലിട്ടു വേവിക്കും. ഹേ! സീതെ! ഇതു നീ നല്ലവണ്ണം ധരിച്ചുകൊൾക." പിന്നീട്, ശത്രുരാവണനായ ആ രാക്ഷസൻ ക്രോധതാമ്രിതനേത്രങ്ങളോടെ, രാക്ഷസികളെ നോക്കി ഇങ്ങിനെ ആജ്ഞാപിച്ചു. "ഹേ! രാക്ഷസികളെ! ഭയങ്കരികളായ നിങ്ങൾ ഇവളെ, ഉടൻ അടക്കി നേർവഴിക്കു നടത്തുക." ഈ കല്പന കേട്ടു് വികൃതാംഗികളും ഘോരകളുമായ അവർ, രാക്ഷസേന്ദ്രനെ നമസ്കരിച്ചു്, വൈദേഹിക്കു ചുററും ചെന്നു കൂടി. വിപുലഗാത്രനായ ആ കൌണപേന്ദ്രനാകട്ടെ, ധരാമണ്ഡലം പിളരുമാറ് ഉഗ്രതരം കാൽ അടിച്ചുംകൊണ്ടെഴുന്നേററു്, വീണ്ടും അവരോടിങ്ങിനെ ആജ്ഞാപിച്ചു. "ഇവളെ നിങ്ങൾ അശോകവനത്തിൽ കൊണ്ടുചെല്ലുക. ചുററും ചെന്നിരുന്നു്, നിങ്ങൾ ഇവളെ ഗൂഢമായി സൂക്ഷിക്കണം. ഭീഷണികൊണ്ടോ സാന്ത്വവാക്കുകൾകൊണ്ടോ ഒരു കരിണിയെപ്പോലെ നിങ്ങൾ ഇവളെ പാട്ടിലാക്കുക." രാവണശാസനം അനുസരിച്ചു്, രാക്ഷസികൾ സീതയേയും കൂട്ടി, അശോകവനത്തിലേക്കു നടന്നു. സർവ്വകാലഫലവൃക്ഷങ്ങളും വിവിധപുഷ്പമഞ്ജരികളും മദിച്ച പക്ഷിവൃന്ദങ്ങളുംകൊണ്ടു്, ആ വനം സമൃദ്ധമായിരുന്നു. ശോകാകുലയായ മൈഥിലി, പുലികൾക്കിടയിൽ പെട്ട മാൻപേടപോലെ, ആ ക്രൂരരാക്ഷസികളുടെ അധീനത്തിൽ വസിച്ചുപോന്നു. ദുഃഖഗ്രസ്തയായ അവൾ, വലയിൽ കുടുങ്ങിയ പേടമാൻകണക്കെ, തീരെ അസ്വസ്ഥചിത്തയായി. വികൃതനേത്രകളായ ആ രാക്ഷസികളുടെ ഭ

അസനംനിമിത്തം, അവൾക്കു് ഒരു നേരവും സൈ്വരമുണ്ടായില്ല. ശ്രീരാഘവനെച്ചിന്തിച്ചു ചിന്തിച്ചു്, ശോകപീഡിതയായിഭവിച്ചിരുന്ന അവൾ, രാക്ഷസീപീഡയുംകൂടി ഏററപ്പോൾ തീരെ വിവശയായി.

---

# സൎഗ്ഗം 57

## രാഘവനിവൎത്തനം.

---

മായാരൂപിയായ മാരീചനെ സംഹരിച്ചു് ശ്രീരാഘവൻ പൎണ്ണശാലയിലേക്കു തിരിച്ചു. സീതയെക്കാണ്മാൻ ബദ്ധപ്പെട്ടുംകൊണ്ടു നടന്നിരുന്ന ധനുൎദ്ധരനായ രാമന്റെ നാലുഭാഗത്തുനിന്നും ഗോമായു ഭയങ്കരധ്വനിയോടെ ഓരിയിട്ടു. കൊൾമയിർ കൊള്ളുമാറുള്ള ഈ ദാരുണശബ്ദം കേട്ടു ശങ്കിച്ചു് ശ്രീരാഘവൻ ചിന്താഗ്രസ്തനായി. "ആപൽസൂചകങ്ങളായ ദുൎന്നിമിത്തങ്ങളാണല്ലോ ഇവ. ഗോമായുക്കൾ ഇപ്രകാരം ഓരിയിടുന്നതിന്റെ സാരമെന്തു? സീതക്കു വല്ല വിപത്തും സംഭവിച്ചിരിക്കുമൊ. രാക്ഷസന്മാർ ഇപ്പോൾ അവളെച്ചുററി വളഞ്ഞിരിക്കാം. എന്റെ ശബ്ദമാണെന്നു തോന്നിക്കുന്ന മട്ടിലാണു് മാരീചൻ സീതേ! ലക്ഷ്മണ! എന്നിങ്ങിനെ നിലവിളിച്ചതു്. ഇതു കേട്ടു ലക്ഷ്മണൻ എന്തെല്ലാം ശങ്കിച്ചിരിക്കാമെന്നു നിശ്ചയിച്ചുകൂടാ. സീതയെ ഏകാകിനിയാക്കി, അവൻ എന്നെ തിരഞ്ഞു പുറപ്പെട്ടിരിക്കാം. പക്ഷെ വൈദേഹി തന്നെ നിൎബ്ബന്ധപൂൎവ്വം അവനെ അയച്ചിരിക്കുമൊ. കുടിലാശയന്മാരായ രാക്ഷസന്മാരുടെ ഉപായമാണിതു്. പൊൻമാൻവഴിക്കു്, അവർ എന്നെ സൂത്രത്തിൽ, ആശ്രമത്തിൽനിന്നും അകററിയതാണു്. ഇത്രയും ദൂരം എന്നെ ആകൎഷിച്ചുകൊണ്ടുപോയതു് അവൎക്കു് സീതയെപ്പിടികൂടുവാൻവേണ്ടിത്തന്നെ നിശ്ചയം. ശസ്ത്രം തറച്ചു്, ദുസ്സഹമായ രോദനത്തോടെ രാക്ഷസസ്വരൂപം കൈക്കൊണ്ടു മാരീചൻ "ഹ! സൌമിത്രെ! ഇതാ ഞാൻ മരിക്കുന്നു" എന്നിങ്ങിനെ ആൎത്തുവിളിച്ചതു് അവർ കേട്ടിരിക്കുമൊ. കേട്ടിരു

ന്നുവെങ്കിൽ അതിഘോരമായ ഈ മഹാടവിയിൽ അവൎക്കെങ്ങിനെ സ്വൈരമുണ്ടാകും. ജനസ്ഥാനത്തിൽവെച്ചു നടന്ന സംഭവങ്ങൾകൊണ്ടു് രാക്ഷസകുലം മുഴുവൻ കോൾകൊണ്ട കടൽപോലെ ഇളകിവശായിട്ടുണ്ടു്. അടക്കവയ്യാത്ത അരിശത്തോടെ അവർ നാലുപാടും പാഞ്ഞുനടക്കുന്നതുമുണ്ടു്. അതിന്നനുസരിച്ചു് ഇടരെ ഇടരെ ഇതാ ഘോരനിമിത്തങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു” എന്നീ വിചാരങ്ങളിൽ മുഴുകി, രഘുകുലാവതംസമായ ശ്രീരാഘവൻ എത്രയും വ്യഥിതനായി. മായാമൃഗം, തന്നെ ഗമനചാതുൎയ്യത്തോടെ ആകൎഷിച്ചുകൊണ്ടുപോന്നതും, അസ്ത്രങ്ങൾ സൂചിപ്പിച്ചുകൊണ്ടു് മൃഗങ്ങൾ ചുററുംനിന്നു്, ബീഭത്സശബ്ദങ്ങൾ പുറപ്പെടുവിക്കുന്നതും മററും ഓൎത്തു ശങ്കിച്ചു്, മഹാബാഹുവായ രാമൻ ആശ്രമത്തിലേക്കു പാഞ്ഞുനടന്നു. മൃഗപക്ഷികൾ വഴിനീളെ പാറനിന്നു് ചാഞ്ഞും ചരിഞ്ഞുംകൊണ്ടു്, ആൎത്തു ശബ്ദിച്ചു. അവ ദീനമാനസനായ ദാശരഥിക്കു ചുററുമായി പാറി വട്ടമിട്ടു. ഈ ഘോരശകുനങ്ങൾനിമിത്തം ശ്രീരാഘവന്റെ ഹൃദയം സീതയേയും ലക്ഷ്മണനേയുംപററിച്ചിന്തിച്ചു്, എത്രയും തളൎന്നുപോയി. ഭയമോഹിതനായ രാമൻ ഇങ്ങിനെ ആശ്രമം ചെല്ലുംമുമ്പെ, ലക്ഷ്മണൻ, വിഷണ്ണഭാവത്തോടും വിളറിയ മുഖത്തോടുംകൂടെ തനിക്കഭിമുഖമായി, വരുന്നതു കണ്ടു. രാക്ഷസസങ്കുലമായ ഘോരകാനനത്തിൽ അബലയായ സീതയെ തനിയെ വിട്ടു പോരുവാൻ മനസ്സുറച്ച സൌമിത്രിയെക്കണ്ടപ്പോൾ, ദാശരഥിയുടെ ഭയതാപങ്ങൾ, ഇത്രയെന്നില്ലാതെ വൎദ്ധിച്ചു. ആ പ്രഭു, തന്റെ സഹോദരനെ നിന്ദിച്ചുംകൊണ്ടു്, വളരെ ശകാരിച്ചു. താപകോപങ്ങളോടെ ആ പുരുഷശ്രേഷ്ഠൻ തന്റെ ഭ്രാതാവിന്റെ വാമകരത്തിൽ പിടിച്ചു്, ദീനവും പരുഷവുമായ വാക്കുകൾ ശാന്തതയോടെ, ഇങ്ങിനെ പറഞ്ഞു. “ലക്ഷ്മണ! നീ ഇപ്രകാരം ചെയ്തുവല്ലൊ. സീതയെ ഘോരവനത്തിൽ തനിയെ വിട്ടിട്ടല്ലെ നീ പോരുന്നതു്. എന്തെല്ലാം ആപത്തുകളാണൊ ഇനി വന്നുചേരുന്നതെന്നറിഞ്ഞില്ല. ജനകജ ഇപ്പോൾ അപഹരിക്കപ്പെട്ടിരിക്കും നിശ്ചയം. വനചാരി

കളായ ഭീമരക്ഷസ്സുകൾക്ക് അവൾ ഭക്ഷണമായിത്തീർന്നിരിക്കും. അമംഗളത്തെ സൂചിപ്പിക്കുന്ന ദുശ്ശകുനങ്ങൾ ധാരാളം കാണുന്നുണ്ട്. യാതൊരു ഹാനിയും കൂടാതെ അവളെ വീണ്ടുകിട്ടുമൊ എന്ന് എനിക്കു വളരെ ശങ്കയുണ്ട്. ലക്ഷ്മണ! ഇപ്പോൾ അവൾ ജീവിച്ചിരിക്കുന്നുണ്ടായിരിക്കുമൊ. അതൊ അവൾക്ക് വല്ല ഹാനിയും സംഭവിച്ചിരിക്കുമൊ. മൃഗവേഷം പൂണ്ട് ആശ്രമത്തിന്നരികെ വന്നിരുന്നത് ഒരു രാക്ഷസനായിരുന്നു. അവൻ എന്നെ പ്രലോഭിപ്പിച്ച് വളരെ ദൂരം ആകർഷിച്ചുകൊണ്ടുപോയി. ഒരു വിധത്തിലും ആ മൃഗത്തെപ്പിടിപ്പാൻ എനിക്കു സാധിച്ചില്ല. വളരെ അദ്ധ്വാനപ്പെട്ട ശേഷം, ഞാൻ അതിനെ കൊല്ലുവാൻതന്നെ തീർച്ചയാക്കി. ചത്തുവീഴുമ്പോൾ ആ രാക്ഷസൻ സ്വസ്വരൂപം സ്വീകരിച്ചു. ഹാ! ലക്ഷ്മണ! എന്റെ ഹൃദയം ദഹിക്കുന്നു. ഇടങ്കൺ തുടിക്കുന്നു. സീത മൃതിപ്പെട്ടിരിക്കുമൊ. അതൊ അവൾ അപഹൃതയായിരിക്കുമൊ. അഥവാ നാം അവളെ വഴിയിൽ കണ്ടെത്തുമൊ. അയ്യോ! സൌമിത്രെ! ഒരുവിധത്തിലും എന്റെ മനസ്സിന്നു സമാധാനം ഉണ്ടാകുന്നില്ലല്ലൊ."

---

## സർഗ്ഗം 58

### ആശ്രമപ്രത്യാഗമനം.

---

വൈദേഹിയെ ആ ശൂന്യവനത്തിൽ തനിയെ വിട്ടുപോന്നതിൽ, ലക്ഷ്മണൻ ഏററവും പരിതപിച്ചു. ഇങ്ങിനെ ദുഃഖിച്ചുനില്ക്കുന്ന അവനോട്, ധർമ്മാത്മാവായ രാഘവൻ വീണ്ടും ഇപ്രകാരം പറഞ്ഞു. "ലക്ഷ്മണ! വിദേഹാത്മജയായ സീത എന്നോടൊന്നിച്ച്, ദണ്ഡകവനം പ്രാപിച്ചുവല്ലൊ. എന്റെ പ്രാണവല്ലഭയായ അവൾ, ഇപ്പോൾ എവിടെ. നീ അവളെ, ആ ശൂന്യവനത്തിൽ തനിയെ വിട്ടിട്ടാണല്ലൊ പോന്നത്. രാജ്യവും പോയി, പരമദുഃഖത്തോടെ വനത്തിൽ അലയുന്ന എനിക്ക്, അല്പമൊരാശ്വാസം അവൾനിമിത്തമായിരുന്നു. ലക്ഷ്മണ! ആ സീത—എന്റെ ജീ

വിനസ്വൃസ്വരമായ ജാനകി—എങ്ങു പോയി. കൃശഗാത്രിയായ ആ സാദ്ധ്വിയെക്കൂടാതെ അരനിമിഷംപോലും ഞാൻ ജീവിച്ചിരിക്കയില്ല. സുരസുന്ദരീസമാനയായ അവളായിരുന്നുവല്ലൊ എന്റെ പ്രാണനു തുണ. ആ സുലോചന, ഇപ്പോൾ വസിക്കുന്നതെവിടെ. സൌമിത്രെ! ത്രിലോകം മുഴുവനുമൊ, അതല്ല ഇന്ദ്രപട്ടംതന്നെയൊ കിട്ടുന്നുവെങ്കിൽകൂടിയും എനിക്കു വേണ്ട. ഹേമവൎണ്ണാംഗിയായ എന്റെ പ്രിയവല്ലഭ ജാനകിയെയൊഴിച്ചു്, ഒരു വസ്തുവിലും എനിക്കിച്ഛയില്ല. പ്രാണാതിപ്രിയയായ എന്റെ ആ വൈദേഹി, ഇപ്പോൾ ജീവിച്ചിരിക്കുന്നില്ലെന്നു വരുമൊ. വനവാസത്തെസ്സംബന്ധിച്ചു്, ഞാൻ ചെയ്തിട്ടുള്ള പ്രതിജ്ഞ മിത്ഥ്യയായിത്തീരുമൊ. ലക്ഷ്മണ! സീതനിമിത്തം ഞാൻ പ്രാണങ്ങൾ പരിത്യജിക്കുന്നുണ്ടു്. നീ തനിയെ, അയോദ്ധ്യക്കു തിരിച്ചുചെല്ലുക. കൈകേയി ഇഷ്ടം സാധിച്ചു്, സന്തോഷിക്കട്ടെ. രാജ്യവും നേടി, പുത്രനൊന്നിച്ചു്, സമ്പൂൎണ്ണമനോരഥയായി, മാതാവായ കൈകേയി വാണുകൊള്ളട്ടെ. പുത്രമരണത്തെ ഓൎത്തു ദുഃഖിക്കുന്ന കൌസല്യ, പിന്നെ അവളെ സേവിക്കുന്നതെങ്ങിനെ. വൈദേഹി ജീവനോടെ ഇരിക്കുന്നുവെങ്കിൽ, നിശ്ചയമായും അവൾ തിരികെ ആശ്രമത്തിൽ എത്താതിരിക്കയില്ല. അല്ല, മംഗളചരിതയായ ആ വിധുവദന മരിച്ചുപോയിട്ടുണ്ടെങ്കിൽ, ലക്ഷ്മണ! ഞാനും മരണത്തെത്തന്നെ ആശ്രയിക്കയാണു്. ആശ്രമത്തിൽ ഞാൻ ചെല്ലുന്നസമയം മന്ദഹാസമനോഹരമായ വദനത്തോടെ, അവൾ എന്നെ എതിരേല്ക്കുക പതിവാണല്ലൊ. ആ മഞ്ജുളഗാത്രിയായ സീത, ഇപ്പോൾ ആശ്രമത്തിൽ ഇല്ലാതെ ഞാൻ ജീവിച്ചിട്ടു കാൎയ്യമെന്തു? ഹെ! കുമാര! ഇപ്പോൾ ജാനകി ജീവിച്ചിരിക്കുന്നില്ലെ. അതൊ, നിന്റെ സൂക്ഷ്മക്കുറവുനിമിത്തം അവൾ അപായപ്പെട്ടുപോയൊ. രാക്ഷസന്മാർ അവളെ ഭക്ഷണമാക്കിത്തീൎത്തുവൊ. സുകുമാരിയും കുസുമസമാനഗാത്രിയും ദുഃഖമെന്തെന്നറിയാത്തവളുമായ ആ അബല, എന്റെ വിയോഗംനിമിത്തം ഇപ്പോൾ ആൎത്ത കേഴുന്നുണ്ടായിരിക്കാം. ദുരാത്മാവായ ആ രജനീചരൻ "ഹാ! ല

ക്ഷ്മണ! സീതേ!" എന്നിങ്ങിനെ വിളിച്ചു മുറയിട്ടതു കേട്ട് നീയും ഭയസംഭ്രമങ്ങൾ പൂണ്ടുവല്ലൊ. എന്റെ സ്വരംപോലെയുള്ള ആ മുറവിളി കേട്ടു ഭയപ്പെട്ട്, സീതതന്നെയായിരിക്കാം നിന്നെ ഇങ്ങോട്ടയച്ചതു്. ഏതുവിധവും നീ അവളെ തനിയെ വിട്ടുവന്നതു് വളരെ കഷ്ടമായി. ഗർഹ്യാവഹമായ നിന്റെ ഈ പ്രവൃത്തിയിൽ ഞാൻ വളരെ വ്യസനിക്കുന്നു. നരഘാതികളായ രാക്ഷസന്മാൎക്ക് പകവീട്ടുവാൻ നീ വഴിവെച്ചുകൊടുത്തു. ഖരവധം നിമിത്തം നന്ന പകയോടെ വസിക്കുന്ന ആ മാംസഭോജികൾ നിശ്ചയമായും സീതയെ ഭക്ഷിച്ചുകഴിഞ്ഞിരിക്കും. ഈ നിലയില്ലാത്ത ദുഃഖത്തിൽ നീ എന്നെ തള്ളിവിട്ടുവല്ലൊ. ഞാൻ എന്തു ചെയ്യട്ടെ. കാലഗതി ഇങ്ങിനെയായിരിക്കാം." ഇപ്രകാരം വരവനിതയായ സീതയെസംബന്ധിച്ച് പലതും പറഞ്ഞും കരഞ്ഞുംകൊണ്ട്, ദാശരഥി ലക്ഷ്മണനോടുകൂടെ, ആശ്രമത്തിലേക്കു നടന്നു. വിഷണ്ണഹൃദയനായ തന്റെ സഹോദരനെ ശകാരിച്ചും ക്ഷുൽപിപാസാദികൾ സഹിച്ചും ശുഷ്കവദനത്തോടെ നിശ്വസിച്ചുംകൊണ്ട്, ദശരഥാത്മജനായ രാമൻ, ഒരുവിധം പൎണ്ണശാലയിൽ ചെന്നുചേൎന്നു. പരിശൂന്യമായിക്കിടക്കുന്ന ആശ്രമത്തെയാണ് ശ്രീരാഘവൻ കണ്ടതു്. "സീത—എന്റെ പ്രാണപ്രിയ, അവിടെയുണ്ടായിരിക്കാം. ഇവിടെയുണ്ടായിരിക്കാം." എന്നിങ്ങിനെ ചിന്തിച്ച്, ആ രാജപുത്രൻ ആശ്രമത്തിന്നു ചുററും സീതയെ തിരഞ്ഞുനോക്കി. ഒടുവിൽ ഒരു ഫലവുമുണ്ടാകായ്കയാൽ ആ മഹാത്മാവിന്റെ കരുണാമസൃണമായ ഹൃദയം ദുസ്സഹമായ വ്യഥയാൽ ശിഥിലമായി.

---

## സർഗ്ഗം 59

### രാഘവപരുഷവാക്യം.

---

ആശ്രമത്തിൽ സീതയെ തനിയെ വിട്ടുപോരേണ്ടിവന്നതോൎത്തു്, നന്ന വിഷമിക്കുന്ന സൌമിത്രിയോട്, വഴിയിൽവെച്ചു ശ്രീരാഘവൻ വീണ്ടും ഇങ്ങിനെ പറകയുണ്ടായി. "ലക്ഷ്മണ! നിന്നെ വി

ശാസിച്ചിട്ടല്ലെ മിഥിലാത്മജയെ ഞാൻ വനത്തിൽ വിട്ടുപോന്നത്. എങ്ങിനെ നീ അവളെ തനിയെ വിട്ടുപോന്നു നിന്റെ ഈ കൃത്യം തീരെ പിഴച്ചുപോയി. ഇതു തീരെ അമംഗളകരമായി കലാശിക്കയില്ലെ എന്നു ഞാൻ ശങ്കിക്കുന്നു. കുമാര! ആലോചിക്കുന്തോറും എന്റെ ഹൃദയം വ്യഥയാൽ വേകുന്നുണ്ട്. നീ സീതയെ വിട്ടുപോരുന്നതു കണ്ട നിമിഷം മുതൽ എന്റെ ചിത്തം നീറിത്തുടങ്ങി. ഇതാ എന്റെ ഇടങ്കണ്ണും ഇടങ്കയ്യും ഇപ്പോഴും തുടിച്ചുകൊണ്ടെയിരിക്കുന്നു." രഘുകുലദീപമായ രാഘവന്റെ ഉള്ളഴിഞ്ഞ ഈ ആതുരവചനങ്ങൾ കേട്ട്, ലക്ഷണസംയുക്തനായ ലക്ഷ്മണൻ ക്ലേശഭാരം സഹിയാഞ്ഞ് ഇങ്ങിനെ പറഞ്ഞു. "ഹേ! രാമചന്ദ്ര! സ്വേച്ഛയാലല്ല ഞാൻ ദേവിയെ വിട്ടുപോന്നത്. ദേവിയുടെ അലട്ട സഹിക്കവയ്യാതെ ഞാൻ നിന്തിരുവടിയെ തിരഞ്ഞു പോന്നതാണ്. "ഹാ! സീതേ! ലക്ഷ്മണ! എന്നെ രക്ഷിക്കുക." എന്നിങ്ങിനെ നിന്തിരുവടിയുടെ സ്വരത്തിൽ ഒരു ദീനനാദം കേൾക്കയുണ്ടായി. ആ ആർത്തസ്വരം കേട്ടു പരിഭ്രമിച്ച്, ഭയവിഹ്വലയായ മൈഥിലി, നിന്തിരുവടിയെ തിരഞ്ഞു പുറപ്പെടുകെന്ന് എന്നെ നിർബ്ബന്ധിച്ചുതുടങ്ങി. ഇങ്ങിനെ വളരെ പ്രാവശ്യം നിർബ്ബന്ധിച്ചപ്പോൾ നിന്തിരുവടിയിലുള്ള വിശ്വാസംനിമിത്തം ഞാൻ ദേവിയോടിപ്രകാരം പറഞ്ഞു. "ഹേ! രാജനന്ദിനി! ശ്രീരാഘവനു ഭയം ജനിപ്പാൻ അവകാശമില്ല. ആ മഹാത്മാവിനെ അതിക്രമിപ്പാൻ ശക്തിയുള്ളവർ രാക്ഷസകുലത്തിൽ ആരുമില്ല. നിന്തിരുവടി വൃഥാ വിഷാദിക്കരുത്. ശ്രീരാഘവന്റെ ശബ്ദംപോലെ ആരോ നിലവിളിച്ചതാണ്. ദേവകളെപ്പോലും ത്രാണംചെയ്യാൻ ശക്തനാണ് രാമചന്ദ്രൻ. അങ്ങിനെയിരിക്കെ "എന്നെ രക്ഷിക്കുക, എന്നെ രക്ഷിക്കുക" എന്ന് പരസാഹായ്യം ഇച്ഛിച്ചുംകൊണ്ടുള്ള വചനങ്ങൾ ആ വീരപുരുഷൻ എങ്ങിനെ ഉച്ചരിക്കും. വല്ല രാക്ഷസന്മാരും രാഘവന്റെ ശബ്ദത്തിൽ എന്തിനുവേണ്ടിയോ ആർത്തുവിളിച്ചതായിരിക്കാം. ആ ശബ്ദം വെറുംകപടമാണെന്നു കരുതേണ്ടു. അജ്ഞകളെപ്പോലെ നിന്തിരുവടി ഇങ്ങി

ന്നു വിഷാദിക്കുന്നുവല്ലൊ. ഒന്നുകൊണ്ടും ഭേതിക്ക് വല്ലാസ്ഥയുണ്ടാകരുതു്. മനസ്സു പതറാതെ അങ്ങുന്നു സ്വസ്ഥയായിരിക്കുക. ശ്രീരാഘവനെ രണത്തിൽ വെല്ലുവാൻ ഈ മൂന്നു ലോകത്തിലും ഒരുവനില്ല. ശക്രൻതുടങ്ങിയ ദേവന്മാരെപ്പോലും യശസ്സുകൊണ്ടതിശയിക്കുന്ന രാമചന്ദ്രൻ ആർക്കും അജയ്യനാണു്. "ഹേ! രഘുകുലദീപ! ഈ വചനങ്ങളെല്ലാം കേട്ടിട്ടും വൈദേഹി കണ്ണുനീർ വാർത്തുകൊണ്ടു്, കഠിനവാക്കുകൾ എന്നോടിങ്ങിനെ പറകയാണു് ചെയ്തതു്. "ഹാ! ലക്ഷ്മണ! നിന്റെ ചിത്തം എന്നിൽ എത്രയും നികൃഷ്ടമായ വിധത്തിലാണു് പെരുമാറുന്നതു്. ജ്യേഷ്ഠൻ ഒടുങ്ങിയാൽ എന്നെ കിട്ടുമെന്നാണൊ നിന്റെ വിചാരം. അതു നീ കരുതേണ്ട. ഭരതനുമായി പറഞ്ഞൊത്തു് രാമനെ നശിപ്പിക്കേണമെന്ന ദുഷ്ടചിന്തയോടുകൂടെയാണു് നീ ഞങ്ങളോടൊന്നിച്ചു പോന്നിട്ടുള്ളതു് നിശ്ചയം. അതല്ലെങ്കിൽ രാമചന്ദ്രന്റെ ഈവിധമുള്ള ആർത്തനാദം കേട്ടിട്ടുംകൂടി നീ കുലുങ്ങാത്തതിന്റെ കാരണം എന്തു്? എന്നെ പ്രാപിപ്പാൻവേണ്ടി ഞങ്ങളുടെ പിമ്പിൽ കൂടിയിട്ടുള്ള പ്രച്ഛന്നചാരിയായ ഒരു ഘോരശത്രുവാണു് നീ. ഇപ്പോൾ നീ ലാക്കുകണ്ടു. അതുകൊണ്ടല്ലെ ശ്രീരാഘവനെ തിരഞ്ഞുപോകേണമെന്ന ചിന്തപോലും നിന്റെ അന്തരംഗത്തിൽ കടക്കാത്തതു്." ഇപ്രകാരമെല്ലാം വൈദേഹി ചൊടിച്ചു പറഞ്ഞപ്പോൾ ഹേ! ശത്രുമർദ്ദന! ഞാൻ നടുങ്ങിപ്പോയി. സഹിക്കവയ്യാതവണ്ണം എന്റെ ഹൃദയം തപിച്ചുതുടങ്ങി. ക്രോധത്താൽ നേത്രങ്ങൾ ചുകന്നു. അധരം തുടിച്ചു. നിസ്സീമമായ മനോവ്യഥയോടെ ഞാൻ ആശ്രമത്തിൽനിന്നിറങ്ങിപ്പോരികയുംചെയ്തു." ഈ വചനങ്ങളെല്ലാം കേട്ടു് സന്താപമൂർഛിതനായ രാഘവൻ "സൌമിത്രെ! എന്തുകൊണ്ടും നീ സീതയെ തനിയെ വിട്ടുപോന്നതു് ശ്രേയസ്കരമല്ല. രാക്ഷസന്മാരെ തടുപ്പാൻ ഞാൻ മതിയെന്ന ബോധമുണ്ടായിട്ടും ഈ ക്രോധവാക്കുകൾനിമിത്തം നീ മൈഥിലിയെ വിട്ടുപോന്നുവല്ലൊ. നിന്റെ ഈ ബുദ്ധിശൂന്യമായ കർമ്മത്തെ ഞാൻ എത്രയും നിന്ദിക്കുന്നു. ഒരു പെണ്ണിന്റെ പരുഷോക്തികൾ കേട്ടിട്ടു്, ഈവിധം പ്രവർത്തി

ച്ചുവെന്നു പറവാൻ നിനക്കു ലജ്ജയില്ലേ. ഇത്രയും വന്നുചേൎന്നതു് നിന്റെ അപനയവും അവിവേകവുംകൊണ്ടാണു്. ക്രോധത്തിന്നു കീഴടങ്ങി നീ എന്റെ വാക്കുകൾ മിത്ഥ്യയാക്കിയല്ലൊ. മൃഗരൂപം ധരിച്ചു് എന്നെ ആശ്രമത്തിൽനിന്നു അകററിക്കൊണ്ടുപോന്ന രാക്ഷസൻ അതാ, എന്റെ ബാണമേററു് ഹതനായി കിടക്കുന്നു. ഞാൻ തൊടുത്തുവിട്ട ലീലാപരമായ സായകം ഏററ ഉടൻതന്നെ, അവൻ മൃഗവേഷം വിട്ടു്, രാക്ഷസസ്വരൂപം സ്വീകരിച്ചു കേയൂരാദി ഭൂഷണങ്ങൾ അണിഞ്ഞിട്ടുള്ള അവൻ വിസ്വരത്തിൽ അലറിത്തുടങ്ങി. ലക്ഷ്മണ! നീ കേട്ട ആ അപശബ്ദം, എന്റെ സ്വരംപോലെ അവൻ പുറപ്പെടുവിച്ച ആൎത്തനാദമായിരുന്നു. ആ രോദനം കേട്ടു് നീ മൈഥിലിയെ തനിയെ വിട്ടു പോന്നുവല്ലൊ. കഷ്ടം."




## സൎഗ്ഗം 60

### രാഘവോന്മാദനില.

പൎണ്ണശാലയിലേക്കു തിരിച്ചുപോരുമ്പോൾ ദാശരഥിയുടെ ഇടങ്കണ്ണിന്നു കീഴ്ഭാഗം തുടിച്ചുകൊണ്ടേ ഇരുന്നു. യശോരാശിയായ ആ പ്രഭുവിന്റെ ചരണങ്ങൾ ഇടറി. ശരീരം മോഹപാരവശ്യത്താൽ നടുങ്ങിവശായി. ഇങ്ങിനെ ഉടനുടൻ ഉണ്ടായിക്കൊണ്ടിരുന്ന ദുഷിച്ച ശകുനങ്ങൾ കണ്ടു്, "സീതക്കു് ക്ഷേമമല്ലെന്നു വരുമോ" എന്നു് രാമൻ വീണ്ടും വീണ്ടും വിചിന്തനം ചെയ്തു. വൈദേഹീദൎശനത്തിൽ അത്യുൽകണ്ഠയോടെ നടന്നു്, വീരാഗ്രണിയായ അദ്ദേഹം ഒരുവിധത്തിൽ ആശ്രമം പ്രാപിച്ചു. ആശ്രമം ശൂന്യപ്രായമായി, ശോഭകെട്ടുകിടക്കുന്നതു കണ്ടു്, ആ പൂജ്യപാദന്റെ ഹൃദയം ഭയഭാരപീഡയാൽ വൈവശ്യമാൎന്നു. ചിന്താവിവശനായ അദ്ദേഹം ആശ്രമത്തിന്റെ ഉള്ളും പുറവുമെല്ലാം ഉഴറുന്ന ഉള്ളത്തോടെ തിരഞ്ഞുനോക്കി. ഹേമന്തകാലത്തിൽ ശോഭകെട്ടു്, നാനാതപമായിക്കിടക്കുന്ന താമരപ്പൊയ്കപോലെ, സീതയോടു

ക്രൂടാതുള്ള ആ മടജനസ്ഥാനത്തെ രാമൻ ഹൃദയപീഡയോടെ ദർശിച്ചു. വൃക്ഷങ്ങൾ അന്യോന്യം അലച്ചടിച്ച്, രോദനംചെയ്യുന്നതുപോലെ തോന്നിയിരുന്നു. വാടിത്തളരാത്ത കുസുമങ്ങളോ മൃഗപക്ഷികളോ അവിടെ ഒരിടത്തും കാണ്മാനുണ്ടായില്ല. വനശ്രീയും മററു ദേവതമാരും ആശ്രമം വിട്ടുമാറി. പായും പലകയും മുക്കിലും മൂലയിലും കിടന്നിരുന്നു. അജിനവും ദർഭയും എങ്ങും ചിന്നിച്ചിതറി ആശ്രമം വിവിധാകാലത്തിൽ ചമഞ്ഞുപോയി. ഈവിധം കോലംമാറിക്കിടന്നിരുന്ന ആശ്രമത്തെക്കണ്ട് ദാശരഥി ദുസ്സഹമായ വ്യഥയോടെ സീതയെ വിളിച്ച്, വിതുമ്പി വിതുമ്പി മുറയിട്ടു. "ഹേ! ആയതാക്ഷി! ഭവതി അപഹരിക്കപ്പെട്ടുവോ. അല്ല മരണപ്പെടുകതന്നെ ചെയ്തുവോ. ഒളിച്ചിരുന്ന് എന്നെ കളിയാക്കുകയാണോ ഭവതി. ഓമനേ! രാക്ഷസന്മാരാൽ നീ ഭക്ഷിക്കപ്പെട്ടുവോ. ഭയംനിമിത്തം നീ മറഞ്ഞിരിക്കയാണോ. അതോ ഘോരകാന്താരത്തിൽ അകപ്പെട്ട് കഷ്ടപ്പെടുകയാണോ. കായ്കനികളോ പുഷ്പങ്ങളോ അറുപ്പാൻവേണ്ടി പക്ഷെ ഭവതി ആശ്രമം വിട്ടുപോയിരിക്കാം. വെള്ളമെടുപ്പാൻ പുഴക്കരയിലോ പൊയ്കയിലോ നീ പോയിരിക്കയാണോ." എന്നിങ്ങിനെ ബഹുവിധം വിലപിച്ചുകൊണ്ട് ശ്രീരാഘവൻ തന്റെ ജീവിതസർവ്വസ്വമായ സീതയെ സർവ്വത്ര അന്വേഷിച്ചു. എന്നാൽ സീതയെ ഒരിടത്തും കണ്ടതേ ഇല്ല. മനോവ്യഥയാൽ മനസ്സുഴന്ന് ഭ്രാന്തചിത്തനെപ്പോലെ ഭ്രമിച്ചുപോയ രാമൻ വൃക്ഷങ്ങൾ, നദങ്ങൾ, അദ്രികൾ, ഗിരിതടങ്ങൾ, വനപ്രദേശങ്ങൾ എന്നിവതോറും ചെന്ന് സീതയെ അന്വേഷിച്ചു. "ഹേ! കദംബവൃക്ഷമേ! നിന്നോട് എത്രയും സ്നേഹത്തോടെയാണല്ലോ സീത വർത്തിക്കാറുള്ളത്. ശുഭാനനയായ അവളെ ഭവാൻ എങ്ങാനും കണ്ടുവോ. ബില്വവൃക്ഷമേ! ബില്വഫലസ്തനിയും മൃദുപല്ലവതുല്യയും പീതാംബരം ഉടുത്തിട്ടുള്ളവളുമായ ഒരു തരുണിയെ നീ വല്ല സ്ഥലത്തും കാണുകയുണ്ടായോ. ജനകപുത്രിയും ഭീരുവും മരുതിൻപുഷ്പങ്ങളിൽ എത്രയും പ്രിയമുള്ളവളുമായ എന്റെ പ്രാണപ്രിയ, ജീവിച്ചിരിപ്പുണ്ടോ ഇ

ല്ലയോ എന്ന് ഹേ! മരുതെ! ഭവാനെങ്കിലും എന്നോടു പറയുമൊ. അല്ലയൊ മൃഗാംഗനമാരെ! കരഭോരുവായ മൈഥിലി എവിടെ ഉണ്ടെന്ന് നിങ്ങൾ പക്ഷെ അറിയുമായിരിക്കാം. കുസുമസമ്പൂൎണ്ണങ്ങളായി, വണ്ടുകൾ വട്ടമിട്ടുംകൊണ്ടു നില്ക്കുന്ന ഇവ, എറെച്ചെടികളാണല്ലൊ. സീതക്ക് ഇവയോടു വളരെ പത്ഥ്യമാണ്. അതിനാൽ സീതയെപ്പററി വല്ല വൃത്താന്തവും ഇവക്കു നിശ്ചയമുണ്ടാവാം. ഹേ! അശോകമെ! ശോകമോഹിതയായ എനിക്ക് എന്റെ പ്രാണവല്ലഭയെ ദയവുചെയ്ത് നീയെങ്കിലും കാട്ടിത്തരിക. നീ എന്നെ നിന്റെ പേരിനൎഹനാക്കുക. അല്ലയൊ താലവൃക്ഷമെ! പക്വതാലഫലസ്തനിയും വനിതാവതംസവുമായ എന്റെ പ്രാണാതിപ്രിയയെ കാട്ടിത്തരുവാൻതക്കവണ്ണം നിന്നിൽ കരുണയുണ്ടാകട്ടെ. ജംബൂഫലംപോലെ [illegible] സ്തനഭാരയാകുന്ന സീതയെ ഹെ! ജംബുവൃക്ഷമെ! നീ എങ്ങാനും വല്ലിടത്തും കണ്ടുവൊ. ഉണ്ടെങ്കിൽ മറച്ചുവെക്കാതെ എന്നോടു പറയുക. പുഷ്പസമൃദ്ധിയാന്ന ഹേ! കൎണ്ണികാരമെ! നിന്റെ കുസുമങ്ങളോട് സീതക്കുള്ള പ്രതിപത്തി അല്പമല്ല. അതിനാൽ അവൾ എല്ലാ വൃത്താന്തവും നിന്നോടു പറഞ്ഞിരിക്കാം." ഇങ്ങിനെ കീൎത്തനീയനായ രാമചന്ദ്രൻ ചൂതം, നീപം, സാലം, പനസം, മാതളം, വേങ്ങ, ഇരഞ്ഞി, മുല്ല, കേതകം, കരുമന്നാച്ചി, ചെമ്പകം തുടങ്ങിയ ഓരൊ തരുലതകളുടെ സമീപത്തും ചെന്ന്, സീതയെ അന്വേഷിച്ചുകൊണ്ട്, ഉന്മത്തനെന്നപോലെ വനം നീളെ നടന്നു. എന്നിട്ടും ആ മഹാത്മാവ് സീതയെ കാണ്കയുണ്ടായില്ല. വീണ്ടും ആ പുരുഷപുംഗവൻ പലതും പറഞ്ഞു വിലപിച്ചു. "ഹെ! ഹരിണമെ! മൈഥിലിയെ നീയും കാണ്കയുണ്ടായില്ലെ. ഒരുപക്ഷെ ഹരിണാക്ഷിയായ അവൾ നിങ്ങളുടെ കൂട്ടത്തിൽ വന്നുചേൎന്നു ക്രീഡിക്കുന്നുണ്ടായിരിക്കാം. അല്ലയൊ കരിവര! കരഭോരുവായ മൈഥിലിയെ വല്ലവരും ഹരിച്ചുകൊണ്ടുപോകുന്നതായിട്ട് നീ കണ്ടുവൊ. ഉണ്ടെങ്കിൽ ദയയോടെ പറയുക. ശശിവദനയായ എന്റെ പ്രാണേശ്വരിയെ ഹേ! ശാൎദ്ദൂലപുംഗവ! ഭവാൻ വല്ല സ്ഥലത്തും കണ്ടിരിക്കാം. നിശ്ശങ്കം

എല്ലാം എന്നോടു വിവരിച്ചു പറയുക. ഹ! ജനകജെ! കമലലോചനെ! ഭവതി എന്നെ വിട്ടു പാഞ്ഞുപോകയാണൊ. ഞാൻ നിന്നെ കണ്ടുകഴിഞ്ഞു. ഭവതി അതാ, വൃക്ഷക്കൂട്ടത്തിൽ മറഞ്ഞുനില്ക്കുന്നു. എന്നോടൊന്നും വചിക്കാത്തതെന്താണു്. ഹേ! മഞ്ജുളാപാംഗി! നില്ക്കുക. നില്ക്കുക. ഭവതിക്കെന്നിൽ ഒട്ടും കരുണയില്ലെന്നൊ. എപ്പോഴും നേരമ്പോക്കുതന്നെയാണു് നിനക്കു്. കളിക്കുവാനുള്ള സമയമാണൊ ഇതു്. ഭവതി എന്നെ വിട്ടു പോകരുതു്. എന്റെ ഓമനയല്ലെ. ഹേ! കല്യാണചരിതെ! പാഞ്ഞുപോകയാണെങ്കിലും നിന്റെ പീതാംബരശോഭകൊണ്ടു് ഞാൻ നിന്നെ തിരിച്ചറിയുന്നുണ്ടു്. സ്നേഹമുണ്ടെങ്കിൽ അവിടെ നില്ക്കുക. ഹാ! ശുചിരസ്മിതയായ അവൾ പക്ഷെ വധിക്കപ്പെട്ടിരിക്കുമൊ. അല്ലെങ്കിൽ ഇത്രയും ദുഃഖത്തിൽ അകപ്പെട്ടിരിക്കുന്ന എന്നെ അവൾ വിട്ടുപിരിയുവാൻ കാരണമില്ല. ഞാൻ വേർപെട്ടിരിക്കുന്ന അവസരം നോക്കി നിണഭോക്താക്കളായ കൌണപന്മാർ അവളെ പങ്കിട്ടു ഭുജിച്ചിരിക്കാം. മനോഹരമായ ദന്തോഷ്ഠങ്ങളോടും രത്നഖചിതമായ കാതുലകളോടുംകൂടിയ അവളുടെ ചാരുവദനം രാഹുഗ്രസ്തമായ പൂൎണ്ണചന്ദ്രനെപ്പോലെ നിഷ്പ്രഭമായിത്തീൎന്നിരിക്കുമൊ. ചമ്പകവൎണ്ണഭൂഷകങ്ങൾ അണിഞ്ഞു്, വിലപിച്ചുകൊണ്ടിരിക്കുന്ന അതികോമളയായ എന്റെ പ്രാണവല്ലഭയുടെ കണ്ഠം രാക്ഷസന്മാർ അറുത്തു തിന്നിരിക്കും നിശ്ചയം. വിചിത്രാംഗദങ്ങളും വളകളുംകൊണ്ടു ശോഭിച്ചു്, ഭയംനിമിത്തം വിറച്ചുകൊണ്ടിരിക്കുന്ന പല്ലവകോമളങ്ങളായ അവളുടെ പാണികൾ, രാക്ഷസന്മാർ പ്രാതലാക്കിക്കഴിഞ്ഞിരിക്കും. എന്നെപ്പിരിഞ്ഞു്, ആ ബാല—അയ്യോ! മാംസഭോജികളായ രാക്ഷസന്മാൎക്കു് ഇരയായിഭവിച്ചുവല്ലൊ. ബഹുബന്ധുക്കളോടുകൂടിയ അവൾ ഒരു തുണയും കിട്ടാതെ രാത്രിഞ്ചരന്മാരുടെ കയ്യിൽ അകപ്പെട്ടുവല്ലൊ. ലക്ഷ്മണ! നീ സീതയെ ഒരിടത്തും കണ്ടില്ലെന്നൊ. ഹാ! ഹാ! സീതെ! ഭവതി ഏതൊരു വഴിക്കാണു് പോയതു്. ഇങ്ങിനെ പലവിധം ആവലാധിപ്പെട്ടുകൊണ്ടു് ശ്രീരാഘവൻ ചിലേടത്തു ബദ്ധപ്പെട്ടും മറ്റു ചിലേടത്തു

മന്ദമായും ഉന്മത്തനെന്നപോലെ നടന്നു. വനങ്ങളും, നദികളും, ശൈലങ്ങളും ഇടങ്ങിയ ഒരു സ്ഥലവും വിട്ടൊഴിക്കാതെ ആ മഹാത്മാവു്, തന്റെ പ്രാണവല്ലഭയെ അന്വേഷിച്ചു്. ഇങ്ങിനെ നടന്നു നടന്നു് ദാശരഥി ഘോരവനത്തിൽ എത്തി. എന്നിട്ടും വിദേഹപുത്രിയെ ച്ചിന്തിച്ചുചിന്തിച്ചു് അദ്ദേഹം മുന്നോട്ടുതന്നെ നടന്നു കൊണ്ടിരുന്നു.

---

## സർഗ്ഗം 61

### ശ്രീരാഘവന്റെ ശോച്യാവസ്ഥ.

---

ശൂന്യപ്രായമായി, പീഠങ്ങളും മറ്റും അവിടവിടെ അലങ്കോലപ്പെട്ടുകിടന്നിരുന്ന ആ പർണ്ണശാലയിൽ, ഒരു സ്ഥലവും ബാക്കി വെക്കാതെ നടന്നു തിരഞ്ഞിട്ടും, സീതയെ കണ്ടുകിട്ടിയില്ല. തന്നിമിത്തം ശ്രീരാഘവൻ, അന്തരംഗം വെന്തു്, ഇരുഭുജങ്ങളും പൊക്കി ദുസ്സഹമാംവണ്ണം ഓരോന്നു പറഞ്ഞു വിലപിച്ചു. ഹാ! ലക്ഷ്മണ! വൈദേഹിയെവിടെ. എന്റെ പ്രാണവല്ലഭ ഏതൊരു ദിക്കിലേക്കു പോയി. അവളെ വല്ലവരും വഞ്ചിച്ചു കൊണ്ടുപോയൊ. ആ കോമളാംഗി, വല്ല ദുഷ്ടന്മാരാലും വധിക്കപ്പെട്ടുവൊ. ഹാ! മഞ്ജുഭാഷിണി! മരംമറഞ്ഞുനിന്നുംകൊണ്ടു്, നീ എന്നെ കളിയാക്കുകയാണൊ. ഭവതിയുടെ വിരഹംകൊണ്ടുതന്നെ ഇതാ എന്റെ ഹൃദയം ചുട്ടുനീറുന്നുണ്ടു്. ഈ അവസ്ഥയിൽ എന്നെ കളിയാക്കാനാണൊ നീ ഇനിയും തുനിയുന്നതു്. വേഗം എന്റെ സമീപത്തു വരിക. ഹേ! ഹരിണാക്ഷി! നിന്നോടുകൂടെ ക്രീഡിച്ചുപോരുന്ന ഹരിണങ്ങളും, ഇതാ നിന്റെ വരവുകാണാതെ, ബാഷ്പധാര പൊഴിക്കുന്നു. ലക്ഷ്മണ! ജാനകിയെക്കൂടാതെ, ഞാൻ ജീവിച്ചിരിക്കയില്ല. അവളെപ്പിരിഞ്ഞുള്ള ദുഃഖത്തോടെ, ഇതാ ഞാൻ കാലാലയത്തിലേക്കു പോകുന്നു. പരലോകത്തു ചെല്ലുമ്പോൾ, എന്റെ പ്രിയപിതാവായ ദശരഥമഹാരാജാവിനെ, ഞാൻ അവിടെ കാണുമല്ലൊ. "ഞാൻ കല്പിച്ചപ്രകാരം കാലം തികയാതെ, പ്രതി

ജ്ഞ ലംഘിച്ചു്, നീ എന്റെ അരികിൽ വന്നതെന്തിന്? നീ
കാമാത്മാവും അൎത്ഥധൎമ്മവിഹീനനും തന്നെ. നീ മിഥ്യാവാദി
യെന്നതിനു ശങ്കയില്ല. കാലവ്യവസ്ഥയില്ലാതെ സജ്ജനവൎജ്ജ്യ
വും ധൎമ്മവിഹീനവുമായ നിന്ദ്യകൎമ്മങ്ങൾ, അനാൎയ്യനെ ആചരി
ക്കും" എന്നിങ്ങിനെ അദ്ദേഹം എന്നെ ദുഷിക്കുമല്ലൊ. അദ്ദേഹ
ത്തിന്റെ ധൎമ്മപരമായ ഈ യുക്തികൾക്ക്, അപ്പോൾ ഞാൻ എ
ന്തൊരു മറുപടിയാണ് പറയുക. അനാൎയ്യബുദ്ധിയെ കീൎത്തിയെ
ന്നപോലെ, ശോകസന്തപ്തനും ഭഗ്നമനോരഥനും ദീനനുമായ എ
ന്നെ വെടിഞ്ഞു്, ഹെ! സുശ്രോണി! നീ എവിടെക്കാണ് പോകു
ന്നതു്. എന്നെ നീ പരിത്യജിക്കയാണൊ. നീ എന്നെപ്പിരിഞ്ഞാ
ൽ പരലോകയാത്രചെയ്വാൻ തന്നെയാണ് ഞാൻ തീൎച്ചയാക്കുന്ന
തു്. സീതാദൎശനത്തിൽ ഉത്സുകനായ ശ്രീരാഘവൻ, ഇവിധമെ
ല്ലാം പറഞ്ഞു കൊഴിച്ചുവെങ്കിലും ആ മഹാത്മാവിനു്, അവൾ
ഒരിടത്തും ദൃശ്യയായില്ല. അഗാധമായ ചളിയിൽ ആണ്ടു വിഷ
മിക്കുന്ന ആനയെപ്പോലെ, നന്നെ കഷ്ടപ്പെടുന്ന രാഘവനോട്,
ലക്ഷ്മണൻ സ്നേഹപുരസ്സരം ഇങ്ങിനെ പറഞ്ഞു. "ഹെ! മഹാ
ബാഹോ! അങ്ങുന്നു വിഷാദിക്കാതു്. നമുക്ക് സീതയെക്കണ്ടെ
ത്തുവാൻതക്കവണ്ണം യത്നം ചെയ്യാം. അനേകം ഗുഹകന്ദരങ്ങ
ളുള്ള ഈ വിപിനം, എത്രയോ വിപുലമാണ്. മൈഥിലി വന
സഞ്ചാരത്തിൽ ഉത്സുകയുമാണ്. കുസുമങ്ങൾ അറുപ്പാൻ ചെന്ന
സമയം, പക്ഷെ ദേവി, വനാന്തരത്തിൽ അകപ്പെട്ടിരിപ്പാൻ ഇട
യുണ്ടു്. അല്ലെങ്കിൽ മത്സ്യങ്ങളും കരിഞ്ചണ്ടികളുംകൊണ്ടു നിറ
ഞ്ഞു്, കുസുമസമ്പൂൎണ്ണമായുള്ള പൊയ്കയിലൊ പുഴയിലൊ സ്നാനാ
ൎത്ഥം ചെന്നിരിക്കാം. അതുമല്ലെങ്കിൽ, നമ്മെ ഭയപ്പെടുത്തുവാ
നൊ പരീക്ഷിപ്പാനൊ വേണ്ടി, വല്ല സ്ഥലത്തും മറഞ്ഞിരിക്കുന്നു
ണ്ടെന്നും വരാം. ഹേ! യശസ്കര! എത്രനിലയ്ക്കും നമുക്കു മൈഥി
ലിയെക്കണ്ടെത്താം. തക്ക യത്നം ചെയ്കയേ വേണ്ടു. വേണ്ടിവ
രുന്നപക്ഷം, ഈ വനം നീളെ നടന്നു്, നമുക്കു സീതയെത്തിരയാ
മല്ലൊ. അങ്ങുന്നു ശോകമോഹങ്ങൾ കൈവെടിയുക." സൗഭ്രാ

തുകൾകൊണ്ട് ലക്ഷ്മണൻ പറഞ്ഞ ഈ മധുരോക്തികൾ കേട്ട്, ദാശരഥി, അല്പം സമാധാനപ്പെട്ടു. അനന്തരം അവർ രണ്ടുപേരും കൂടെ, ആ ഘോരാരണ്യം മുഴുവൻ ചുററി, രാജനന്ദിനിയായ സീതയെ അന്വേഷിച്ചു. വനങ്ങൾ, ഗിരികൾ, സരിത്തുകൾ, സരസ്സുകൾ എന്നീ സവ്വദിക്കിലും ചെന്നു തിരഞ്ഞു. ഒരിടത്തും ദേവിയെ കണ്ടെത്തിയില്ല. വീണ്ടും അവർ ശൈലഗുഹകൾ, താഴ്വരകൾ, ഗിരിശിഖരങ്ങൾ തുടങ്ങിയ ഓരോ സ്ഥലവും ചെന്നു പരിശോധിച്ചു. എന്നിട്ടും ഫലമുണ്ടായില്ല. മഹിളാരത്നമായ സീതയെമാത്രം അവർ ഒരിടത്തും കണ്ടില്ല. ഇനിച്ചെയ്യേണ്ടതെന്തെന്നു ചിന്തിച്ച്, ദുഃഖകലുഷിതമായ രാഘവൻ, വീണ്ടും ചിന്താകല്ലോലങ്ങളിൽ നിമഗ്നനായി. ഈ വിഷാദനില കണ്ട്, ധീരോൽകൃഷ്ടനായ ലക്ഷ്മണൻ ഇങ്ങിനെ പറഞ്ഞുംകൊണ്ട് തൻെറ സഹോദരനെ സമാധാനിപ്പിപ്പാൻ പരിശ്രമിച്ചു. "ഹേ! ശത്രുനിഷൂദന! മഹാബലിയെ ബന്ധിച്ച്, വൈകുണ്ഠാലയനായ വിഷ്ണുഭഗവാൻ, ക്ഷോണിയെയെന്നപോലെ, അങ്ങുന്ന് ജനകനന്ദിനിയെ പ്രാപിക്കും. ഒട്ടും ദുഃഖിക്കരുത്." ലക്ഷ്മണൻെറ ഈ ധീരവാണികൾ കേട്ടിട്ടും, നിസ്സീമമായ തൻെറ ശോകത്തിന്, ഒരുവിധത്തിലും ശമനം കിട്ടാതെ ശ്രീരാഘവൻ, വീണ്ടും പൊട്ടിക്കരഞ്ഞ്, ഇങ്ങിനെ പുലമ്പിത്തുടങ്ങി. "അയ്യോ! സൌമിത്രെ! ഗുഹാബഹുലമായ പവ്വതസാനുക്കൾ തുടങ്ങിയ എല്ലാ സ്ഥലങ്ങളും ചെന്നു തിരഞ്ഞിട്ടും വരാംഗനയായ സീതയെ കണ്ടുകിട്ടിയില്ലല്ലൊ. ഞാൻ ഇനി എന്തു ചെയ്യട്ടെ. ഹാ! മഞ്ജുളഭാഷിണി! ഈ നിത്യദുഃഖത്തിന്നു ഞാൻ പാത്രമായല്ലൊ. എന്നിങ്ങിനെ ആ മഹാത്മാവൻ ശോകമാനസനായി, ബാഷ്പഗൾഗദങ്ങളോടുകൂടെ, രോദനംചെയ്തുകൊണ്ടിരുന്നു. ഭ്രാതൃസ്നേഹനിയന്ത്രിതനായ സൌമിത്രിയാകട്ടെ, ജ്യേഷ്ഠനെ സമാധാനിപ്പിപ്പാൻ വളരെ പണിപ്പെട്ടുവെങ്കിലും, രാഘവശോകത്തിന്, ഒരു ശമനവും ഉണ്ടായില്ല.

---

# സർഗ്ഗം 62

## രാഘവവിലാപം.

---

കമലായതാക്ഷനും ആജാനുലംബഹസ്തനുമായ ശ്രീരാഘവൻ സീതാവിരഹം ഹേതുവായി, നന്ന പരിതപിച്ചു. സീതയെച്ചിന്തിച്ചു ചിന്തിച്ച് മന്മഥമർദ്ദിതനായിത്തീർന്ന ആ വീരപുരുഷൻ, മാംസചക്ഷുസ്സുകൊണ്ടല്ലെങ്കിലും മനോനേത്രങ്ങൾകൊണ്ട് അവളെ ദർശിച്ചുകൊണ്ടേയിരുന്നു. സീമാതീതമായ ആന്തർദ്ദൌർബ്ബല്യത്തോടെ ആ പരാക്രമശാലി പലതും പറഞ്ഞു വിലപിച്ചു. "ഹാ! കല്യാണി! നവമലരിലുള്ള പ്രതിപത്തിമൂലം നീ അശോകവൃക്ഷങ്ങൾക്കിടയിൽ ചെന്നിരിക്കയാണോ. ഹേ! കമലലോചനേ! ഭവതി എന്നിൽ നിസ്സീമശോകം വളർത്തുന്നു. കദളീവാഴകൾക്കിടയിലാണോ നീ ചെന്നു മറഞ്ഞിരിക്കുന്നത്. കദളീകാണ്ഡസമാനമായ ഭവതിയുടെ ഊരുയുഗളം ഇതാ എന്റെ മനോദൃഷ്ടിയിൽ പ്രതിഫലിച്ചുകാണുന്നു. എന്റെ ഹൃദയത്തിൽനിന്നും അവയെ നിഗൂഹനംചെയ്വാൻ നീ ശക്തയല്ല. എന്നെ കളിയാക്കുവാൻവേണ്ടി ഭവതി കർണ്ണികാരവനത്തിൽ ചെന്നു മറഞ്ഞിരിക്കയാണ് നിശ്ചയം. നിന്റെ ഈ നർമ്മം എനിക്കു മർമ്മഭേദകമായിട്ടാണല്ലോ ഭവിക്കുന്നത്. ഭവതി വിനോദം മതിയാക്കുക. വിരഹാതുരനായ എനിക്ക് ഭവതിയുടെ ഈ പരിഹാസം എങ്ങിനെ ഹൃദ്യമാകും. വിശേഷിച്ചും ആശ്രമവാസത്തിൽ നേരമ്പോക്ക് തീരെ ഔചിത്യമല്ലെ. നീ കളിശീലയാണെന്ന് എനിക്കു നല്ലപോലെ അറിയാം. ഹേ! ദേവി! ഈ പരിഹാസത്തിൽനിന്നും നിവർത്തിച്ച്, നീ എന്നെ പരിതുഷ്ടനാക്കുക. ആശ്രമം പരിശൂന്യമായിട്ടാണ് കിടക്കുന്നതെന്ന് ഭവതി ചിന്തിക്കാത്തതെന്താണ്. വേഗം തിരിച്ചുപോരിക. ഹാ! ലക്ഷ്മണ! സീത, രാക്ഷസന്മാരാൽ ഹരിക്കപ്പെട്ടിരിക്കാം. ഒരുപക്ഷെ സംഹരിക്കപ്പെടുകതന്നെ ചെയ്തിരിക്കാം. ഞാൻ ഈ പ്രകാരം മുറവിളിച്ചിട്ടുംകൂടി അവൾ എന്റെ ഉക്തികളെ നിരാക

രിക്കയാണല്ലൊ ചെയ്യുന്നതു്. ഹാ! സീതെ! ഭവതിയുടെ വേൎപ്പാട സഹിക്കവയ്യാതെ അശ്രുപ്രവാഹത്തോടെ നില്ക്കുന്ന ഈ മാൻകൂട്ടത്തെ ഒന്നു നോക്കുക. “വൈദേഹിയെ, കാമക്രോധാദികളായ ദോഷങ്ങൾ കൊണ്ടു നിറഞ്ഞ രജനീചരന്മാർ ഭക്ഷിച്ചുകഴിഞ്ഞുവെന്നു പറയുന്നതുപോലെ, അവ, എന്റെനേരെ സൂക്ഷിച്ചുനോക്കുന്നു. ഹാ! ബന്ധുരാംഗി! ഭവതി എങ്ങോട്ടാണു് പോയതു്. നീ കാരണമായിട്ടു് ഇഷ്ടകാൎയ്യം നേടി, കൈകേയി ഇപ്പോൾ, സംതൃപ്തമനോരഥയായിത്തീൎന്നിരിക്കാം. ഹാ! പ്രിയെ! ഭവതിയോടൊന്നിച്ചു പുറപ്പെട്ടുപോന്ന ഞാൻ, ഭവതിയെക്കൂടാതെ ശൂന്യമായ അന്തഃപുരത്തിൽ ചെല്ലുന്നതെങ്ങിനെ. നിൎവ്വീൎയ്യനെന്നും കരുണാഹീനനെന്നും ലോകം എന്നെ ദുഷിക്കുവാൻ ഇടയായല്ലൊ. ഹാ! ജനകജെ! ഭവതിയുടെ അപഹരണംനിമിത്തം എന്റെ ഭീരുത്വം വെളിവായി. വനവാസം കഴിഞ്ഞു തിരിച്ചുവന്നു്, ഞാൻ നൃപകുലാവതംസമായ ജനകനെ കാണുകയോ കുശലം പറയുകയോ ചെയ്യുന്നതെങ്ങിനെ. ഭവതി ഒരുമിച്ചില്ലാതെ എന്നെ തനിയെ കാണുമ്പോൾ പുത്രീസ്നേഹപരവശനായ മിഥിലേശ്വരൻ ദുഃഖംനിമിത്തം മോഹാലസ്യപ്പെട്ടുപോകുമെന്നു നിശ്ചയമാണു്. അയോദ്ധ്യയിൽ ഞാൻ ചെല്ലുന്നില്ല. സീതയെക്കൂടാതുള്ള സ്വൎഗ്ഗീയപദംപോലും എനിക്കു ശൂന്യമാണു്. ഹെ! ലക്ഷ്മണ! എന്നെ ഈ ഘോരഗഹനത്തിൽ ഉപേക്ഷിച്ചു് നീ സുഖമായി അയോദ്ധ്യയിൽ ചെന്നുചേരുക. വൈദേഹിയെ വിട്ടു് ഞാൻ ജീവിക്കയില്ല. പ്രേതരാജപുരിക്കുള്ള എന്റെ മാൎഗ്ഗം ഇതാ തുറന്നുവെച്ചിട്ടുണ്ടു്. നീ വേഗം അയോദ്ധ്യയിൽ ചെന്നു് ഭരതനോടു്, ആശ്ലേഷപൂൎവ്വം ഞാൻ പറഞ്ഞതായി ഇങ്ങിനെ പറയുക. “വസുന്ധരയെ രാജധൎമ്മവിധിയനുസരിച്ചു പാലനംചെയ്യുക. മാതാക്കന്മാരായ കൈകേയി, സുമിത്ര, കൌസല്യ എന്നിവരെ സൎവ്വദാ കൈവണങ്ങുക.” ലക്ഷ്മണ! നീ സീതയുടെയും എന്റെയും ദുരന്തമായ ഈ ദുരവസ്ഥകളെല്ലാം അമ്മമാരോടു വിസ്തരിച്ചു പറയുകയും ചെയ്യുക.” അഭിനവകുസുമംപോലെ മനോഹരിയായ സീതയെ വെടിഞ്ഞു് ബഹുദീനനായിഭവിച്ച ശ്രീ

രാഘവൻ ഇങ്ങിനെ ആൎത്തുകൊണ്ടിരിക്കുന്നതു കണ്ടു് ലക്ഷ്മണൻ മോഹതാപങ്ങളാൽ വിവൎണ്ണവദനനായി.

---

## സൎഗ്ഗം 63

### ലക്ഷ്മണന്റെ സാന്ത്വനവാക്യം.

---

സീതാവിയോഗം നിമിത്തം ശുഷ്കവദനനായ ആ രാജനന്ദനൻ അത്യഗാധമായ ദുഃഖാൎണ്ണവത്തിൽ നിമഗ്നനായി. ദീപ്താത്മാവായ ശ്രീരാഘവന്റെ ഈ ആകുലഭാവം കണ്ടു്, ലക്ഷ്മണനും നന്ന പരിതപിച്ചു. ശോകപരായണനായ സൌമിത്രിയോടു് ദാശരഥി, തകൎന്നടഞ്ഞ മനസ്സോടും ചുട്ടുനെടുവീൎപ്പുകളോടുംകൂടെ രോദനംചെയ്തുകൊണ്ടു് വീണ്ടും ഇങ്ങിനെ പറഞ്ഞുതുടങ്ങി. "സൌമിത്രെ! എനിക്കുതുല്യം മഹാപാപിയായി ഈ ഭൂമിയിൽ മറെറാരുവൻ ഉണ്ടോ എന്നു സംശയമാണു്. മേല്ക്കുമേൽ അലച്ചുകേറിക്കൊണ്ടിരിക്കുന്ന വിഷാദപരമ്പര എന്റെ ഹൃദയത്തേയും ബുദ്ധിയേയും ഒരുപോലെ തല്ലിത്തകൎക്കുന്നുണ്ടു്. പൂൎവ്വത്തിൽ പുണ്യലേശമില്ലാത്ത പല ദുഷ്കൎമ്മങ്ങളും ഞാൻ ചെയ്തിരിക്കാം. ആ ദുരിതങ്ങളെല്ലാം ഇപ്പോൾ പരിപക്വങ്ങളായി എന്നെ കഠിനതരം പീഡിപ്പിക്കുന്നു. രാജ്യപ്രണാശം, സുഹൃൽവിയോഗം, പിതൃമരണം, ജനനീവിരഹം എന്നീ പല പീഡകളും ഇപ്പോൾ എന്നിൽ ഒന്നായി വന്നുകൂടീട്ടുണ്ടു്. ലക്ഷ്മണ! ഈ വനത്തിൽ വന്നുചേൎന്നുമുതൽ എന്റെ മനോവ്യഥക്കെല്ലാം അല്പം ആശ്വാസം തോന്നിയിരുന്നു. ഇപ്പോൾ ഇതാ മൈഥിലിയുടെ വിയോഗം ഹേതുവായി അവ, വീണ്ടും, അടങ്ങിപ്പോയ അഗ്നി ഇന്ധനംകൊണ്ടെന്നപോലെ, ജ്വലിച്ചുപൊങ്ങുന്നു. സൽഗ്ഗുണാന്വിതയായ സീത നിശ്ചയമായും രാക്ഷസന്മാരാൽ വഞ്ചിക്കപ്പെട്ടു് ഇപ്പോൾ സ്വൎഗ്ഗമാൎഗ്ഗത്തിൽ എത്തിയിരിക്കും. ഭയവിഹ്വലയായ അവൾ ഇപ്പോൾ അപസ്വരത്തോടെ ഉച്ചത്തിൽ വിലപിക്കുന്നുണ്ടായിരിക്കാം. ദിവ്യമായ രക്തചന്ദനം അണിയുവാൻ അൎഹങ്ങളും വൃത്തമൊത്തവ

യുമായ എന്റെ പ്രിയയുടെ മനോഹരകുചങ്ങൾ ഇപ്പോൾ ശോണിതം പുരണ്ട് ഭീകരപ്രദർശകങ്ങളായിരിക്കാം. സുധാനിഷ്യന്ദിയായ അവളുടെ കളനാദവും സുധാകരപ്രഭയുള്ള കോമളവദനവും കാറൊളിക്കൊണ്ട കചഭാരവും രാക്ഷസകരത്തിൽ അകപ്പെട്ട്, രാഹുവക്ത്രത്തിൽ കുടുങ്ങിയ ശീതാംശുവെപ്പോലെ, ഇപ്പോൾ ശോഭ കെട്ടിരിക്കാം. ദിവ്യാഹാരോചിതമായ ആ കമനീയഗാത്രിയുടെ കണ്ഠം കടിച്ചുമുറിച്ച്, രാക്ഷസന്മാർ ഇപ്പോൾ രുധിരം കുടിക്കുന്നുണ്ടായിരിക്കുമോ. വിജനവനത്തിൽ തനിയെ വസിക്കുന്ന കാന്തായതനേത്രയായ ആ അമലവർണ്ണിനി രാക്ഷസന്മാരാൽ വലിച്ചിഴക്കപ്പെട്ട്, ഇപ്പോൾ അതിദീനയായി, കരിണിയെപ്പോലെ കേഴുന്നുണ്ടായിരിക്കും നിശ്ചയം. ലക്ഷ്മണ! ഉദാരയും പത്മാകരംപോലെ പാവനയുമായ അവൾ എന്നോടൊന്നിച്ച് ഈ പാറമേൽ ഇരുന്ന്, സ്മേരവദനയായി നിരന്തരം സംഭാഷണംചെയ്യുക പതിവായിരുന്നുവല്ലോ. ഉൽകൃഷ്ടയായ ഗോദാവരീനദി അവൾക്ക് ഏറ്റവും പ്രിയതരമാണ്. പക്ഷേ അവൾ അങ്ങോട്ട് പോയിരിക്കുമോ? ഇല്ല, അങ്ങിനെയാവാൻ കാരണമില്ല; ഒരിക്കലും അവൾ ഏകാകിനിയായി സഞ്ചരിക്കാറില്ല. പത്മാനനയും പത്മവിശാലനേത്രയുമായ അവൾ പത്മങ്ങൾ കൊണ്ടുവരുവാൻ പോയിരിക്കാം. അതിനും വഴിയില്ല; എന്നോടുകൂടിയല്ലാതെ അവൾ ഒരിക്കലും പങ്കജങ്ങൾ അറുപ്പാൻ പോകാറില്ല. എന്നാൽ പലവിധം പക്ഷികൾ നിറഞ്ഞ്, നിറച്ചും പുഷ്പിച്ചുനില്ക്കുന്ന വൃക്ഷക്കൂട്ടത്തിൽ ചെന്നിരിക്കയാണോ? അങ്ങിനെയാവാനും യുക്തിപോരാ; അവൾ ഭീരുവാണ്, ഒരിടത്തും തനിയെ ചെല്ലാറില്ല. അഖിലലോകചക്ഷുസ്സായ ഹേ! ആദിത്യഭഗവൻ! ലോകത്തിൽ നടക്കുന്ന സർവ്വ പുണ്യപാപങ്ങൾക്കും അങ്ങുന്ന് സാക്ഷിയാണല്ലോ. സീത എങ്ങോട്ടാണ് പോയത്? അവൾ അപഹരിക്കപ്പെട്ടുവോ, എന്നോട് സത്യം പറയുക. ഹേ! വായുദേവ! അങ്ങുന്നറിയാതെ ഒരു കാര്യവും ഒരിടത്തും സംഭവിക്കാറില്ല. സൽകുലജാതയായ എന്റെ പ്രാണേശ്വരി അപഹൃതയായോ—അഥവാ മൃതയാ

യോ. അല്ല വഴിയിൽ വല്ല സ്ഥലത്തുംനിന്നു വിഷമിക്കുന്നുണ്ടോ!" ശോകവിധേയനായ ശ്രീരാമചന്ദ്രൻ ഇങ്ങിനെ വിലപിക്കുന്നതു കേട്ട്, ധൈൎയ്യശാലിയായ ലക്ഷ്മണൻ കാരണാന്വിതവും ന്യായസമ്മിശ്രവുമായ വാക്കുകൾ ഇങ്ങിനെ പറഞ്ഞു. "ആൎയ്യ! അങ്ങുന്നു ശോകവൈവശ്യം വെടിയുക. ധൈൎയ്യം കൈക്കൊൾക. ദേവിയെത്തിരയുവാൻ സന്നദ്ധനാകുക. ഉത്സാഹശീലർ ദുഷ്കരകൎമ്മങ്ങളിൽ പോലും പരാജിതരാകാറില്ല." ലക്ഷ്മണന്റെ ധൈൎയ്യവും പൌരുഷവും കലൎന്ന ഈ വചസ്സുകൾ കേട്ടിട്ടും രഘുകുലദീപമായ രാഘവൻ ധൈൎയ്യംവിട്ട്, അഗാധമായ ദുഃഖത്തിൽ താണുപോകുകയേ ഉണ്ടായുള്ളു.

---

## സൎഗ്ഗം 64

### സീതാഹരണനിശ്ചയം.

---

ദീനനും സുദുഃഖിതനുമായ ദാശരഥി, വീണ്ടും സൌമിത്രിയോട് ഇങ്ങിനെ വചിക്കയുണ്ടായി. "ലക്ഷ്മണ! നീ വേഗം ചെന്ന് ഗോദാവരീതീരത്തിൽ നോക്കുക. പക്ഷെ, മൈഥിലി പത്മങ്ങൾ പറിപ്പാനായി അങ്ങോട്ടു പോയിരിക്കാം." ഈ വാക്യമനുസരിച്ച് [illegible] ഭ്രാതൃസ്നേഹപരവശനുമായ ലക്ഷ്മണൻ ജാഗ്രതയോടെ ആ നദീതീരം പ്രാപിച്ചു. എല്ലാ കടവുകളും അദ്ദേഹം നടന്നു തിരഞ്ഞു. സീതയെക്കണ്ടില്ല. അനന്തരം അത്യന്തദുഃഖത്തോടെ ലക്ഷ്മണൻ തന്റെ സഹോദരനെ വിളിച്ച് ഇങ്ങിനെ പറഞ്ഞു. "ഹേ! മഹാത്മൻ! പടവുകൾ മുഴുവൻ ഞാൻ തിരഞ്ഞുകഴിഞ്ഞു. ഒരിടത്തും ദേവിയെ കാണുന്നില്ലല്ലോ. ഞാൻ വിളിക്കുന്ന വിളികൾക്ക് മറുവിളികൂടി ഉണ്ടാകുന്നില്ല. ദുഃഖനാശിനിയായ അങ്ങയുടെ പ്രാണവല്ലഭ ഇവിടെ വന്നിരുന്നുവെന്ന് ഊഹിപ്പാൻപോലും ഒരു ചിഹ്നവും ഇവിടെ ഇല്ല." ഇതു കേട്ട ദാശരഥി വിഷാദവിവശനായി, താൻതന്നെ ഗോദാവരീതീരത്തിലേക്കു പാഞ്ഞുചെന്നു. അവിടെ നിന്നുംകൊണ്ട്, സജ്ജനവന്ദ്യനും ധീ

പ്പാത്മാവുമായ അദ്ദേഹം "ഹ! സീതെ! കളഭാഷിണി! ഭവതി എവിടെ—എങ്ങുപോയി" എന്നും മററും വെന്തുരുകുന്ന ചിത്തത്തോടെ ഓരോന്ന പുലമ്പി രോദനംചെയ്തു. വധാർഹനായ രാവണൻ സീതയെ വഞ്ചിച്ചു കൊണ്ടുപോയെന്ന് യാതൊരു ജീവിയും അദ്ദേഹത്തോടു പറകയുണ്ടായില്ല. ഞങ്ങൾക്കുവേണ്ടിയെങ്കിലും നീ, സീത എവിടെയുണ്ടെന്ന് രഘുകുലചന്ദ്രനോടു പറയുക" എന്ന് ദേഹികൾ വളരെപ്രാവശ്യം പ്രാർത്ഥിച്ചിട്ടുംകൂടി ആകുലചിത്തനായ അദ്ദേഹത്തോട്, ഗോദാവരി ഒരു വാക്കുപോലും ഉണർത്തിച്ചില്ല. ദുരാത്മാവായ രാവണന്റെ ഉഗ്രരൂപവും, കർമ്മവും ഓർത്ത് ഭയപ്പെട്ടിട്ടായിരിക്കാം ആ തരംഗിണി, വൈദേഹിയെപ്പററി, യാതൊന്നും പറയാതിരുന്നത്. ഉന്മേഷഹീനനും ദുഃഖക്ലിന്നനുമായ രാമൻ, അനന്തരം തന്റെ സോദരനോട് നന്ന പാരവശ്യത്തോടെ ഇങ്ങിനെ പറവാൻ ആരംഭിച്ചു. "ലക്ഷ്മണ! ഗോദാവരി എന്നോട്, ഒരു വാക്കും ഉരിയാടുന്നില്ലല്ലൊ. ഞാൻ ചെന്ന്, ജനകരാജാവോട് എന്തു പറയട്ടെ. വൈദേഹിയെ വേർപെട്ട ഞാൻ അവളുടെ അമ്മയെ എങ്ങിനെ സമാധാനിപ്പിക്കും. രാജ്യഭ്രഷ്ടനായി, വന്യവൃത്തിയിൽ ജീവനംകഴിച്ചുകൂട്ടുന്ന ഞാൻ. ആ എനിക്ക്, അവൾ നല്ലൊരു തുണയായിരുന്നുവല്ലൊ. ലക്ഷ്മണ! ആ വിദേഹജ ഇപ്പോൾ എവിടെ? ജ്ഞാതികൾ, സുഹൃത്തുക്കൾ എന്നിവരിൽനിന്ന വേർപിരിഞ്ഞും സീതയെക്കാണാതെ നന്ന പരിതപിച്ചും വലയുന്ന നിദ്രാഹീനനായ എനിക്ക്, നിശകൾകൂടിയും ഇത്രയെന്നില്ലാതെ ദീർഘിച്ചുപോകുന്നു. മന്ദാകിനി, ജനസ്ഥാനം, ഈ കാണുന്ന പ്രസ്രവണശൈലങ്ങൾ എന്നീ സ്ഥലത്തെല്ലാം ചെന്ന ദേവിയെ അന്വേഷിക്കാം. പക്ഷെ ജാനകിയെ അവിടെ വല്ല സ്ഥലത്തും കാണ്മാൻ ഇടയുണ്ട്. ലക്ഷ്മണ! ഇതാ നോക്കുക. ഈ മൃഗങ്ങൾ എന്നെത്തന്നെ ഇമകൂട്ടാതെ ഉററുനോക്കുന്നു. ഇവ എന്നോട് എന്തോ പറവാൻ ഭാവിക്കുന്നതുപോലെ തോന്നുന്നുണ്ട്" എന്നിങ്ങിനെ പറഞ്ഞ്, ദാശരഥി ആ മൃഗങ്ങളെ നോക്കി നോക്കി, കണ്ണുനീർ തൂകി. അവയോട് ശ്രീരാ

ഘവൻ "ഹേ! മൃഗങ്ങളെ! നിങ്ങളിൽ ആരെങ്കിലും വൈദേഹിയെ കണ്ടുവൊ" എന്നു ചോദിച്ചു. നരേന്ദ്രനന്ദനന്റെ ഈ വാക്കുകൾ കേട്ട് അവ, ആകാശത്തിലേക്കു മുഖം തിരിച്ച്, വൈദേഹി അപഹരിച്ചുകൊണ്ടുപോകപ്പെട്ട ദക്ഷിണദിക്കിന്നഭിമുഖമായി നടന്നുതുടങ്ങി. അവ ശ്രീരാമചന്ദ്രനെ കരുണാമസൃണമായ മിഴികളോടെ തിരിഞ്ഞു തിരിഞ്ഞു വീക്ഷിച്ചു. മേലും കീഴുമായി മുഖം തിരിച്ചുകൊണ്ട്, അവ വീണ്ടും പ്രയാണംചെയ്തു. വചനപ്രവാഹംപോലത്തന്നെ അത്രയും ശക്തിയുള്ള ഈ നോക്കുകളും ഭാവചേഷ്ടകളും കണ്ട് അവയുടെ ഇംഗിതം ഇന്നതെന്ന് ലക്ഷ്മണൻ മനസ്സിലാക്കി. ഉടനെ ആ രാജപുത്രൻ തന്റെ ഭ്രാതാവോടിങ്ങിനെ പറഞ്ഞു. "ഹേ! രഘുകുലവീര! 'സീതയെവിടെ' എന്ന അങ്ങയുടെ ചോദ്യത്തിന്ന് ഈ മൃഗങ്ങളുടെ മറുവടി അങ്ങുന്ന് സൂക്ഷിച്ചിരിക്കാം. സംഭാഷണം ചെയ്യുന്നില്ലെങ്കിലും അതെന്താണെന്ന് ചേഷ്ടാഭാവങ്ങൾകൊണ്ട് അവ നമ്മെ സ്പഷ്ടമായി അറിയിക്കുന്നു. അവ അവയുടെ കൃശമുഖങ്ങൾ നീട്ടി നീട്ടി, ഭൂമിയും ദക്ഷിണകോണും മറ്റും നമുക്ക് കാട്ടിത്തരികയാണല്ലൊ ചെയ്യുന്നത്. അതിനാൽ നമുക്ക്, ഈ മൃഗങ്ങൾ കാട്ടിത്തരുന്ന തെക്കുപടിഞ്ഞാറെ ദിക്കിലേക്ക് യാത്രചെയ്യുക. ഒരുപക്ഷേ ദേവിയെ അവിടെ കണ്ടുവെന്നുവരാം." ഈ ഉക്തികളനുസരിച്ച്, ദാശരഥി സഹജനോടുകൂടെ വഴി മുഴുവൻ സൂക്ഷ്മതയോടെ പരിശോധിച്ചുകൊണ്ട്, മൃഗങ്ങൾ കാട്ടിക്കൊടുത്ത ആ ദിക്കിന്നഭിമുഖമായി പുറപ്പെട്ടു. ഇങ്ങിനെ സഞ്ചരിച്ചുകൊണ്ടിരിക്കെ അവർ, വഴിയിൽ, ഒരു മാർഗ്ഗമെന്നപോലെ വരിയായി പൊഴിഞ്ഞു വീണുകിടക്കുന്ന, കുറെ കുസുമങ്ങൾ കണ്ടു. അവയെ സൂക്ഷിച്ചുനോക്കി, രാജപുത്രനായ രാമൻ ദുസ്സഹമായ ദുഃഖം കൈക്കൊണ്ടു. തന്റെ സഹോദരനോട് അദ്ദേഹം ഇങ്ങിനെ പറഞ്ഞു. "ലക്ഷ്മണ! ഇതാ, ഈ പുഷ്പമാർഗ്ഗത്തെ നോക്കുക. ഈ നറുമലരുകൾ ഞാൻ വനത്തിൽവെച്ച് സീതക്കു കൊടുത്തവയാണ്. അവൾ അവയെ ശിരസ്സിൽ ചൂടുകയും ചെയ്തിരുന്നു. യശസ്വിനിയായ ഭൂമിദേവിയും ആ

ഷിതൃഭഗവാനും എന്നോടുള്ള പ്രേമംനിമിത്തം ഈ കുസുമമാൎഗ്ഗത്തെ എനിക്കിപ്പോൾ കാട്ടിത്തരികയായിരിക്കാം." അനന്തരം ധൎമ്മാത്മാവായ ശ്രീരാഘവൻ കോപംകൊണ്ടു കലങ്ങിച്ചുകന്ന നയനങ്ങളോടെ, അസംഖ്യം പ്രസ്രവണങ്ങൾ ചേൎന്ന ആ ഗിരീന്ദ്രനെ നോക്കി, സിംഹം ക്ഷുദ്രമൃഗത്തോടെന്നപോലെ, ഇപ്രകാരം പറഞ്ഞു. "ഹേ! ശൈലസത്തമ! കമനീയഗാത്രയും ഏകാകിനിയുമായ ഒരു തരുണിയെ ഈ കൎക്കശകാനനത്തിൽ നീ എവിടെയെങ്കിലും കാണുകയുണ്ടായൊ? ഹേ! പൎവ്വതശ്രേഷ്ഠ! സുവൎണ്ണവൎണ്ണാംഗിയായ വിദേഹനന്ദിനിയെ നീ എനിക്കു കാട്ടിത്തരാത്തപക്ഷം നിന്റെ സാനുദേശങ്ങളെല്ലാം ഈ നിമിഷം ചൂൎണ്ണമാകും. ശ്രീരാഘവന്റെ ഈ കോപവാക്കുകൾ കേട്ടു, ആ മാമലയാകട്ടെ—ശങ്കിച്ചുനിന്നതല്ലാതെ, ജാനകിയെ ആ മഹാത്മാവിന്നു കാട്ടിക്കൊടുപ്പാൻ തയ്യാറായില്ല. ഇതു കണ്ടു ധീരധീരനായ രാമൻ ആ മഹീധരത്തെ നോക്കി വീണ്ടും പരുഷമായി ഇങ്ങിനെ പറഞ്ഞു. "ഹേ! ധരണീധരോത്തമ! നീ ഇപ്പോൾ എന്റെ ബാണാഗ്നിയിൽ ഭസ്മമാകും. തൃണദ്രുമങ്ങൾ സകലം വെന്തൊഴിഞ്ഞു നിന്റെ സാനുദേശം അസേവ്യമായിത്തീരും. ലക്ഷ്മണ! സുരതരുണിക്കു സമാനയായ എന്റെ പ്രാണേശ്വരിയെ എനിക്കു കാട്ടിത്തരാത്തപക്ഷം ഞാൻ ഈ നദിയേയും ശോഷിപ്പിക്കും." നയനങ്ങളിൽനിന്നു് തീപ്പൊരികൾ ചിതറുംവണ്ണം കഠിനരോഷത്തോടെ ഇപ്രകാരം വചിക്കുന്ന ദാശരഥി, നിലത്തു പതിഞ്ഞുകിടന്നിരുന്ന ചില വലിയ കാലടികൾ യദൃച്ശയാ കണ്ടു. അവ ഒരു രാക്ഷസന്റേതായിരിക്കുമെന്നു് അദ്ദേഹം അനുമാനിച്ചു. തന്നെ പിന്തുടൎന്നുകൊണ്ടിരുന്ന രാക്ഷസനെ ഭയന്നും, പ്രാണവല്ലഭൻ വരുന്നുണ്ടോ എന്നു് തിരിഞ്ഞുനോക്കിയും, പാഞ്ഞു പതറിക്കൊണ്ടിരുന്ന സീതയുടെ പാദചിഹ്നങ്ങളും പുരുഷപുംഗവനായ രാഘവന്നു് കാണ്മാൻ ഇടയായി. ഛിന്നഭിന്നമായ ചാപതൂണങ്ങൾ, തകൎന്നുവീണ രഥഭാഗങ്ങൾ, എന്നിവയും അങ്ങുമിങ്ങും ചിതറിക്കിടക്കുന്നതു കണ്ടു് ആ മഹാത്മാവു് ഏററവും സംഭ്രമിച്ചു. പിന്നീടു് ആ രാജപുത്രൻ

തന്റെ ഭ്രാതാവിനെ നോക്കി ഇങ്ങിനെ പറഞ്ഞു. "കുമാര! വൈദേഹി അണിഞ്ഞിട്ടുള്ള ആഭരണങ്ങളിൽനിന്നും കനകമണികൾ ഇതാ അററു തെറിച്ചിരിക്കുന്നു. മാല്യങ്ങളും കൊഴിഞ്ഞു കാണുന്നുണ്ട്. ഉരുക്കിയൊഴിച്ച തപനീയത്തുള്ളികൾപോലെ തിളങ്ങുന്ന ഈ ക്ഷതജബിന്ദുക്കൾ നോക്കുക. അവ വിചിത്രതരമായി ഭൂമിയിൽ നിരന്നു വീണിട്ടുണ്ട്. കാമരൂപികളും കുത്സിതാശയന്മാരുമായ രാക്ഷസന്മാർ ദേവിയെ അററു പകുത്തിരിക്കുമോ? സീത നിമിത്തമായി അന്യോന്യം കലഹിപ്പാൻ ഇടവന്ന ഏതോ രണ്ടു രക്ഷസ്സുകൾ തമ്മിൽ ഭയങ്കരസമരം ഇവിടെവെച്ചു നടന്നിരിക്കണം. മുറിഞ്ഞുകിടക്കുന്ന, മണിയണിഞ്ഞതും ശാതകുംഭപരിഷ്കൃതവുമായ, ഈ മഹാചാപം ആരുടെതായിരിക്കും? അററു തകർന്ന, അർക്കസങ്കാശവും വൈഡൂര്യം പതിച്ചതുമായ ഈ സ്വർണ്ണകവചം ഏതൊരു രണശൂരന്റേതാണ്? കാൽ മുറിഞ്ഞും വില്ലൊടിഞ്ഞും ദിവ്യമാല്യങ്ങൾ കെട്ടിയും ഉള്ള ഈ ആതപത്രം, എത്ര വിചിത്രമായിരിക്കുന്നു. പിശാചവദനങ്ങളും ഭയങ്കരങ്ങളും ചട്ടയിട്ടവയുമായ, ചത്തുകിടക്കുന്ന ഈ ക്രൂരൻകഴുതകൾ ഏതൊരു പരാക്രമശാലിയുടെതായിരിക്കും? മഹാദ്യുതിയാർന്ന മുറിഞ്ഞ സമരധ്വജങ്ങളോടെ പൊളിഞ്ഞും പൊടിഞ്ഞും കിടക്കുന്ന ഈ രഥത്തിന്ന് നാഥൻ ആരായിരിക്കും? രഥാക്ഷത്തോളം വലിപ്പമുള്ള ഹാടകാലംകൃതമായ ഈ മുറിഞ്ഞ ബാണശകലങ്ങൾ ഏതൊരു ധീരോദാത്തനാൽ ധരിക്കപ്പെട്ടതോ? ലക്ഷ്മണ! നിശിതബാണങ്ങൾ നിറഞ്ഞ തൂണങ്ങൾ, ചമ്മട്ടി, കടിഞ്ഞാൺ എന്നിവ തകർന്നുപോയിട്ടുണ്ടെന്നു മാത്രമല്ല, സാരഥിയും ഇതാ ചത്തുകിടക്കുന്നു. ഇവയെല്ലാം ഏതൊരു ഘോരകർമ്മാവിന്റേതായിരിക്കും? തലപ്പാവോടും മണികുണ്ഡലങ്ങളോടുംകൂടെ വീണുകിടക്കുന്ന ഈ രണ്ടുപേർ ഏതൊരു വീരകേസരിക്ക് ചാമരം വീശിയവരാണ്? ഈ കാണുന്ന കാലടികൾ ഒരു പുരുഷന്റേതാണെന്നതിന്ന് ശങ്കയില്ല. അവൻ ഒരു രാക്ഷസനാണ് നിശ്ചയം. ഇവയെല്ലാം ഓർക്കുമ്പോൾ ലക്ഷ്മണ! വിനാശകരമായ എന്റെ വൈരം ഇരട്ടി വർദ്ധിക്കുന്നു. കഠിനചിത്തരും കാമരൂപി

കള്ളമായ കൌണപന്മാർ ആ പാവത്തെ കൊണ്ടുപോകയോ കൊന്നുതിന്നുകയോ ചെയ്തിരിക്കാം. ധൎമ്മവുംകൂടി സീതയെ കാത്തില്ലല്ലൊ. സൌമിത്രെ! സീത രാക്ഷസന്മാരാൽ അപഹൃതയോ ഭക്ഷിതയോ ആയിക്കൊള്ളട്ടെ. പാരിൽ ഏതൊരുത്തനാണ് എനിക്കു വിപ്രിയംചെയ്വാൻ ശക്തനായവൻ? അതിക്രൂരനും ലോകകൎത്താവുമാണെന്നിരിക്കിലും കരുണാപരനായ പുരുഷനെ ഭൂതങ്ങൾ അജ്ഞാനത്താൽ അറിയുന്നില്ല. ലോകഹിതേച്ഛുവും മൃദുചിത്തനും ദാന്തനും ദയാലുവുമായ എന്നെ നിൎജ്ജരേശ്വരന്മാർ നിൎവ്വീൎയ്യനെന്നു കരുതിയിരിക്കാം. എന്നിലുള്ള ആ ഗുണങ്ങൾകൂടി ഇപ്പോൾ ദോഷമായിട്ടാണ് പരിണമിച്ചിരിക്കുന്നത്. സൎവ്വഭൂതങ്ങളുടെയും രക്ഷസ്സുകളുടെയും വിനാശത്തിന്നായി, ശശിപ്രഭയെ അടക്കിയുംകൊണ്ടു പ്രകാശിക്കുന്ന അംശുമാലിയെപ്പോലെ, ശാന്തങ്ങളായ ഗുണങ്ങളെ അതിശയിച്ച് എന്റെ ഉഗ്രതേജസ്സ് ഇതാ ജ്വലിക്കുന്നു. യക്ഷന്മാരാകട്ടെ, ഗന്ധൎവ്വന്മാരാകട്ടെ, പിശാചുക്കളാകട്ടെ, രാക്ഷസന്മാരാകട്ടെ, കിന്നരന്മാരാകട്ടെ, മനുഷ്യരാകട്ടെ സ്വൈരതയോടെ ഇനി ജീവിക്കയില്ല നിശ്ചയം. എന്റെ അസ്ത്രശസ്ത്രങ്ങൾകൊണ്ട് ആകാശം നിറയുന്നത് നീ കണ്ടുകൊൾക. ത്രൈലോക്യചാരികളുടെ മാൎഗ്ഗങ്ങളെല്ലാം ഇപ്പോൾ അടഞ്ഞുപോകും. ഗ്രഹതാരങ്ങൾ ഈ നിമിഷത്തിൽ നിരോധിക്കപ്പെടും. നിശാകരൻ ആകാശത്തെ വിട്ടു മറയും. വികൎത്തനപ്രഭയും കാറും അടങ്ങി ലോകംമുഴുവൻ മൌഢ്യം കൈക്കൊള്ളും. ധരണീധരകൂടങ്ങൾ ഉന്മഥിതങ്ങളാകും. ജലാശയങ്ങൾ ശോഷിക്കും. വല്ലീദ്രുമങ്ങൾ സാങ്കരം മുടിഞ്ഞുപോകും. അൎണ്ണവം വററും. ഈവിധം കോലംകെട്ട് മൂന്നുലോകവും കാലധൎമ്മം പ്രാപിക്കും. യാതൊരു ദ്രോഹവുംകൂടാതെ സീതയെ തിരിച്ചുതരാത്തപക്ഷം ലക്ഷ്മണ! ഞാൻ എന്റെ വീൎയ്യപൌരുഷങ്ങൾ കാണിക്കാതിരിക്കയില്ല. എന്റെ ഉഗ്രകാൎമ്മുകത്തിൽനിന്നു പുറപ്പെടുന്ന ക്ഷുധിതബാണങ്ങൾനിമിത്തം ഭൂതങ്ങൾ മേഘമാൎഗ്ഗത്തെ തേടാതാകും. പക്ഷിമൃഗാളികൾ സംഭ്രാന്തിയോടെ പാഞ്ഞു വലയും. ജഗത്ത

ന്റെ നിലതെററിയ ഈ അവസ്ഥയെല്ലാം നിനക്കിപ്പോൾ കാണാറാകും. ദുൎന്നിവാൎയ്യങ്ങളായ എന്റെ തീക്ഷ്ണപത്രികൾ ലോകത്തെ ഈ നിമിഷംതന്നെ പിശാചരാക്ഷസന്മാരോടു കൂടാതതാക്കും. എന്റെ ജ്യാവിൽനിന്നു നിൎമ്മുക്തങ്ങളാകുന്ന സൎപ്പതുല്യങ്ങളായ സായകങ്ങളുടെ വേഗവീൎയ്യങ്ങൾ, ഇന്നവിധമാണെന്നു് അമൎത്ത്യസംഘം കണ്ടറിയട്ടെ. ദേവന്മാരും ദാനവന്മാരും പിശാചുക്കളുമെല്ലാം എന്റെ ക്രോധാഗ്നിയിൽ വെന്തു ഭസ്മമാകുവാൻ അടുത്തുപോയി. ഭൂലോകം മാത്രമല്ല മൂന്നുലോകവും അചിരേണ മുടിഞ്ഞുപോകും. ദൈത്യാമരലോകമാകട്ടെ, രാക്ഷസലോകമാകട്ടെ ഇനി ബാക്കിയാകയില്ല; എല്ലാം ഈ ക്ഷണം നശിക്കും. ഭൂമി, സ്വൎഗ്ഗം, പാതാളം ഇവ മൂന്നും എന്റെ ശരപ്രവാഹംമൂലം നിലകിട്ടാതെ വിഷമിക്കട്ടെ. ലക്ഷ്മണ! സീത അപഹൃതയാകട്ടെ—അതല്ല മൃതയാകട്ടെ—എന്റെ പ്രാണവല്ലഭയായ അവളെ ഏതുനിലയിൽ എനിക്കു കൊണ്ടുവന്നു തരാത്തപക്ഷം സചരാചരങ്ങളോടുംകൂടെ ജഗത്തുമുഴുവൻ മുടിയാതിരിക്കയില്ല." ഇപ്രകാരം പറഞ്ഞു് രോഷത്താൽ നയനങ്ങൾ കലങ്ങിമറിഞ്ഞു് ശ്രീരാഘവൻ തന്റെ കാൎമ്മുകം എടുത്തു കയ്യിൽ പിടിച്ചു. ആശീവിഷസമാനമായ ഘോരബാണങ്ങൾ വില്ലിൽ സന്ധാനംചെയ്തുകൊണ്ടു് വീരശ്രീകനും പരപുരഞ്ജയനുമായ ദാശരഥി, യുഗാന്തവഹ്നിപോലെ ജ്വലിച്ചുകൊണ്ടു്, വീണ്ടും ഇങ്ങിനെ പറഞ്ഞു. "കുമാര! ലോകത്തിൽ ജരയും, മൃതിയും, കാലവും, വിധിയും എപ്രകാരമൊ അപ്രകാരംതന്നെ ക്രോധോജ്വലിതനായ ഞാനും, ഭൂതങ്ങൾക്കെല്ലാം അനിവാൎയ്യനാണു്. ചാരുദതിയും കമനീയനേത്രയും അനിന്ദിതയുമായ സീതയെ എനിക്കു വേഗം വിട്ടുതരാത്തപക്ഷം ദേവന്മാർ, ഗന്ധൎവ്വന്മാർ, പന്നഗങ്ങൾ, മാനുഷന്മാർ, പൎവ്വതങ്ങൾ എന്നിവയടങ്ങിയ ഈ ജഗത്തുമുഴുവൻ ഇതാ നശിപ്പാൻപോകുന്നു."

---

# സൎഗ്ഗം 65

## രാഘവസാന്ത്വനം.

---

സീതാപഹരണംനിമിത്തം ക്രോധജ്വലിതനേത്രനായ ദാശരഥി, ഉഗ്രമായി എരിയുന്ന യുഗാന്തവഹ്നിയെപ്പോലെ, ലോകംമുഴുവൻ മുടിപ്പാൻ ഒരുമ്പെട്ടു. ബാണം തൊടുത്ത തന്റെ ഘോരകാൎമ്മുകം വീണ്ടുംവീണ്ടും വീക്ഷിച്ച് ഭയങ്കരതരം നിശ്വസിച്ചുംകൊണ്ട് ആ നരേന്ദ്രവീരൻ സംഹാരരുദ്രനെപ്പോലെ തീരെ ഉന്തിരിക്ത്യനായി. ശ്രീരാഘവന്റെ, മുമ്പു കാണാത്തതായ ഈ കഠിനകോപം കണ്ടു്, ലക്ഷ്മണൻ വാടിത്തളൎന്ന വദനത്തോടെ തന്റെ ജ്യേഷ്ഠനെക്കൈവണങ്ങി ഇപ്രകാരം ഉരചെയ്തു. "ഹെ! രഘുകുലവീര! ശാന്തനും ഭൂതങ്ങൾക്കെല്ലാം പ്രിയദൎശനനുമായ അങ്ങുന്ന് ഇങ്ങിനെ ക്രോധത്തിന്നടിമപ്പെട്ട് സ്വതസ്സിദ്ധമായ അങ്ങയുടെ മൃദുസ്വഭാവം കൈവിടരുതല്ലൊ. ചന്ദ്രന്നു ശ്രീയും, സൂൎയ്യന്നു പ്രഭയും, വായുവിന്നു ഗതിയും, ധരിത്രിക്കു ക്ഷമയുമാണ് മുഖ്യഗുണങ്ങൾ. എന്നാൽ വിക്രാന്തനായ തിരുവടിയിൽ ഈ സൎവ്വഗുണങ്ങൾക്കും പുറമെ വിപുലകീൎത്തിയും സുസ്ഥിരമായി വൎത്തിക്കുന്നു. ഒരുവന്റെ അപരാധംനിമിത്തം പരക്കെ മുടിക്കുവാൻ അങ്ങുന്നു തുനിയുന്നതു ന്യായമല്ല. ഉടഞ്ഞുകിടക്കുന്ന ഈ രഥം ആരുടേതാണെന്നറിയുന്നില്ല. എന്തു കാരണംകൊണ്ട് ആർ തമ്മിലാണ് ഈ സംഭവമുണ്ടായതെന്നും നിശ്ചയിച്ചുകൂടാ. കുളമ്പിന്റെയും ചക്രത്തിന്റെയും ക്ഷതങ്ങൾ ഇവിടെ ധാരാളം കാണുന്നുണ്ട്. രക്തവും നാലുഭാഗത്തും ഒഴുകിയിരിക്കുന്നു. ഇവയെല്ലാമോൎക്കുമ്പോൾ ഇവിടെവെച്ച് എത്രയും മഹത്തരമായ ഒരു സംഗരം നടന്നിട്ടുണ്ടെന്നു് നിശ്ചയമാണ്. ഹെ! രാഘവ! രണ്ടാമതൊരുവന്റെ കാലടി ഇവിടെ പതിഞ്ഞുകാണുന്നില്ല. അതിനാൽ ഈ അടരിൽ സൈന്യങ്ങൾ ഉണ്ടായിട്ടില്ലെന്നു് തീൎച്ചതന്നെ. ഒരുവനേ ഉണ്ടായിരുന്നുള്ളുവെന്നു നല്ലപോലെ വ്യക്തമാകുന്നതുമുണ്ട്. ഒരുവൻ മൂലമായി പലരേയുമെന്നുമാത്രമല്ല ഈ ലോകം മുഴുവൻ മുടിപ്പാൻ

ക്ഷമപ്പെടുന്നതു് തീരെ അനീതിയല്ലേ? വസുധാധിപന്മാർ പ്രശാന്തരും ശുദ്ധശീലരുമായിരിക്കണം. യുക്തംപോലെ ദണ്ഡിപ്പാനുള്ള വശ്യതയും അവൎക്കു വേണ്ടതാണു്. അങ്ങുന്നു് സൎവ്വഭൂതങ്ങൾക്കും ശരണ്യനായി വൎത്തിക്കുന്നു. അവൎക്കെല്ലാം പരമമായ ഗതിയും നിന്തിരുവടിതന്നെയാണു്. അങ്ങയുടെ പ്രാണവല്ലഭയെ അപഹരിച്ചതു നന്നായെന്നു് ആരും ഒരിക്കലും പറകയില്ല. അങ്ങേക്കു വിപ്രിയംചെയ്വാൻ സരിത്തുകളാകട്ടെ, സാഗരമാകട്ടെ, ശൈലങ്ങളാകട്ടെ, ദേവഗന്ധൎവ്വന്മാരാകട്ടെ ശക്തരല്ല. ഋത്വിക്കുകൾ ദീക്ഷിതന്നു വിപ്രിയംചെയ്യുകയെന്നതു് ഒരുകാലവും ഉണ്ടാകുന്നതല്ലല്ലോ. മുനിമുഖ്യന്മാരുടെ അനുഗ്രഹത്തോടുകൂടെ നമുക്കു് ഇനിയും മുമ്പോട്ടു ചെന്നു് സീതയെ അപഹരിച്ച ആ ദുഷ്ടനെ അന്വേഷിക്കാം. സമുദ്രങ്ങൾ, പൎവ്വതങ്ങൾ, വനങ്ങൾ, മഹാഗുഹകൾ, നദികൾ, പൊയ്കകൾ മുതലായ എല്ലാ സ്ഥലത്തും ചെന്നു് നമുക്കു വീണ്ടും വീണ്ടും തിരഞ്ഞുനോക്കാം. ദേവഗന്ധൎവ്വലോകങ്ങളിലും ചെന്നു് നമുക്കു് നല്ലപോലെ പരിശോധിക്കാം. സീതാദേവിയെ അപഹരിച്ച ആ വഞ്ചകാഗ്രണിയെ കണ്ടെത്തുന്നതുവരെ നാം ഇതിൽനിന്നും കാലെടുക്കരുതു്. ഹേ! നരാധിപനന്ദന! സുരേശ്വരന്മാർ സാമംകൊണ്ടു് നിന്തിരുവടിയുടെ പത്നിയെ വിട്ടുതരാത്തപക്ഷം പിന്നീടു വേണ്ടുന്നതു നമുക്കു് കാലോചിതം ചിന്തിച്ചു പ്രവൎത്തിക്കാം. സാമം, വിനയം, നയം എന്നിവകൊണ്ടൊന്നും സീതയെ വിട്ടുതരാത്തപക്ഷം ഹേമപരിഷ്കൃതവും ശക്രാശനിതുല്യങ്ങളുമായ നിന്തിരുവടിയുടെ ഘോരബാണങ്ങൾ ഉണ്ടല്ലോ; അതു നമുക്കു് വേണ്ടപോലെ എടുത്തു പ്രയോഗിക്കാമല്ലോ.

---

## സൎഗ്ഗം 66

### രാഘവസാന്ത്വനം.

---

ശോകസന്തപ്തനായി, അനാഥനെപ്പോലെ രോദനംചെയ്തുകൊണ്ടിരുന്ന ദാശരഥിയുടെ കാൽത്തളിരുകളിൽ വീണു വന്ദിച്ചു്,

ലക്ഷ്മണൻ സാന്ത്വനവാക്യങ്ങൾ ഇങ്ങിനെ പറഞ്ഞു. "ഹേ! വീരോത്തമ! മഹത്തായ തപംകൊണ്ടും വിശിഷ്ടയജ്ഞങ്ങൾകൊണ്ടും, ദേവന്മാർ അമൃതത്തെയെന്നപോലെയാണ് ദശരഥമന്നവൻ അങ്ങയെ നേടീട്ടുള്ളതു്. നിന്തിരുവടിയുടെ വിയോഗത്തെച്ചിന്തിച്ചും അനന്യസാധാരണമായ അങ്ങയുടെ ഗുണമഹിമയെ സ്മരിച്ചുംകൊണ്ടുതന്നെ ആ മഹാത്മാവു് ഉടൽ വെടിയുകയുംചെയ്തു. പരാക്രമശാലിയും നരവരോത്തംസവുമായ അങ്ങുന്നു് ഈ ദുഃഖം സഹിപ്പാൻ ശക്തനല്ലെന്നുവന്നാൽ പ്രാകൃതരും ദുർബ്ബലരുമായ പ്രജകളുടെ കഥയെന്താണ്. ആകുലചിത്തനായി അങ്ങുന്നു് ലോകം മുഴുവൻ മുടിപ്പാൻ തുനിയുന്നുവെങ്കിൽ ബലഹീനരായ ഈ ലോകവാസികളെല്ലാം എവിടെച്ചെന്നാണ് രക്ഷപ്രാപിക്കേണ്ടതു്. ഹേ! നരവരോത്തമ! ഇതു് ലോകസ്വഭാവമാണ്. നഹുഷപുത്രനായ യയാതി സ്വർഗ്ഗീയപദം പ്രാപിച്ചിട്ടുംകൂടി, അനയംമൂലമായുള്ള അജ്ഞാനം, ആ മഹാത്മാവിനെ ബാധിച്ചിരുന്നു. ദശരഥന്റെ പുരോഹിതനായ വസിഷ്ഠമഹർഷിയുടെ നൂറു നന്ദനന്മാരും ഈവിധം അനയംകൊണ്ടുതന്നെയാണ് ഹതിപ്പെട്ടുപോയതു്. മാന്യയും ലോകമാതാവുമായ ഭൂമിദേവിക്കുകൂടി ചില കാലത്തു് ചലനം സംഭവിക്കാറുണ്ടല്ലോ. ലോകത്തിനെല്ലാം ഇരുനേത്രങ്ങളുമായി വിളങ്ങുന്ന സൂര്യചന്ദ്രന്മാർ സർവ്വത്തിന്നും ആധാരമല്ലെ. ലോകത്തിൽ ധർമ്മപ്രവർത്തകന്മാരും അവർതന്നെയാണ്. ബലവാന്മാരായ ആ രണ്ടു ഗ്രഹങ്ങൾപോലും ചിലപ്പോൾ ഗ്രസിക്കപ്പെടാറുണ്ടല്ലോ. എത്രതന്നെ മഹനീയരായാലും ദേഹികളാകട്ടെ, ദേവന്മാരാകട്ടെ സർവ്വാന്തര്യാമിയായ ആ മഹാശക്തിയിൽനിന്നും വിമുക്തരാകുന്നില്ല. ഇന്ദ്രാദി ദേവന്മാരുംകൂടി നയാനയങ്ങൾ അനുവർത്തിച്ചുപോരുന്നു. ഇവയെല്ലാം നിന്തിരുവടിയ്ക്കു് നല്ലപോലെ അറിയാവുന്നതുമാണ്. അതിനാൽ ഹേ! രാജപുംഗവ! അങ്ങുന്നു് ഒന്നുകൊണ്ടും ശോചിക്കരുതു്. സീത അപഹരിക്കപ്പെട്ടുവെന്നിരിക്കട്ടെ—അതല്ല വധിക്കപ്പെട്ടുവെന്നുതന്നെ ഇരിക്കട്ടെ—ഏതുവിധവും അങ്ങുന്നു് പ്രാകൃതന്മാരെപ്പോലെ ഇങ്ങിനെ ഖേദിക്കുന്നതു

യുക്തമല്ല. നിന്തിരുവടിയ്ക്കു തുല്യം സത്യധൎമ്മാദിഗുണങ്ങളും മഹാശയത്വവും തികഞ്ഞ മാന്യന്മാർ എത്ര വലിയ ഉപദ്രവാവസ്ഥയിലും മനസ്സുവിട്ടു ദുഃഖിക്കാറില്ല. നിന്തിരുവടി സൂക്ഷ്മമായി വിചിന്തനംചെയ്യുക. ബുദ്ധിമാന്മാർ ശുഭാശുഭങ്ങൾ കാണുന്നു. ഗുണദോഷചിന്ത കൂടാതുള്ള കൎമ്മങ്ങൾ ഒരിക്കലും കൈക്കൊള്ളാറില്ല. അങ്ങുന്നുതന്നെ എന്നോട് മുമ്പു പലതും ഉപദേശിക്കയുണ്ടായിട്ടുണ്ടല്ലൊ. അങ്ങയോടുപദേശിപ്പാൻ ആരാണുള്ളത്. സാക്ഷാൽ ബൃഹസ്പതിയുംകൂടി സമൎത്ഥനാകയില്ല. അങ്ങയുടെ ധിഷണാശക്തി ദേവന്മാൎക്കും സുലഭമല്ല. ശോകപ്രസുപ്തനായ നിന്തിരുവടിയെ ഞാൻ ഉണൎത്തുന്നവനെന്നേ ഉള്ളു. ദിവ്യവും അതിമാനുഷവുമായ നിന്തിരുവടിയുടെ പരാക്രമം ഓൎത്തിട്ടെങ്കിലും ദേവിയെ കണ്ടുപിടിപ്പാൻ തക്ക യത്നം ചെയ്യുക. സൎവ്വവും നശിപ്പിച്ചിട്ട് അങ്ങയ്ക്ക് എന്തൊരു പ്രയോജനമാണുള്ളത്. മഹാവഞ്ചകനായ ആ വൈരിയെ കണ്ടറിഞ്ഞ് അവനെ ബാധിക്കയല്ലെ വേണ്ടത്.

---

## സൎഗ്ഗം 67

### സീതാഹരണവൃത്താന്തകഥനം.

---

സാരഗ്രാഹിയായ ശ്രീരാഘവൻ ലക്ഷ്മണന്റെ ന്യായപുരസ്സരമായ ഈ വചനങ്ങൾ നന്ദിയോടെ സ്വീകരിച്ചു. ആ മഹാത്മാവൻ കോപം അടക്കി തന്റെ ചിത്രകാൎമ്മുകം ഊന്നിനിന്നുംകൊണ്ട് ലക്ഷ്മണനോടിങ്ങിനെ സംഭാഷണംചെയ്തു. "കുമാര! നാം ഇനി ചെയ്യേണ്ടതെന്ത്? എങ്ങോട്ടാണ് പോകേണ്ടത്? നമുക്ക സീതയെക്കണ്ടുപിടിപ്പാൻ ഏതൊരുപായംകൊണ്ടാണ് സാധിക്കുക?" ഹെ! രാജശ്രേഷ്ഠ! അസംഖ്യം രാക്ഷസന്മാരും പലതരം വൃക്ഷങ്ങളുംകൊണ്ട് സങ്കുലമായ ഈ ജനസ്ഥാനം മുഴുവൻ നമുക്ക് ഒന്നാമതായി തിരഞ്ഞുനോക്കണം. ഗിരിദുൎഗ്ഗങ്ങൾ, ദേവഖാതങ്ങൾ, ബിലങ്ങൾ, കൂൎത്ത കല്ലുകൾകൊണ്ടു മൂടിയ കന്ദരങ്ങൾ, മഹാദരികൾ, മൃഗങ്ങളുടെയും കിന്നരന്മാരുടെയും പാൎപ്പിടങ്ങൾ, ഗ

സഥ്യന്നിലയങ്ങൾ തുടങ്ങിയുള്ള ഈ വനപ്രദേശങ്ങൾ ഒന്നും വിട്ടൊഴിക്കാതെ ചെന്നു തിരയാം. വായുവേഗത്താൽ അചലങ്ങൾ ചലിക്കാത്തതുപോലെ, ബുദ്ധിമാന്മാരായ മഹാശയന്മാർ ആപത്തുകാലങ്ങളിൽ ഒട്ടും കലങ്ങാറില്ല." അനന്തരം ദേവാരിധ്വംസനായ രാമൻ, തന്റെ ഉഗ്രകാർമ്മുകവും വില്ലുമേന്തി സൌമിത്രിയോടുകൂടെ ആ വനം മുഴുവൻ സഞ്ചരിച്ചു. ഇങ്ങിനെ സഞ്ചരിച്ചുകൊണ്ടിരിക്കെ അവർ അവിടെ ഒരിടത്തു്, പർവ്വതതുല്യനും മഹാബലവാനുമായ ജടായു രക്തത്തിൽ മുഴുകി താഴെ വീണുകിടക്കുന്നതു കണ്ടു. ഉടനെ ശ്രീരാഘവൻ സംഭ്രാന്തചിത്തതയോടെ ഇങ്ങിനെ പറഞ്ഞു. "ലക്ഷ്മണ! നിശ്ചയമായും ഈ പക്ഷി, സീതയെ ഭക്ഷിച്ചിരിക്കണം. ഈ വനത്തിൽ പാർക്കുന്ന ഏതോ ഒരു രാക്ഷസൻ, ഗൃധ്രരൂപം എടുത്തു വന്നിരിക്കയാണു്. അരവിന്ദായതാക്ഷിയായ വൈദേഹിയെ നിഷ്ഠുരണം ഭക്ഷിച്ചു്, ഇതാ ഇവൻ സുഖമായി ശയിക്കുന്നതു നോക്കുക. എന്റെ ഉഗ്രശരങ്ങൾകൊണ്ടു്, ഇവനെ ഞാൻ സംഹരിക്കാതെ വിട്ടയക്കുകയോ." ഇങ്ങിനെ പറഞ്ഞു ദാശരഥി, മൂർച്ചയുള്ളൊരു ബാണമെടുത്തു് വില്ലിൽ തൊടുത്തു. ലോകംമുഴുവൻ വിറക്കുമാറുള്ള ക്രോധത്തോടെ അദ്ദേഹം ആ ഗൃധ്രന്റെ നേരെ പാഞ്ഞടുത്തു. ഇതുകണ്ടു് അല്പപ്രാണനായ ജടായു ചോരയും നുരയും ഛർദ്ദിച്ചുകൊണ്ടു്, കോപവിവശനായ ദാശരഥിയോടു്, വിഷാദവാക്കുകൾ ഇങ്ങിനെ പറകയുണ്ടായി. "ആയുഷ്മൻ! മഹാരണ്യത്തിൽ ഔഷധിയെയെന്നപോലെ, അങ്ങു്, ആരെത്തിരഞ്ഞു നടക്കുന്നുവോ ആ ദേവിയേയും എന്റെ ജീവനേയും രാവണൻ ഹരിച്ചുകഴിഞ്ഞു. നിന്തിരുമേനിയും ലക്ഷ്മണനും അകന്നുപോയ അവസരം നോക്കി ബലശാലിയും മദാന്ധനുമായ ആ രാക്ഷസൻ വൈദേഹിയെ അപഹരിച്ചു. ദേവിയേയുംകൊണ്ടു പാഞ്ഞുപോകുമ്പോൾ ഞാൻ, മദവ്യാകുലനായ അവനെച്ചെന്നു തടുത്തു. അവനോടു യുദ്ധംചെയ്തു്, ഇതാ ഞാൻ അവന്റെ തേർ തല്ലിത്തകർത്തിരിക്കുന്നതു നോക്കുക. ഇതാ അവന്റെ കാർമ്മുകവും ഇവിടെ നുറുങ്ങിക്കിടക്കുന്നുണ്ടു്. അററു തെറിച്ചുകിടക്കുന്ന ഈ

കവചം അങ്ങുന്നു കാണുന്നില്ലെ. ഇതു അവൻ ധരിച്ചിരുന്നതാണ്. ഉടഞ്ഞു ചിതറിയ അവന്റെ രഥഭാഗങ്ങളാണ് ഇവയെല്ലാം. ഞാൻ ചിറകുകൊണ്ടടിച്ചുകൊന്ന അവന്റെ സാരഥിയുടെ മൃതദേഹം, ഇതാ കിടക്കുന്നു. ഹെ! മഹാത്മൻ! ഇത്രയും കഴിയുമ്പോഴേക്കും വൃദ്ധനായ ഞാൻ നന്നെ ക്ഷീണിച്ചുപോയി. ദുരാത്മാവായ അവന് എന്റെ ഈ ദുരവസ്ഥ ഒരനുഗ്രഹമായി കലാശിച്ചു. അവൻ നിന്നനിലയിൽതന്നെ കരവാൾ ഊരി ഇതാ എന്റെ പക്ഷങ്ങൾ അറുത്തിട്ടിരിക്കുന്നതു നോക്കുക. ഹെ! രാഘവ! എന്നെ ഈ അവസ്ഥയിൽ പതിപ്പിച്ച് ദുർമ്മൂർത്തിയായ അവൻ, ദേവിയെയുംകൊണ്ട് പാഞ്ഞുകളഞ്ഞു. ആകാശമാർഗ്ഗമായിട്ടാണ് അവൻ തിരിച്ചത്. ആ രാക്ഷസൻമൂലം പ്രാണങ്ങൾ മിക്കവാറും അടങ്ങിക്കഴിഞ്ഞ എന്നിൽ, നിന്തിരുവടിക്ക് കരുണയുണ്ടാകണം." ഇങ്ങിനെ സീതയെസംബന്ധിച്ച് ജടായു പറഞ്ഞ ദുഃഖവാർത്തകൾ കേട്ട്, ശ്രീരാഘവൻ സീമയില്ലാതെ പരിതപിച്ചു. ഉരുകുന്ന ചിത്തത്തോടെ ആ മഹാത്മാവ്, കണ്ണുനീർ തൂകി. ധരിച്ചിരുന്ന ചാപബാണങ്ങൾ ദൂരെ വലിച്ചെറിഞ്ഞ്, ആ പുരുഷപുംഗവൻ ജടായുവെ അലിയുന്ന ഹൃദയത്തോടെ ആലിംഗനം ചെയ്തു. ദുഃഖം സഹിക്കവയ്യാഞ്ഞു വശംകെട്ട് അദ്ദേഹം ഭൂമിയിൽ വീണു. ആ ഏകാന്തവനത്തിൽ തനിയെ കിടന്ന് ഊർദ്ധ്വൻ വലിക്കുന്ന ആ പക്ഷിവര്യനെ നോക്കി നോക്കി, ശ്രീരാഘവൻ ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "സൌമിത്രെ! നാടുംവെടിഞ്ഞു; വനത്തിൽ വന്നു വസിപ്പാൻ ഇടവരികയുംചെയ്തു. എന്നാൽ എന്റെ പ്രാണപ്രിയയായ സീതയൊ, അവളും അപഹൃതയായി. ആ കാരണമായിട്ട് ഈ പക്ഷിശ്രേഷ്ഠനേയും ഇതാ അപമൃത്യു ബാധിച്ചുവല്ലൊ. എന്റെ നിർഭാഗ്യം പാവകനെപ്പോലും ദഹിപ്പിപ്പാൻ ശക്തിയുള്ളതുതന്നെ. നിറഞ്ഞുനില്ക്കുന്ന മഹാസമുദ്രത്തിൽ ഞാൻ ചെന്നിറങ്ങുന്നുവെങ്കിൽ ഉടൻ സാഗരജലം നിശ്ശേഷം വററിപ്പോകും. ലോകത്തിൽ എന്നെപ്പോലെ ഭാഗ്യക്ഷയിച്ചവൻ മററാരുണ്ട്. അതീവഭയങ്കരമായ ഈ ക്ലേശപാശത്താൽ

ഞാൻ അവലംബഹീനനായല്ലൊ. വൃദ്ധനായ ഈ ഖേചരൻ എന്റെ പിതാവിന്റെ ഉററ മിത്രമാണ്. എന്റെ ദൌർഭാഗ്യംനിമിത്തം ഈ മഹാത്മാവിന്നുംകൂടി മരണം സംഭവിച്ചു." എന്നിങ്ങിനെ പലതും പറഞ്ഞുകൊണ്ട് ശ്രീരാഘവൻ പിതൃസ്നേഹത്തോടുംകൂടെ ആ ഗൃദ്ധ്രപുംഗവനെ മെല്ലെഴിഞ്ഞു തലോടി. ചിറകററ്, രുധിരം പുരണ്ട്, പ്രാണവേദനയോടെ കിടക്കുന്ന ആ ഖഗാത്മനെ ദുഃഖപാരവശ്യത്തോടെ നോക്കി നോക്കി, ദാശരഥി, അശ്രുധാര പൊഴിച്ചു. ഉടൻ വൈദേഹിയെ ഓർത്ത്, "ഹ! ലക്ഷ്മണ! പ്രാണതുല്യയായ എന്റെ സീതയെവിടെ" എന്നിങ്ങിനെ ആർത്തുവിളിച്ചു രോദനംചെയ്തു, ആ മഹാത്മാവ് മോഹിച്ചു ഭൂമിയിൽ വീണു.

---

## സർഗ്ഗം 68

### ജടായുമോക്ഷം.

---

പക്ഷങ്ങൾ അററ്, താഴെ പതിച്ചുകിടക്കുന്ന ആ ഗൃദ്ധ്രപുംഗവനെക്കണ്ട്, ശ്രീരാഘവൻ കരുണാർദ്രമായ വാക്കുകൾ വീണ്ടും ഇങ്ങിനെ പറഞ്ഞു. "ഹെ! ലക്ഷ്മണ! എനിക്കുവേണ്ടി ഇത്രയും അദ്ധ്വാനിച്ച ഈ പക്ഷിവര്യൻ ഇങ്ങിനെ അല്പപ്രാണനായിക്കിടപ്പാൻ ഇടയായല്ലൊ. ഈ ക്രൂരകൃത്യം ആ രാക്ഷസൻ ചെയ്തുവല്ലൊ. ഇവനെ ഞാൻ ഈ പ്രാണസങ്കടത്തിൽനിന്നും മോചിക്കുന്നുണ്ട്. സംഭാഷണംചെയ്യാനുള്ള അശക്തിനിമിത്തം ഇതാ ഈ പക്ഷിശ്രേഷ്ഠൻ നമ്മെ സൂക്ഷിച്ചുനോക്കുന്നു. ഹെ! ജടായുസ്സെ! സംസാരിക്കുവാൻ ശക്തിതോന്നുന്നപക്ഷം, സീത എവിടെയുണ്ടെന്നും, ശുഭചരിതനായ നിനക്ക് ഈ പ്രാകൃതവേഷം എങ്ങിനെ സംഭവിച്ചുവെന്നും മററുമുള്ള എല്ലാ വിവരവും ഭവാൻ എന്നോടു വിസ്തരിച്ചു പറയുക. വൈദേഹിയെ ആ രാക്ഷസൻ അപഹരിച്ചുതെന്തിന് ? ഞാൻ അവന്ന് യാതൊരപരാധവും ചെയ്തിട്ടില്ലല്ലൊ. പിന്നെ എന്തിന്നുവേണ്ടിആ ദുരാശയൻ അവളെ മോഷ്ടിച്ചു? ഇന്ദുനേർമുഖിയായ അവളുടെ മനോഹരവദനം അപ്പോൾ എത്ര വിധ

ത്തിലായിരുന്നു? ആ സമയത്ത്, സീത എന്തെല്ലാമാണ് വചിച്ചത്? ആ രാക്ഷസന്റെ രൂപവും വീര്യവും എപ്രകാരമാണ്? അവന്റെ കർമ്മം എങ്ങിനെയുള്ളതു്? അവന്റെ പാർപ്പിടം എവിടെ? എന്നെല്ലാം ഭവാൻ എന്നോടു പറയുക." ശ്രീരാഘവന്റെ പരിതാപകരമായ ഈ വചസ്സുകൾ ഓരോന്നും ശ്രദ്ധയോടെ കേട്ട്, അപാരമായ വ്യഥയോടെ, ജടായു ഇങ്ങിനെ പറഞ്ഞുതുടങ്ങി. "മഹാവാതവും വമ്പിച്ച മേഘപടലവും ചേർന്നുള്ള വിപുലമായൊരു മായയെ നിർമ്മിച്ചുംകൊണ്ടാണ് രാവണൻ ദേവിയെ കട്ടുകൊണ്ടുപോയത്. അവൻ ആകാശമാർഗ്ഗമായി ദക്ഷിണദിക്കിലേക്കു പാഞ്ഞുകൊണ്ടിരുന്നു. നന്ന ക്ഷീണിച്ച വിവശനായ എന്റെ പക്ഷങ്ങളും അവൻ അറുത്തുതള്ളി. ഹെ! രാഘവ! ഇതാ എന്റെ പ്രാണങ്ങൾ അങ്ങുമിങ്ങുമല്ലാതെ കണ്ഠത്തിൽ വന്നുനിന്നു ഞെരുങ്ങുന്നു. കണ്ണുകൾ ചിന്നുന്നു. ബുദ്ധിയും ഭ്രമിച്ചുപോകുന്നു. രാമച്ചമുടികളോടുകൂടിയ സ്വർണ്ണതരുക്കൾ ഞാൻ കാണുന്നു. രാവണൻ പോയ ആ മാർഗ്ഗത്തിൽക്കൂടെച്ചെന്നാൽ നിശ്ചയമായും അങ്ങേയ്ക്കു സീതയെ വീണ്ടുകിട്ടും. പോയ്പ്പോയ ധനം ഉടമസ്ഥന് വീണ്ടുകിട്ടുമെന്ന കഥ, കാമാന്ധനായ അവൻ ധരിച്ചിട്ടില്ല. നിന്തിരുവടിയുടെ പ്രാണവല്ലഭയെ കവർന്നുകൊണ്ടുപോയ ആ ദുഷ്ടൻ, ചൂണ്ടൽ കൊത്തിവിഴുങ്ങിയ മത്സ്യത്തെപ്പോലെ, ക്ഷണകാലത്തിനുള്ളിൽ നശിച്ചുപോകും. ജനകസുതയെപ്പറ്റി അങ്ങുന്ന് ഖേദിക്കയേ വേണ്ട. വൈദേഹിയോടു കളിക്കുന്ന ആ ക്ഷുദ്രൻ, ഉടൻ നിന്തിരുവടിയുടെ ബാണങ്ങളേറ്റ് ചത്തുവീഴും. വിശ്രവസ്സിന്റെ പുത്രനും സാക്ഷാൽ വൈശ്രവണന്റെ സോദരനുമാണ് അവൻ. പ്രജ്ഞയോടുംകൂടെ ശ്രീരാഘവനോടിങ്ങിനെ പറഞ്ഞ്, അല്പപ്രാണനായ ആ ഗൃധ്രൻ രക്തക്കട്ടകൾ വമിച്ചുകൊണ്ട്, പ്രാണങ്ങൾ പരിത്യജിച്ചു. ജടായുസ്സിന്റെ വാക്യങ്ങൾ അഞ്ജലിയോടുകൂടെ ശ്രവിച്ചുകൊണ്ടിരുന്ന ശ്രീരാഘവനിൽ ചെന്നു ലയിപ്പാനോ എന്നു തോന്നുമാറ്, അവന്റെ പ്രാണങ്ങൾ, ശരീരം വിട്ടുമാറി. അവ ചെന്ന് അനന്തമായ ആകാശത്തിൽ നിലകൊണ്ടു. ഉത്തമാംഗം നിലത്തു ചാച്ചും

ചരണങ്ങൾ നീട്ടി നിവൎത്തിയും ശരീരം പിടച്ചുംകൊണ്ട് ആ മഹാത്മാവ്, ഇഹലോകം വെടിഞ്ഞു. അചലതുല്യനായ ആ പക്ഷിപ്രവരൻ പ്രാണൻ കൈവിട്ട്, കണ്ണുകൾ തുറിച്ചു കിടക്കുന്നതു കണ്ട്, ദുസ്സഹമായ മനോവ്യഥയോടെ ശ്രീരാഘവൻ ലക്ഷ്മണനോടിങ്ങിനെ പറഞ്ഞു. "സൌമിത്രെ! അനേകകാലമായിട്ട് ഈ പക്ഷിപ്രവരൻ രാക്ഷസസങ്കുലമായ ഈ മഹാടവിയിൽ സുഖത്തോടെ വസിച്ചുപോരുന്നു. ഇപ്പോൾ ഇവൻ മൃതനായല്ലൊ. വളരെ പ്രശസ്തിയോടെ അനേകവൎഷം ജീവിച്ചുപോന്ന ഈ വൃദ്ധൻ ഇപ്പോൾ മരിച്ചുതോൎക്കുക. കാലം ആരേയും വിട്ടൊഴിക്കാറില്ല. എനിക്കു സാഹായ്യം ചെയ്യേണ്ടതിന്നായി ഒരുമ്പെട്ടപ്പോളാണല്ലൊ ദുരാശയനായ രാവണനാൽ ഇവൻ മൃതനായിത്തീൎന്നതു്. പിതൃപൈതാമഹവും അതിവിപുലവുമായ ഗൃദ്ധ്രരാജ്യത്തെപ്പോലും പരിത്യജിച്ച്, ഈ ഖഗോത്തമൻ എനിക്കുവേണ്ടി പ്രാണങ്ങൾ കൈവിട്ടു. ധൎമ്മചാരികളായ സജ്ജനങ്ങൾ എല്ലാ വൎഗ്ഗത്തിലുമുണ്ട്. ശരണ്യരും ശൂരരുമായ മഹാത്മാക്കളെ തിൎയ്യഗ്ജാതികളിൽപോലും കണ്ടുവരുന്നു. ഞാൻ നിമിത്തമാണല്ലൊ ഈ ഗൃദ്ധ്രപുംഗവന്ന് കാലഗതി വന്നുചേൎന്നതു്. അതോൎക്കുമ്പോൾ ഹെ! സൌമിത്രെ! സീതാഹരണദുഃഖം എനിക്ക് എത്രയും തുച്ഛമാണ്. ശ്രീമാനും പുണ്യകീൎത്തിയുമായ ദശരഥനൃപൻ എപ്രകാരമൊ അപ്രകാരം, ഈ പക്ഷിപ്രവരൻ എനിക്ക് ബഹുമാന്യനും പൂജ്യനുമാണ്. ലക്ഷ്മണ! നീ വേഗം ചെന്ന് കുറെ വിറകുകൾ സംഭരിച്ച് അഗ്നി ജ്വലിപ്പിക്ക. ഞാൻ കാരണമായിട്ട് ആ രാക്ഷസാധമൻ കൊന്നുവീഴ്ത്തിയ ഇവനെ ഞാൻതന്നെ ചിതയിൽ വെച്ചു ദഹിപ്പിക്കട്ടെ. യജ്ഞശീലനും അഗ്ന്യാധാനം ചെയ്യുവനും ജന്മമററവനും എന്തു ഗതിയൊ അതുതന്നെയാണ് ഇവന്നും പ്രാപ്തമാകുക. ഭൂദാനം ചെയ്യുവന്നും ഈ ഗതിതന്നെയാണ് ലഭിക്കുക. ഹെ! പതംഗവൎയ്യ! എന്നാൽ സംസ്കരിക്കപ്പെട്ട നീ ഉത്തമലോകത്തിൽ ചെന്നു ക്ഷേമമാറാകട്ടെ. ഇതാ ഞാൻ വിടനൽകുന്നു." എന്നിങ്ങിനെ പറഞ്ഞ്, ശ്രീരാഘവൻ, ആ ഖഗോത്തമനെ ചിതയിൽ

വെച്ചു ദഹിപ്പിച്ചു. ഒരു ബന്ധുവെന്നപോലെ, ധർമ്മാത്മാവായ ദാശരഥി ആ ഗൃദ്ധ്രപുംഗവനെപ്പററി അനുശോചിച്ചു. അനന്തരം ഉത്താനഹൃത്തായ രാമചന്ദ്രൻ ലക്ഷ്മണനോടുംകൂടെ വനാന്തരത്തിൽ ചെന്ന്, സ്ഥൂലമൃഗങ്ങളെക്കൊന്ന്, ആ മാംസംകൊണ്ട് പിണ്ഡക്രിയയും നിർവ്വഹിച്ചു. പിന്നീട് ആ കബളത്തെ പക്ഷികൾക്കു ദാനംചെയ്തു കൃതകൃത്യനായി. മനുഷ്യപ്രേതത്തിന്നു ഗതികിട്ടുവാൻ ബ്രാഹ്മണർ ഏതൊരു മന്ത്രത്തെ ഉച്ചരിക്കുമോ ആ മന്ത്രത്തെത്തന്നെ ശ്രീരാഘവൻ ജടായുസ്സിന്നു സ്വർഗതിയുണ്ടാവാനായി ഉരുവിട്ടു. അതിന്നു ശേഷം നരവരപുത്രരായ ആ സഹോദരന്മാർ ഗോദാവരിയിൽ ചെന്നു കുളിച്ച് ശാസ്ത്രവിധിയനുസരിച്ച് പ്രേതത്തിന്ന് ഉദകവും നൽകി. യുദ്ധഭൂമിയിൽ ദുഷ്കരകർമ്മം ആചരിച്ച് യശസ്വിയായിത്തീർന്ന ആ ജടായു ഇങ്ങിനെ പരലോകം പൂകി. മഹർഷിതുല്യനായ ശ്രീരാഘവനാൽ സംസ്കരിക്കപ്പെട്ട് ആ മഹാത്മാവ് മംഗളഗതിയെ പ്രാപിച്ചു. ഉദകാദികർമ്മങ്ങൾ വഴിപോലെ നടത്തി സുരേന്ദ്രശാർങ്ഗിതുല്യരായ രാമലക്ഷ്മണന്മാർ ആ പക്ഷിപ്രവരനെത്തന്നെ സ്മരിച്ചുകൊണ്ട് സീതയെ ആരാഞ്ഞു പുറപ്പെട്ടു.

---

## സർഗ്ഗം 69

### അയോമുഖീകർണ്ണനാസികാച്ഛേദം—കബന്ധദർശനം.

---

ജടായുസ്സിന്റെ ശേഷക്രിയകളെല്ലാം യഥാവിധി നടത്തി, രാമലക്ഷ്മണന്മാർ സീതയെത്തിരഞ്ഞു പുറപ്പെട്ടു. അവർ ആദ്യം പശ്ചിമദിക്കിലേക്കാണ് യാത്രചെയ്തത്. ചാപവും വാളും ധരിച്ചിട്ടുള്ള ആ ഇക്ഷ്വാകുകുലകുശലന്മാർ ഇങ്ങിനെ കുറെ ദൂരം നടന്നിട്ട് ദക്ഷിണദിക്കിലേക്കു തിരിച്ചു. അവിടെ അവർ ഏററവും ദുർഗ്ഗമമായ ഒരു മാർഗ്ഗത്തിൽ ചെന്നുകൂടി. അനേകായിരം ചെടികളും വള്ളികളും പടർന്നുപിടിച്ച് സർവ്വത്ര നിബിഡമായിരുന്ന ആ

വനമാൎഗ്ഗം എവൎക്കും ഭയം ജനിപ്പിച്ചിരുന്നു. വ്യാളങ്ങളും, വ്യാഘ്രങ്ങളും, തരക്ഷുഗണം തുടങ്ങിയ ദുഷ്ടമൃഗക്കൂട്ടത്താൽ തീരെ ദുഷ്പ്രവേശ്യമായിരുന്നു ആ വനം. ആ ഘോരാരണ്യത്തിൽക്കൂടെ വീരോന്മാഥികളായ രാമലക്ഷ്മണന്മാർ പ്രയാണംചെയ്തു. ഇങ്ങിനെ അവർ ജനസ്ഥാനത്തിൽനിന്ന് മൂന്നു വിളിപ്പാടു ദൂരത്തുള്ള ക്രൗഞ്ചപൎവ്വതസാനുക്കളിൽ ചെന്നുചേൎന്നു. സീതാപഹരണം നിമിത്തം തീരെ അസ്വാസ്ഥരായിത്തീൎന്നിരുന്ന അവർ ആ വനാന്തരത്തിൽ അവിടവിടെ നിന്നുംകൊണ്ട് സീതയെ അന്വേഷിച്ചു. ആ മഹാടവിയാകട്ടെ, മേഘനിരപോലെ ഉന്നതമായ വിടപികളുംകൊണ്ടും പക്ഷിമൃഗങ്ങളെക്കൊണ്ടും നിറയപ്പെട്ടിരുന്നു. പിന്നീട് ആ രാജാത്മജന്മാർ കിഴക്കുമുഖമായി കുറെദൂരം സഞ്ചരിച്ച് മതംഗാശ്രമത്തെ പ്രാപിച്ചു. പക്ഷിമൃഗങ്ങൾക്കെന്നല്ല നിരവധി ജീവികൾക്കും നിലയമായിരുന്നു ആ ഘോരഗഹനം. അവിടവും അവർ മുഴുവൻ ചുററിനോക്കി. ഒടുവിൽ അവർ അന്ധകാരം നിറഞ്ഞ ഒരു മഹാഗുഹ കണ്ടു. പാതാളംപോലെ അത്യന്തം ഗംഭീരമായിരുന്ന ആ ഗുഹക്കു സമീപം വികൃതസ്വരൂപിണിയായ ഒരു ഭയങ്കരരാക്ഷസിയെ അവൎക്കു കാണ്മാൻ ഇടയായി. വ്യാഘ്രം, വൃകം തുടങ്ങിയ ഭീമജന്തുക്കളെ കൊന്നുതിന്നിട്ടായിരുന്നു അവൾ നാൾ കഴിച്ചുപോന്നിരുന്നത്. അവളുടെ ഉദരം തൂങ്ങി, വളരെ വികൃതമായിരുന്നു. നീണ്ടു വളൎന്ന അവളുടെ ഉഗ്രദംഷ്ട്രകൾ പുറത്തേക്കു തള്ളിക്കാണപ്പെട്ടു. ജടപിടിച്ച മൂൎദ്ധജങ്ങൾ താറുമാറായി വീണ് കിടന്ന്, കാണികൾക്കു ഭയം നല്കി. രൌദ്രരൂപിണിയായ അവൾ വിക്രാന്തരായ രാമലക്ഷ്മണന്മാരെക്കണ്ടിട്ട് അവൎക്കുനേരെ പാഞ്ഞുചെന്നു. ആ വികൃതരൂപ, ലക്ഷ്മണനെ മെല്ലെപ്പിടികൂടി, അവനെ കെട്ടിപ്പുണൎന്നുകൊണ്ട് മദനപാരവശ്യത്തോടെ ഇങ്ങിനെ പറഞ്ഞു. "ഹേ! മനോഹര! എന്റെ കൂടെ പോരുക. ഈ കാന്യകാനനം നീളെച്ചുററിനടന്ന് നമുക്കു യഥേഷ്ടം രമിക്കാം. ഞാൻ അയോമുഖിയെന്ന രാക്ഷസിയാണ്. കാമിനിയായ എന്റെ കാമുകനായിത്തീൎന്ന് അങ്ങുന്ന് ഇഷ്ടംപോലെ ക്രീഡിക്കുക. അങ്ങയെ എനിക്കി

പ്പോൾ ഭൎത്താവായി കിട്ടിയല്ലൊ. അങ്ങുന്നുതന്നെയാണ് എന്റെ
പ്രാണനാഥൻ. ഹേ! കാമസുന്ദര! പൎവ്വതശിഖരങ്ങളിലും നദീ
തീരങ്ങളിലും മററും ചെന്നിട്ടു് എന്നോടുകൂടെ ജീവകാലം മുഴു
വൻ അങ്ങുന്നു് സുഖിക്കുക." അയോമുഖിയുടെ മന്മഥഭ്രാന്തിയോ
ടുകൂടിയ ഈ വാക്യങ്ങൾ കേട്ടിട്ടു് ലക്ഷ്മണൻ ഏററവും കുപിതനാ
യി. ആ മഹാത്മാവു് തന്റെ വാൾ ഊരി അവളുടെ കൎണ്ണനാ
സികകളും സ്തനങ്ങളും അരിഞ്ഞുവിട്ടു. ഇങ്ങിനെ രൂപം ഏററവും
വികൃതമായിത്തീൎന്ന ആ ഉഗ്രരാക്ഷസി ഘോരവിസ്വരത്തോടെ
ആൎത്തലച്ചുംകൊണ്ടു് വന്നവഴിയെതന്നെ പാഞ്ഞുകളഞ്ഞു. അ
ജാതരിപുക്കളായ ആ വീരകുമാരന്മാർ വീണ്ടും ഗഹനത്തിൽകൂടെ
സഞ്ചരിച്ചു. ഇങ്ങിനെ നടന്നുകൊണ്ടിരിക്കെ ബലവാനും ശുദ്ധ
ശീലനും തേജസ്വിയുമായ സൌമിത്രി യശസ്കരനായ തന്റെ പൂ
ൎവ്വജനെ കൈകൂപ്പിനിന്നുംകൊണ്ടു് ഇങ്ങിനെ പറഞ്ഞു. "ഹേ! ര
ഘുവീര! ഇതാ എന്റെ ബാഹുക്കൾ തുടിക്കുന്നു. ഹൃദയം ചലിക്കു
ന്നു. അശുഭശകുനങ്ങൾ ഞാൻ പലതും കാണുന്നു. ഈ നിമി
ത്തങ്ങളെല്ലാം വരുവാൻപോകുന്ന ആപത്തിനെ സൂചിപ്പിക്കയാ
യിരിക്കാം. നിന്തിരുവടി ഒരുങ്ങിനിന്നുകൊൾക. വഞ്ചുളമെന്ന
ഈ വലിയ പക്ഷി നമുക്കു വിജയമോതുന്നതുപോലെ, വനം മുഴു
ങ്ങുമാറു് ഇതാ ശബ്ദിക്കുന്നതു നോക്കുക." ഇങ്ങിനെ പറഞ്ഞു സീ
തയെ അന്വേഷിച്ചുംകൊണ്ടു് അസ്ത്രശസ്ത്രപ്രവീണരായ ആ സ
ഹോദരന്മാർ വീണ്ടും നടന്നു. തത്സമയം ഗഹനം പൊട്ടിത്തകരു
മാറു് തുമുലദാരുണമായ ഒരു മഹാനാദം സൎവ്വത്ര മുഴങ്ങി. ആകാ
ശം മുഴുവൻ, കാററു ചുഴററിയടിച്ചു. തന്നിമിത്തം ദിക്കെങ്ങും
മാറെറാലിക്കൊണ്ടു. ഈ മഹാഘോഷങ്ങൾ കേട്ടു് അങ്ങുമിങ്ങും
നോക്കിയപ്പോൾ അവർ മഹാക്രൂരനായ ഒരു രാക്ഷസനെ വല്ലി
ക്കെട്ടിനുള്ളിൽ കണ്ടു. കഴുത്തോ ശിരസ്സോ അവനില്ല. അവ
ന്റെ വക്ത്രം ഉദരത്തിലായിരുന്നു. കറുകറെ കറുത്തും ശരീരം മുഴു
വൻ നീണ്ട രോമംകൊണ്ടു നിറഞ്ഞും അത്യന്തം ഘോരരൂപിയായ
ആ രാക്ഷസൻ മേഘനാദംപോലെ ഉഗ്രതരം ഗൎജ്ജിച്ചുകൊണ്ടി

ന്നു. പിംഗലവർണ്ണത്തോടും തടിച്ച പക്ഷ്മങ്ങളോടുംകൂടെ എത്രയും ഭയത്തെ ജനിപ്പിക്കുന്ന ഏകനയനമേ അവന്നുണ്ടായിരുന്നുള്ളു. എരിതീപ്പോലെ ജ്വലിച്ചുകൊണ്ടിരുന്ന ആ വിപുലനേത്രം തന്നെയും അവന്റെ ഉദരത്തിലായിരുന്നു. വക്രദംഷ്ട്രകൾ, ഇളകിക്കളിച്ചുകൊണ്ടിരിക്കുന്ന നീണ്ട നാവ്, ഭയങ്കരവക്ത്രം, എന്നിവകൊണ്ടെല്ലാം എത്രയും ബീഭത്സരൂപിയായിരുന്ന ആ രാക്ഷസൻ തടിച്ച പുലികൾ, മഴിച്ച ഗജങ്ങൾ, കൊഴുത്ത സിംഹങ്ങൾ മുതലായ ക്രൂരമൃഗങ്ങളെയായിരുന്നു പിടിച്ചു തിന്നുപോന്നിരുന്നത്. ഒരു യോജനദൂരം അയന്നു നീണ്ടുകിടക്കുന്ന തന്റെ ബാഹുക്കൾകൊണ്ടു ചുററി വലിച്ചിട്ടാണ് അവൻ മൃഗങ്ങളെയും മററും കരസ്ഥമാക്കുക. അവന്റെ ആ നീണ്ട ബാഹുക്കൾ രാമലക്ഷ്മണന്മാരുടെ മാർഗ്ഗത്തെയും നിരോധിച്ചു. രാക്ഷസന്റെ ബാഹുപാശത്തിൽ അകപ്പെട്ടു, പിന്നെയും ഒരു യോജന ദൂരം ചെന്നപ്പോഴെ രാമലക്ഷ്മണന്മാരക്ക് ആ കഥ മനസ്സിലായുള്ളു. രാക്ഷസന്റെ കർക്കശകരങ്ങളിൽ തങ്ങൾ കടുങ്ങിപ്പോയെന്നു കണ്ട് ആ സഹോദരന്മാർ അത്യന്തം വ്യസനിച്ചു. ആ ഭീമരൂപി തന്റെ ബലമേറിയ നീണ്ട കൈകൾകൊണ്ട് അവരെ വലിച്ചിഴച്ച് ശക്തിയോടെ ഒന്നു ഞെരുക്കി. തന്നിമിത്തം തിഗ്മതേജസ്വികളായ അവർ ഏററവും വിവശരായി എങ്കിലും ശൌര്യവും വീര്യവും കൂടിയ രാഘവൻ ധൈര്യം വിട്ടില്ല. എന്നാൽ ലക്ഷ്മണനാകട്ടെ—മനസ്സു പതറി നന്ന വിഷമിച്ചു. ഇങ്ങിനെ വിഷണ്ണനായി വിളർത്ത വദനത്തോടുംകൂടെ അവൻ തന്റെ ഭ്രാതാവോടിങ്ങിനെ പറഞ്ഞു. "ഹേ! രാഘവ! ഈ രാക്ഷസന്റെ കയ്യിൽ അകപ്പെട്ട് ഇതാ ഞാൻ നന്ന വിവശനായിരിക്കുന്നു. ഈ ദുർഘടാവസ്ഥയിൽനിന്നും ഞാൻ രക്ഷപ്പെടുന്ന കാര്യം സംശയമാണ്. നിന്തിരുവടി എന്നെ ഭൂതബലി കൊടുത്ത് ഇവിടം വിട്ടു പൊയ്ക്കോൾക. യഥാസുഖം ചെന്ന് വേഗം അങ്ങുന്ന് മിഥിലേശപുത്രിയെ അന്വേഷിക്കുക. പിതൃപൈതാമഹമായ രാജ്യം കൈയേററ് അതിനെ പാലിക്കുമ്പോഴും അങ്ങുന്ന് എന്നെ ഓർമ്മവെക്കണം. ലക്ഷ്മണന്റെ ഈ വാക്കുക

ൾ കേട്ടു് ശ്രീരാഘവൻ സധൈൎയ്യം ഇങ്ങിനെ വചിച്ചു. "സൌമിത്രെ! നീ ഒട്ടും ഖേദിക്കണ്ട. നിന്നെപ്പോലുള്ള വീരൊന്മാദികൾ ഈവിധം വിഷാദിക്കുന്നതു് വിഹിതമാണോ?" അവരുടെ ഈ സംഭാഷണങ്ങൾക്കിടയിൽ ദുൎമ്മതിയും ദാനവധീരനുമായ കബന്ധൻ അവരോടിപ്രകാരം ചോദിച്ചു. "എടൊ! കുട്ടികളെ! പ്രാണൻ അവസാനിക്കാറായ നിങ്ങൾ രണ്ടുപേരും ആരാണു്? ഉഗ്രഖഡ്ഗവും ഘോരചാപവും ധരിച്ചു് ഈ ഭയങ്കരഭൂമിയിൽ വന്നതെന്തിനു? നിങ്ങൾ എനിക്കു ഭക്ഷണമായി വന്നുചേൎന്നതു് ദൈവകല്പിതം തന്നെ. ഇവിടെ നിങ്ങൾക്കു മററു കാൎയ്യമെന്തു? എന്തൊരുദ്ദേശത്തോടുകൂടി ഇവിടെ ആഗതരായി? പൈദാഹാദികൾ സഹിച്ചുംകൊണ്ടു്, നിങ്ങളുടെ ഏതൊരു ബന്ധുവാണു് ഇവിടെ ഉഴലുന്നതു്? ഖഡ്ഗധനുസ്സുകൾ കൈക്കൊണ്ടു്, തീക്ഷ്ണശൃംഗങ്ങളോടുകൂടിയ കാളക്കുററന്മാരെപ്പോലെ ഈ കാട്ടിൽ സഞ്ചരിക്കുന്ന നിങ്ങൾ, എൻെറ വിടൎന്ന വക്ത്രത്തിൽ വന്നു വീണുകഴിഞ്ഞു. ഇനി നിങ്ങൾ ജീവിക്കുന്ന കാൎയ്യം വളരെ വിഷമത്തിലാണു്." ദുരാചാരനായ കബന്ധൻെറ ഈ വാക്യങ്ങൾ ശ്രവിച്ചു് രാമൻ വദനവൈവൎണ്യത്തോടെ സുമിത്രാത്മജനോടിങ്ങിനെ പറഞ്ഞു. "ഹേ! വിക്രമരാശെ! കഷ്ടാത്കഷ്ടതരമായ ഈ ദാരുണദുഃഖം നമുക്കു വന്നുചേൎന്നുവല്ലൊ. പ്രിയദൎശനയായ വൈദേഹിയെ ലഭിക്കാതെ നമ്മുടെ ജീവിതം ഈവിധം അവസാനിപ്പാനിടയായതു് കഷ്ടംതന്നെ. ഹേ! ലക്ഷ്മണ! ഒഴിച്ചുകൂടാത്തതായ കാലവൈചിത്ര്യം സൎവ്വഭൂതങ്ങളെയും ബാധിക്കുന്നു. വിഷാദവശഗരായ നമ്മൾ രണ്ടുപേരുടെയും ഈ അവസ്ഥതന്നെ ഇതിന്നു ദൃഷ്ടാന്തമാണു്. ഒരു ഭൂതത്തിലും ഈശ്വരന്നു പ്രത്യേകഭാരമില്ല. ശൂരന്മാർ, ബലശാലികൾ, കൃതാസ്ത്രർ തുടങ്ങിയ സൎവ്വരും കാലഗതിയാൽ രണാങ്കണത്തിൽ ആണ്ടുപോകുന്നു." സത്യവ്രതനും, പരാക്രമിയും പ്രതാപശാലിയും മഹാകീൎത്തിമാനുമായ രാമചന്ദ്രൻ വീൎയ്യാഢ്യനായ ലക്ഷ്മണനോടു് ഇപ്രകാരം പറഞ്ഞുകൊണ്ടു് ധൈൎയ്യസമേതം തൻെറ മനസ്സിനെ നിലയ്ക്കുനിൎത്തി.

# സൎഗ്ഗം 70

## കബന്ധബാഹുച്ഛേദനം.

---

തന്റെ ബാഹുബന്ധനത്തിൽ പെട്ടു തളൎന്നുപോയ രാമലക്ഷ്മണന്മാരെ നോക്കി കബന്ധൻ വീണ്ടും ഇങ്ങിനെ സംഭാഷണം ചെയ്യുകയുണ്ടായി. "ഹെ! ക്ഷത്രിയവീരന്മാരെ! നിങ്ങൾ ക്ഷുധാൎത്തനായ എന്നെ മിഴിച്ചുനോക്കുന്നതെന്തു്? ജീവിതം അവസാനിച്ചുപോയ നിങ്ങളെ ദൈവം എനിക്കു ഭക്ഷണമായിട്ടു് ഇവിടെ കൊണ്ടുവന്നുവിട്ടതാണ്." ഇതു കേട്ടു് ശോകമോഹപരവശനായ ലക്ഷ്മണൻ വിക്രമോന്മുഖനായി, കാലോചിതം തന്റെ ജ്യേഷ്ഠനോടിങ്ങിനെ പറഞ്ഞു. "ഹെ! ആഹവധീര! നമ്മൾ രണ്ടുപേരെയും ഇപ്പോൾ ഈ രാക്ഷസൻ എടുത്തു ഭക്ഷിക്കും. ഇവന്റെ മഹാഭുജങ്ങൾ വേഗം ഛേദിക്കണം. ഉഗ്രരൂപനും ബലവാനുമായ ഇവൻ ലോകം മുഴുവൻ നശിപ്പിച്ചിട്ടു് ഇതാ ഇപ്പോൾ നമ്മെയും പിടികൂടിയിരിക്കയാണ്. നിശ്ചേഷ്ടനെ കൊല്ലുന്നതു് രാജാക്കന്മാൎക്കു് ഒട്ടും ഉചിതമല്ലല്ലൊ. അതിനാൽ യജ്ഞത്തിങ്കൽ പശുവിനെയെന്നപോലെ നമുക്കിവന്റെ ബാഹുക്കൾ നുറുക്കിയിടാം." പുണ്യശ്ലോകരായ ആ രാജപുത്രന്മാർ ഇങ്ങിനെ ഓരോന്നു പറയുന്നതു കേട്ടു് ആ ദാനവൻ ക്രോധവിധേയനായി അവരെ ഭക്ഷിപ്പാൻ വായ് പിളൎന്നു. അവന്റെ ഈ സംരംഭത്തെക്കണ്ടു് ദേശകാലജ്ഞരായ ദശരഥനന്ദനന്മാർ ഭുജവേഗത്തോടെ അവന്റെ കരങ്ങൾ രണ്ടും സ്കന്ധത്തിൽനിന്നു അരിഞ്ഞുതള്ളി. ശസ്ത്രദക്ഷനായ രാമൻ ദക്ഷിണഭുജവും ലക്ഷ്മണൻ വാമഭുജവും നിശ്ശങ്കം അറുത്തു നിലത്തു പതിപ്പിച്ചു. മഹാബാഹുവും മഹാസ്വനനുമായ ആ രാക്ഷസൻ, കൈ അററു് ഉടൻ ഭൂമിയിൽ വീണു. മേഘധ്വനിക്കു തുല്യമായ അവന്റെ ഗൎജ്ജനംകൊണ്ടു് ആകാശവും, ഭൂമിയും ദിക്കുകളുമാകെ മുഴങ്ങി. ബാഹുക്കൾ മുറിഞ്ഞു്, രക്തത്തിൽ കിടന്നു പിരളുന്ന ആ ഉഗ്രദാനവൻ രാമലക്ഷ്മണന്മാരോടു് "ഹെ! വീരയുവാക്കളെ! നിങ്ങൾ ആരാണ്" എന്നു ചോദിച്ചതിന്, ലക്ഷ്മണ

സംയുക്തനും മഹാത്മാവുമായ ലക്ഷ്മണൻ അവനോടിപ്രകാരം പറഞ്ഞുതുടങ്ങി. "എടോ! ദാനവ! ഈ മഹാഭുജൻ ഇക്ഷ്വാകുവംശജാതനായ ശ്രീരാമചന്ദ്രനാണ്. ഇദ്ദേഹത്തിന്റെ അവരജനാണു് ഞാൻ. ലക്ഷ്മണനെന്നാണ് എന്റെ പേർ. അമരനാഥസന്നിഭനായ ഇദ്ദേഹം വൈദേഹിയോടും എന്നോടുംകൂടെ ഈ വിജനവിപിനത്തിൽ വന്നു വസിച്ചുവരവെ, ഇദ്ദേഹത്തിന്റെ ഭാൎയ്യയായ വൈദേഹിയെ രാക്ഷസൻ അപഹരിച്ചു സ്വൎഗ്ഗതരുണിക്കു സമാനയായ ആ ജനകജയെ തിരഞ്ഞുംകൊണ്ടാണു് ഞങ്ങൾ ഇവിടെ വന്നിട്ടുള്ളതു്. നീ ആരെന്നു കേൾക്കട്ടെ. കബന്ധരൂപത്തോടെ ഈ അടവിയിൽ നടക്കുന്നതെന്തിന്? ജംഘകൾ മുറിഞ്ഞു് നീ ഇഴഞ്ഞുകൊണ്ടാണല്ലൊ നടക്കുന്നതു്. ജ്വലിക്കുന്ന വഹ്നികണക്കെയുള്ള നിന്റെ മുഖം ഉരസ്സിങ്കലാകുവാൻ കാരണമെന്തു്?" ഈ ചോദ്യങ്ങൾക്കു കബന്ധൻ പുരന്ദരവാക്യം അനുസ്മരിച്ചിട്ട് സന്തോഷപൂൎവ്വം ഇങ്ങിനെ ഉരചെയ്തു. "ഹെ! നരശ്രേഷ്ഠരെ! നിങ്ങൾക്കു സ്വാഗതം. ഭാഗ്യവശാലാണ് ഇപ്പോൾ നിങ്ങളെ കണ്ടുകിട്ടിയതു. നിങ്ങൾ എന്റെ കൈകൾ മുറിച്ചതും എന്റെ ഭാഗധേയംകൊണ്ടുതന്നെ. എന്റെ അവിനയംനിമിത്തമാണ് ഇപ്പോൾ നിങ്ങൾ കാണുന്ന ഈ വൈരൂപ്യം എനിക്കു സംഭവിച്ചതു്. എപ്രകാരമാണ് അതു വന്നുചേൎന്നതെന്നു ഞാൻ നിങ്ങളോട് ഉള്ളവണ്ണം പറയാം. കേട്ടുകൊൾക.

---

## സൎഗ്ഗം 71

### കബന്ധവാക്യം

---

ഹെ! മഹാബല! രാഘവ! പണ്ടു് എന്റെ രൂപം അചിന്ത്യമായ ലാവണ്യം തികഞ്ഞതും മൂന്നു ലോകത്തിലും പ്രശസ്തിയാൎന്നതും സോമസൂൎയ്യന്മാൎക്കും, ദേവേന്ദ്രനും സമാനമായതും ആയിരുന്നു. അങ്ങിനത്തെ ഞാൻ ഇപ്പോൾ അതിവഭയങ്കരമായ ഈ വേഷത്തെ കൈക്കൊണ്ടിരിക്കുന്നു. അതിന്നുള്ള കാരണം ഇ

താ ഞാൻ പറയുന്നു. വിപുലവും ഘോരവുമായ ഒരു ദേഹം എടുത്ത് അടവിതോറും സഞ്ചരിച്ച് ഞാൻ അനേകം മാന്യമഹർഷിമാരെ പല സ്ഥലത്തുവെച്ചും ഭയപ്പെടുത്തുകയുണ്ടായി. ഒരിക്കൽ സ്ഥൂലശിരസ്സെന്നു പേരായ താപസോത്തമൻ വന്യവസ്തുക്കൾ സംഭരിച്ചുകൊണ്ടിരിക്കെ ആ മഹാത്മാവിനെയും ഞാൻ ചെന്നാക്രമിച്ചു. തന്നിമിത്തം ആ മുനിവര്യൻ കോപാക്രാന്തനായി "ഹേ! നിന്ദ്യ! നിന്റെ ഈ ഘോരരൂപംതന്നെ നിനക്കു നിലനില്ക്കട്ടെ" എന്ന് എന്നെ നിർദ്ദയം ശപിച്ചുകളഞ്ഞു. ഉടനെ ഞാൻ മുനിയോട് ഈ ഉഗ്രശാപത്തിൽനിന്ന് എനിക്കു മോചനം നല്കണമെന്നു പ്രാർത്ഥിച്ചു. അപ്പോൾ മുനി ഇങ്ങിനെയാണ് അരുളിച്ചെയ്തതു്. "ശ്രീരാഘവൻ എന്നു നിന്റെ ഭുജങ്ങൾ അറുത്ത് നിന്നെ നിർജ്ജനവനത്തിൽ ദഹിപ്പിക്കുന്നുവോ അന്ന് നിനക്കു നിന്റെ സ്വന്തരൂപം ധരിപ്പാൻ സംഗതി വരും." ലക്ഷ്മണ! ലക്ഷ്മീവാനായ ദനുവിന്റെ പുത്രനാണ് ഞാൻ. അനന്തരം ഞാൻ ഉഗ്രതപംചെയ്ത് ബ്രഹ്മദേവനെ പ്രസന്നനാക്കി. സന്തുഷ്ടനായ അദ്ദേഹം എനിക്ക് ദീർഘായുസ്സ് നൽകുകയും ചെയ്തു. യുദ്ധകാലത്തിൽവെച്ച് ദേവേന്ദ്രകോപംനിമിത്തമാണ് എനിക്ക് ഇപ്പോൾ കാണുന്ന ഈ കബന്ധരൂപം പ്രാപ്തമായത്. വിധാതാവിങ്കൽനിന്നും ലഭിച്ച വരംനിമിത്തം മദമോഹാദികൾ കൈക്കൊണ്ട് ഞാൻ തീരെ ഉന്മത്തനായി. ആയുഷ്മാനായ എന്നെ ഇന്ദ്രനുപോലും യാതൊന്നും ചെയ്വാൻ കഴികയില്ല; എന്നിങ്ങിനെ കരുതി ഞാൻ അമരരാജനോടു പോരിന്നിറങ്ങി. ആ പോരിൽ അമരനായകന്റെ അശനിയേറ്റ് എന്റെ പൃഷ്ഠാസ്ഥിയും ശിരസ്സും ശരീരത്തിന്നുള്ളിൽ ആണ്ടുപോകയാണ് ഉണ്ടായതു്. ഞാൻ എത്രയും വണക്കത്തോടെ അപേക്ഷിക്കയാൽ എന്നെ ആ മഹാത്മാവ് അന്ന് യമപുരിക്കയക്കാതെ വിട്ടയച്ചു. "പിതാമഹന്റെ വചനം സത്യമായി ഭവിക്കട്ടെ" എന്നും അദ്ദേഹം പറയുകയുണ്ടായി. "വജ്രപാതം നിമിത്തം വികൃതരൂപനായിത്തീർന്ന ഇവൻ ആഹാരമില്ലാതെ എങ്ങിനെ അധികകാലം ജീവിക്കും" എന്നിങ്ങിനെ കരുതി ശക്രൻ

എനിക്ക് ഈ ദീർഘഹസ്തങ്ങളും ഉദരത്തിൽ നിശിതദംഷ്ട്രകളോടു കൂടിയ വക്ത്രവും കല്പിച്ചുതന്നു. അന്നുമുതൽ ഞാൻ എന്റെ നീണ്ട ബാഹുക്കൾ നീട്ടിപ്പരതി വനചാരികളായ സിംഹവ്യാഘ്രങ്ങൾ, ദ്വിപങ്ങൾ മുതലായ മൃഗങ്ങളെ വലിച്ചിഴച്ചു ഭക്ഷിച്ചുപോന്നു. "ശ്രീരാഘവൻ ലക്ഷ്മണസമേതനായി വന്നിട്ട് എന്നു നിന്റെ കൈകൾ ഛേദിക്കുന്നുവോ അന്നു നീ സ്വർഗ്ഗം പ്രാപിക്കും" എന്നു ദേവനായകൻ എന്നോട് അരുളിച്ചെയ്തിട്ടുണ്ട്. ഹേ! രാജസത്തമ! ഈ ശരീരത്തോടുകൂടെ ഞാൻ വനത്തിൽ കാണുന്ന സർവ്വ ജീവികളെയും സന്തോഷപൂർവ്വം പിടികൂടുന്നു. രാമൻ, പിടിയിൽ അകപ്പെടും, എന്ന് കരുതിക്കൊണ്ട്, ഞാൻ എന്റെ ഈ വികൃതവേഷം ത്യജിപ്പാൻ ബദ്ധപ്പെട്ടിരിക്കയാണ്. ആ മഹാനുഭാവൻ ഇതാ ഇപ്പോൾ വന്നുചേർന്നു. ഹേ! രാഘവ! നിന്തിരുവടിക്കു മംഗളം. അങ്ങയ്ക്കല്ലാതെ മററാർക്കും എന്നെക്കൊല്ലുവാൻ ശക്യമല്ല. മഹർഷിവാക്യമാണല്ലോ ഇത്. നിങ്ങൾ എന്നെ ചിതയിൽ വെച്ചു ദഹിപ്പിക്കുവിൻ. ബുദ്ധികൊണ്ട് കഴിയുന്ന സാഹായ്യം ഞാൻ നിങ്ങൾക്കു ചെയ്യുന്നുണ്ട്. കാര്യസാദ്ധ്യത്തിന് നിങ്ങൾക്കു തക്ക മിത്രം ആരെന്ന് ഞാൻ പറഞ്ഞുതരാം. ദനുനന്ദനന്റെ ഈ വാക്കുകൾ കേട്ട് ധർമ്മാത്മാവായ ശ്രീരാഘവൻ ഇങ്ങിനെ അരുളിച്ചെയ്തു: "ഭ്രാതാവായ സൌമിത്രിയോടുകൂടെ ഞാൻ ജനസ്ഥാനത്തു വന്ന് യഥാസുഖം വസിക്കുമ്പോൾ എന്റെ പ്രാണവല്ലഭയായ സീതയെ രാവണൻ അപഹരിച്ചുകൊണ്ടുപോയി. അവന്റെ പ്രഭാവമാകട്ടെ, ഭവനമാകട്ടെ ഞങ്ങൾക്കറിഞ്ഞുകൂടാ. ആർത്തജനങ്ങൾക്ക് സദയം ഉപകാരം ചെയ്യേണ്ടതല്ലേ. ആനകൾ ഒടിച്ചിട്ട് ഉണങ്ങിക്കിടക്കുന്ന വിറകുകൊള്ളികൾ ഇവിടെ വേണ്ടപോലെ ഉണ്ട്. അവയെ സംഭരിച്ച്, വലിയൊരു കുഴിയുണ്ടാക്കി നിന്നെ ഞങ്ങൾ അതിലിട്ടു ദഹിപ്പിക്കുന്നുണ്ട്. സീതയെ ആർ എവിടേക്കു കട്ടുകൊണ്ടുപോയെന്ന്, യാഥാർത്ഥ്യം അറിയുമെങ്കിൽ ദയവുചെയ്ത് നീ ഞങ്ങളോടു പറയുക. അതു ഞങ്ങൾക്ക് ഏറ്റവും വലിയൊരു സാഹായ്യമായിരിക്കും." വാഗ്മിയായ ശ്രീ

രാഘവന്റെ ഈ മൽകൃഷ്ടവാണികൾ കേട്ട് ദനുപുത്രൻ ഇങ്ങിനെ പറഞ്ഞു. "പ്രഭോ! എനിക്കു ദിവ്യജ്ഞാനമില്ല. സീത എവിടെയുണ്ടെന്നു പറവാനും എനിക്കു ശക്തിയില്ല. നിർദ്ദഗ്ധനായി സ്വശരീരം പ്രാപിക്കുമ്പോൾ, സീതയെ കണ്ടെത്തുവാൻ ആർ ശക്തനാണെന്ന്, ഞാൻ നിന്തിരുമേനിയോടുണർത്തിക്കാം. അതിനു മുമ്പ് എനിക്ക് ഒന്നുംതന്നെ സാദ്ധ്യമല്ല. ഹെ! നൃപനന്ദന! സ്വകർമ്മദോഷത്താൽ ശാപോപഹതനായിത്തീർന്നിരിക്കുന്ന എന്റെ ജ്ഞാനം ഇപ്പോൾ തീരെ കെട്ടുകിടക്കയാണ്. ആ കാരണംകൊണ്ടുതന്നെയാണ് ലോകനിന്ദ്യമായ ഈ വികൃതരൂപവും എനിക്കു വന്നുകൂടിയത്. സൂര്യൻ അസ്തമിക്കുന്നതിനു മുമ്പെ അങ്ങുന്ന് എന്നെ യഥാവിധി ദഹിപ്പിക്കുക. ആ രാക്ഷസനെ ആരാഞ്ഞറിയുവാൻ തക്ക സമർത്ഥൻ ആരെന്ന് ഞാൻ അപ്പോൾ പറയാം. ന്യായവൃത്തനായ അവനോട് അങ്ങുന്നു സഖ്യം ചെയ്തുകൊൾക. വിക്രാന്തനായ അവൻ നിന്തിരുവടിക്കു വേണ്ടുന്ന ഒത്താശകൾ എല്ലാം ചെയ്തുതരും. അവൻ അറിയാത്ത ഒരു സ്ഥലവും മൂന്നു ലോകത്തിലില്ല. പണ്ട് സംഗതിവശാൽ അവൻ ലോകംമുഴുവൻ സഞ്ചരിച്ചിട്ടുണ്ട്.

---

## സർഗ്ഗം 72

### കബന്ധദഹനം.

---

കബന്ധന്റെ ഈ വാക്കുകൾ കേട്ടിട്ട് നരേശ്വരനന്ദനന്മാരായ രാമലക്ഷ്മണന്മാർ പർവ്വതപാർശ്വത്തിങ്കലുള്ള ഒരു കുഴിയിൽ അഗ്നി വളർത്തുവാൻ ആരംഭിച്ചു. ലക്ഷ്മണൻ ചിതയ്ക്കു തീ കൊളുത്തു. അഗ്നി പുറവും കത്തിപ്പിടിച്ച് നല്ലവണ്ണം ഉജ്ജ്വലിച്ചു. മേദസ്സു വഴിക്കയാൽ ഘൃതപിണ്ഡതുല്യനായിത്തീർന്നിരുന്ന ആ രാക്ഷസന്റെ ഭീമശരീരം ക്രമേണ ദഹിച്ചുതുടങ്ങി. പെട്ടെന്ന്, വിധൂമമായ വഹ്നിയെന്നപോലെ തേജസ്സാർന്ന, ഒരു ദിവ്യശരീരം അഗ്നികുണ്ഡത്തിൽനിന്നും ഉത്ഭവിച്ചു. ശുഭ്രാംശുകങ്ങളും വിശേഷമാ

ല്യങ്ങളും അംഗപ്രത്യംഗഭൂഷകങ്ങളും ചേൎന്ന ആ വിശിഷ്ടവിഗ്രഹം ഹംസസംയുക്തമായ ഒരു ഭാസ്വരവിമാനത്തിൽ കയറി, അംബരത്തിൽ ചെന്നുനിന്നുംകൊണ്ടു് പത്തു ദിക്കുകളേയും തന്റെ കാന്തിപൂരത്താൽ പ്രശോഭിതമാക്കി. മഹാപ്രഭയേന്തിയ ആ നിൎമ്മല വിഗ്രഹം ദാശരഥിയെ നോക്കി ഇങ്ങിനെ പ്രഖ്യാപനംചെയ്തു. ഹേ! രാമചന്ദ്ര! സീതയെ ലഭിപ്പാനുള്ള മാൎഗ്ഗം എന്തെന്നു് നിന്തിരുവടി കേട്ടുകൊൾക. സന്ധി, വിഗ്രഹം തുടങ്ങിയ ആറു നയങ്ങൾ ലോകത്തിൽ ചിന്തിക്കേണ്ടതായുണ്ടു്. ദശാവിപാകത്താൽ പീഡിക്കപ്പെട്ടിട്ടുള്ള ഒരുവൻ തൽഫലത്തെ ഭുജിക്കുന്നു. ആവിധമുള്ള ഒരു ദശാഭാഗത്തെയാണു് അങ്ങുന്നിപ്പോൾ അനുഭവിക്കുന്നതു്. നിന്തിരുവടിയെ ഈ കളത്രവിയോഗദുഃഖത്തിൽ തള്ളിവിട്ടിരിക്കുന്നതും ആ ദശാവിപാകംതന്നെയാണു്. അതിനാൽ നിന്തിരുവടി മുൻപറഞ്ഞ തന്ത്രങ്ങളിൽ സുഹൃൽലാഭമെന്ന തന്ത്രത്തെ നിശ്ചയമായും ഈ അവസരത്തിൽ പ്രയോഗിച്ചേ തീരൂ. അങ്ങേയ്ക്കു് കാൎയ്യസിദ്ധിക്കുള്ള മാൎഗ്ഗം ഇതുമാത്രമാണു് ഞാൻ കാണുന്നതു്. സുഗ്രീവനെന്നൊരു വാനരശ്രേഷ്ഠനുണ്ടു്. ഇന്ദ്രാത്മജനും തന്റെ ഭ്രാതാവുമായ ബാലിയാൽ ആ വാനരൻ ഇപ്പോൾ രാജ്യഭ്രഷ്ടനായിത്തീൎന്നിരിക്കുന്നു. അവർ തമ്മിൽ വൈരം വൎദ്ധിക്കയാലാണു് അവന്നു് ഈ ദുഃഖം സംഭവിച്ചിട്ടുള്ളതു്. മഹാനും അപാരധീരനുമായ ആ പ്ലവഗവൎയ്യൻ ഇപ്പോൾ പമ്പക്കു സമീപത്തുള്ള ഋശ്യമൂകശൈലത്തിൽ പാൎത്തുപോരുന്നു. മററു നാലു വാനരന്മാരുംകൂടി സദാ അവനോടൊന്നിച്ചു് അവിടെ വസിക്കുന്നുണ്ടു്. ആ വാനരൻ വീൎയ്യാഢ്യനാണെന്നു മാത്രമല്ല, മഹാ തേജസ്വിയുമാണു്. അതുല്യകീൎത്തിയും സത്യവ്രതനുമായ അവനിൽ ധൈൎയ്യം, ബുദ്ധി, പ്രൌഢഭാവം എന്നീ വിശേഷഗുണങ്ങൾ സ്ഥായിയായി വിളങ്ങുന്നു. ബലപരാക്രമങ്ങൾ തികച്ചും ഉള്ള അവൻ രാജ്യംകാരണമായിട്ടാണു് തന്റെ ജ്യേഷ്ഠനാൽ നാട്ടിൽനിന്നും ഭ്രഷ്ടനാക്കപ്പെട്ടിട്ടുള്ളതു്. ആ വീൎയ്യവാൻ നിന്തിരുവടിക്കു പററിയ ഒരു മിത്രമായിരിക്കും. നിന്തിരുവടിയുടെ പ്രാണനായികയെക്കണ്ടുപിടിപ്പാൻ അവൻ നിന്തിരുവടിക്കു

നല്ലൊരു തുണയാകും. ഇനി അങ്ങുന്നു് ശോചിക്കയേ വേണ്ട. ഹേ! രാഘവ! എന്തൊന്നു വരുവാനുണ്ടോ അതു വന്നേ തീരൂ. അതിനെ അന്യഥാചെയ്യാൻ ആൎക്കും സാദ്ധ്യമല്ല. കാലത്തെ അതിക്രമിപ്പാൻ കഴിയുന്നവർ ലോകത്തിൽ ആരുമില്ല. അങ്ങുന്നു വേഗം ചെന്നു് ബലശാലിയായ ആ അൎക്കപുത്രനെ മിത്രമാക്കുക. അന്യോന്യം സാഹായ്യം ചെയ്തുകൊള്ളാമെന്നു് അഗ്നി സാക്ഷിയായി നിങ്ങൾ സഖ്യംചെയ്യുവിൻ. 'ഒരു വാനരൻതന്നെയല്ലേ' എന്നു സുഗ്രീവനെക്കരുതേണ്ട. അവൻ കൃതജ്ഞനും കാമരൂപിയും വീൎയ്യവാരിധിയുമാണു്. അവനെ സഹായിപ്പാൻ നിങ്ങളും ശക്തരാണു്. കൃതാൎത്ഥനായാലും അകൃതാൎത്ഥനായാലും നിന്തിരുവടിക്കു വേണ്ടുന്ന സാഹായ്യം അവൻ ചെയ്യാതിരിക്കയില്ല. സൂൎയ്യന്റെ ഔരസപുത്രനായ ആ വാനരൻ ബാലിയെ ശങ്കിച്ചുംകൊണ്ടാണു് ഇന്നും വനത്തിൽ സഞ്ചരിക്കാറുള്ളതു്. ഋശ്യമൂകത്തിൽ ചുററിത്തിരിയുന്ന ആ കപിമുഖ്യനെ, ആയുധംതൊട്ടാണയിട്ടു് അങ്ങുന്നു മിത്രമാക്കുക. രാക്ഷസരാജ്യത്തിലുള്ള എല്ലാ സ്ഥലങ്ങളും കണ്ടറിവാൻ പ്ലവംഗമശ്രേഷ്ഠനായ അവൻ അത്യന്തം ചതുരനാണ്. ഈ ലോകം മാത്രമല്ല സഹസ്രാംശുവിന്റെ അംശുക്കൾ ചെല്ലുന്നേടത്തോളമുള്ള സൎവ്വദിക്കും അവന്നു നിശ്ചയമുണ്ടു്. കപികുഞ്ജരന്മാരോടുകൂടെ നദികൾ, ഉയൎന്ന പൎവ്വതങ്ങൾ, ഗിരികൾ, ഗുഹകൾ എന്നീ എല്ലാ സ്ഥലങ്ങളിലും ചെന്നു തിരഞ്ഞു് അവൻ നിന്തിരുവടിയുടെ കാന്തയെക്കണ്ടെത്തും. അങ്ങയുടെ വേർപാടു നിമിത്തം നന്നു പരിതപിക്കുന്ന സീതയെ അന്വേഷിച്ചറിവാനായി മഹാഗിരിക്കു തുല്യരായ വാനരന്മാരെ അവൻ ദിക്കെങ്ങും കല്പിച്ചയക്കും. നിൎമ്മലയും ശ്രേഷ്ഠയുമായ നിന്തിരുവടിയുടെ പ്രാണവല്ലഭയെ അവൻ നിശ്ചയമായും രാവണപത്തനത്തിൽ കണ്ടെത്തും. മേരുശൃംഗത്തിലൊ അതല്ല പാതാളത്തിലൊ ആയാലും വേണ്ടതില്ല, ആ പ്ലവഗവൎയ്യൻ രക്ഷോലോകത്തെ അടിയറുത്തു് മഹിളാതിലകമായ ആ മാന്യമഹതിയെ കൊണ്ടുപോരുമെന്നുള്ള നിശ്ചയമാണു്.

---

# സൎഗ്ഗം 73

## കബന്ധസൽഗതി.

---

സീതയെക്കണ്ടുപിടിപ്പാനുള്ള മാൎഗ്ഗം ഇന്നതെന്നുപദേശിച്ചുംകൊണ്ട് അൎത്ഥജ്ഞനായ കബന്ധൻ ദാശരഥിയോട് തദവചനങ്ങൾ വീണ്ടും ഇങ്ങിനെ ആഖ്യാനംചെയ്കയുണ്ടായി. ഹെ! രാമ! നിറച്ചും പുഷ്പിച്ചുനില്ക്കുന്ന ഈ വൃക്ഷക്കൂട്ടം നോക്കുക. ഇതിന്നിടയിൽക്കൂടെ പടിഞ്ഞാറോട്ടുള്ള ഒരു വഴി അതാ കാണുന്നു. പിലാവു. ഞാവൽ, പേരാൽ, മാവ്, അശോകം, കടമ്പ് മുതലായ പലതരം വൃക്ഷങ്ങളാണ് ആ നില്ക്കുന്നവയെല്ലാം. അവയിൽ കയറിയോ, കൊമ്പടിച്ചുതാഴ്ത്തിയോ ഇഷ്ടംപോലെ ഫലങ്ങൾ അറുത്തു ഭക്ഷിക്കാം. അത്ഭുതകല്പങ്ങളായ വിശിഷ്ടഫലങ്ങൾ നിറഞ്ഞുനില്ക്കുന്ന അനേകം ദ്രുമഗണങ്ങൾ ഇനിയും വഴിനീളെ ഉണ്ട്. ഈ വൃക്ഷക്കൂട്ടത്തിന്നിടയിലുള്ള വഴിയിൽക്കൂടെ നിങ്ങൾ പോകുക. എന്നാൽ നിങ്ങൾ നന്ദനവനത്തിന്നു തുല്യമായ ഉത്തരകുരുരാജ്യത്തെത്തും. ആ വഴിക്കും ഫലവൃക്ഷങ്ങൾ യഥേഷ്ടം നില്ക്കുന്നതു കാണാം. അവയിൽ ചിലവ ദേവതോദ്യാനത്തിലെന്നപോലെ എല്ലാകാലത്തും മധുസ്രവിക്കുന്നവയാണ്. മേഘനിരപോലെ തിങ്ങിനില്ക്കുന്ന ആ കാനനം എല്ലാ ഋതുക്കളിലും ഫലസമൃദ്ധിയോടുകൂടി ശോഭിക്കുന്നു. സുധാനിഷ്യന്ദിയായ അവയുടെ ഫലങ്ങൾ ലക്ഷ്മണൻ അങ്ങേയ്ക്ക് യഥേഷ്ടം അറുത്തുതരും. ഇങ്ങിനെ നിങ്ങൾ ശൈലങ്ങൾ, കാനനങ്ങൾ മുതലായവയെല്ലാം കടന്നു കടന്ന് പമ്പാതീരത്തു ചെന്നു ചേരുവിൻ. ആ പുഷ്കരണിയിൽ ചരലാകട്ടെ കരിഞ്ചണ്ടിയാകട്ടെ ലേശമില്ല. ഇടിഞ്ഞു കേടുപറ്റാതെ കിടക്കുന്ന അതിന്റെ എല്ലാ ഭാഗങ്ങളും ഒരുപോലെ രമ്യങ്ങളാണ്. വെണ്മയുള്ള മണൽത്തരികൾ അതിൽ നിരന്നുകിടക്കുന്നു. വിടൎന്ന പങ്കജങ്ങളും ആ പൊയ്കയിൽ ധാരാളമുണ്ട്. കൎണ്ണമധുരമായ ശബ്ദത്തോടെ നീൎക്കോഴികൾ, ഹംസങ്ങൾ, കുരരങ്ങൾ ക്രൌഞ്ചങ്ങൾ

മുതലായ പക്ഷികൾ അതിൽ സർവ്വദാ വിഹരിച്ചുകൊണ്ടിരിക്കുന്നു. മരണമെന്തെന്നറിയാത്ത അവ മനുഷ്യരെക്കണ്ടാൽ ഭയപ്പെട്ടു മങ്ങാറില്ല. വേണമെങ്കിൽ നെയ്യുതുളുക്കു സമാനങ്ങളായ ആ പക്ഷികളെയും പിടിച്ചു ഭക്ഷിക്കാം. രോഹിതങ്ങൾ, വക്രതുണ്ഡങ്ങൾ, നളമീനങ്ങൾ തുടങ്ങിയ, മുള്ളധികമില്ലാത്ത അസംഖ്യം വലിയ മത്സ്യങ്ങൾ ആ പൊയ്കയിൽ ഉണ്ട്. അവയെ അമ്പുകൊണ്ട് ഇരുമ്പിൽചുട്ടെടുത്ത് ലക്ഷ്മണൻ അങ്ങയ്ക്ക് ആദരവോടെ നല്കും. അതും വേണ്ടപോലെ തിന്നു വിശപ്പടക്കാം. ദാഹിക്കുമ്പോൾ നളിനഗന്ധമുള്ള ആ സരസ്സിലെ നിർമ്മലജലവും കുടിക്കാം. മനോരമ്യമായ താമരയിലയിൽ ആ കുളുർത്ത വെള്ളം കോരിയെടുത്ത് ലക്ഷ്മണൻ നിന്തിരുവടിയ്ക്കു തന്നുകൊള്ളും. ഗിരിഗുഹകളിൽ ശയിക്കുന്ന പന്നിക്കൂററന്മാർ കാട്ടിൽ മേഞ്ഞിട്ട് വെള്ളം കുടിപ്പാൻ പമ്പയിൽ വന്നുചേരും. സന്ധ്യാകാലത്തിൽ അങ്ങുന്ന് ആ കാനനത്തിലുള്ള പൂമരങ്ങളും പമ്പയിലെ പ്രസന്നസലിലവും മററും കണ്ടുംകൊണ്ട് നീളെ ലാത്തുക. എന്നാൽ ദുഃഖം നിന്തിരുവടിയെ നിശ്ശേഷം വിട്ടുമാറും. കാമ്യകുസുമങ്ങൾകൊണ്ടു നിറഞ്ഞ എറംചെടികളും, ഉങ്ങുമരങ്ങളും അവിടെ യഥേഷ്ടം നിൽക്കുന്നതു കാണാം. വികസിച്ച പങ്കജങ്ങളും ചെന്താമരകളും വെണ്ടിടുതാളുമുണ്ട്. മനോഭിരാമമായ ആ മലരുകൾ അറുത്ത് ആരും മാല കെട്ടാറില്ല. അവ വാടിപ്പോകയോ കൊഴിഞ്ഞു വീഴുകയോ ചെയ്യാറുമില്ല. മതംഗമുനിയുടെ ശിഷ്യന്മാരായ യോഗിവര്യന്മാർ ഇവിടെ പാർത്തിരുന്നു. ഗുരുവിന്ന് വന്യപദാർത്ഥങ്ങൾ ശേഖരിച്ചുകൊണ്ടുപോകുമ്പോൾ ഭാരംകൊണ്ടു തളർന്ന് ഉററിവീണിട്ടുള്ള അവരുടെ സ്വേദബിന്ദുക്കളിൽനിന്നും ഉത്ഭവിച്ചവയാണ് അവ. തപോമാഹാത്മ്യത്താൽ വിയർപ്പുതുള്ളികളിൽനിന്നും ഉണ്ടായ ആ കുസുമങ്ങൾക്ക് എന്നും നാശമില്ല. ആ മാമുനിമാരുടെ പരിചാരികയായിരുന്ന ശബരി ഇന്നും അവിടെ വസിക്കുന്നുണ്ട്. ഹെ! മഹാത്മൻ! അണുവും വീഴ്ചകൂടാതെ ധർമ്മത്തെപ്പാലിച്ചുപോരുന്ന ആ നിത്യസന്യാസിനിയേയും നിന്തിരുവടിക്കവിടെ കാണാം. അമരേ

ശാരതുല്യനും ലോകനമസ്യനുമായ അങ്ങയെക്കണ്ടതിന്നു ശേഷമേ ചിരഞ്ജീവിനിയായ ആ തപസ്വിനി സ്വൎഗ്ഗംപൂകയുള്ളൂ. പമ്പാതീരത്തിൽനിന്നു പടിഞ്ഞാറായി, വല്ലിക്കെട്ടുകൾകൊണ്ടും മററും നിഗൂഢമായിക്കിടക്കുന്ന ഒരാശ്രമവനം ഉണ്ടു്. അതിന്നു ചുററുമുള്ള ശൈലങ്ങളിൽ ഗംഭീരഗജങ്ങൾ അസംഖ്യം പാൎത്തുപോരുന്നു. എന്നാൽ അവ ഈ ആശ്രമവനത്തെ മാത്രം ആക്രമിക്കാറില്ല. മതംഗവനമെന്ന പേരോടെ വിളങ്ങുന്ന ഇതു്, മതംഗമഹൎഷി തന്റെ തപോമാഹാത്മ്യത്താൽ നിൎമ്മിച്ചിട്ടുള്ളതാണു്. നാനാ പക്ഷിവൃന്ദങ്ങളോടുകൂടിയതും നന്ദനാരണ്യസമാനവുമായ ആ കാനനത്തിൽ അങ്ങു് സുഖസന്തുഷ്ടിയോടെ രമിക്കുക. പമ്പാസരസ്സിന്നു കിഴക്കുഭാഗത്തായിട്ടു് ഋശ്യമൂകമെന്നു പ്രസിദ്ധിയുള്ളതും കയറിച്ചെല്ലുവാൻ നന്ന പ്രയാസമുള്ളതുമായ ഒരു വൻമലയുണ്ടു്. ബഹുപുഷ്പങ്ങളോടുകൂടിയ ആ പൎവ്വതം അനേകായിരം ആനക്കുട്ടികൾക്കു് വിഹാരസ്ഥാനമാണു്. ഔദാൎയ്യപൂൎവ്വം ബ്രഹ്മാവിനാൽ നിൎമ്മിക്കപ്പെട്ടിട്ടുള്ള ആ പൎവ്വതത്തിന്മേൽ കിടന്നുറങ്ങുന്ന ഒരുവന്നു്, സ്വപ്നത്തിൽ കാണുന്ന ധനംപോലും ജാഗ്രത്തിൽ കരസ്ഥമാകുന്നു. ആചാരദൂഷകരായ പാപികൾക്കു് അതിന്മേൽ കയറിക്കൂടാ. അവർ അവിടെ കയറിച്ചെല്ലുന്നുവെങ്കിൽ ഉടൻതന്നെ രക്ഷസ്സുകൾ ആ ദുരാത്മാക്കളെ മയക്കിയുറക്കി കഠിനമായി പ്രഹരിക്കുന്നു. പമ്പാസരസ്സിൽ ക്രീഡിക്കുന്ന ഗജപോതങ്ങളുടെ ഗൎജ്ജിതവും അങ്ങുവിടെ കേൾക്കാം. അന്യോന്യം ശണ്ഠചെയ്തു്, കൊമ്പുകൊണ്ടു കുത്തി രക്തത്തിൽ ആറാടി, പമ്പയിൽ ചെന്നിറങ്ങി വെള്ളം കുടിച്ചു്, മണ്ടിത്തിരിക്കുന്ന മഹാശക്തരായ കൊമ്പനാനകളെയും നിന്തിരുവടിക്കവിടെ കാണാം. കരടി, പുലി, നീലകോമളപ്രഭയോടുകൂടിയ കലമാൻ എന്നിവയെക്കാണുമ്പോൾ ഹെ! രാഘവ! നിന്തിരുവടിയുടെ ശോകം എവിടെക്കെന്നില്ലാതെ പാഞ്ഞൊളിക്കും. ഫലമൂലങ്ങൾകൊണ്ടും കാട്ടുമൃഗങ്ങളെക്കൊണ്ടും രമ്യമായിരിക്കുന്ന ആ ശൈലത്തിൽ കരിങ്കൽമൂടിയോടുകൂടിയ ഒരു മഹാഗുഹയുണ്ടു്. അതിൽ പ്രവേശിക്കുവാൻ അത്ര എളുപ്പമല്ല. സുഗ്രീവനെന്ന വാ

നരശ്രേഷ്ഠൻ മററു നാലു വാനരന്മാരോടുകൂടെ ആ ഗുഹയിൽ വസിക്കുന്നു. അതിന്നു കിഴക്കുവശത്തായിട്ടു ശീതജലം നിറഞ്ഞുനില്ക്കുന്ന ഒരു വലിയ തടാകമുണ്ട്. ചിലപ്പോഴ് സുഗ്രീവൻ തന്റെ കൂറുകാരായ വാനരന്മാരോടുകൂടെ ആ പർവ്വതമുടിയിൽചെന്നിരിക്കാറുണ്ട്. രാമലക്ഷ്മണന്മാരോട് ഇപ്രകാരമെല്ലാം പറഞ്ഞശേഷം വീര്യവാനായ കബന്ധൻ ആകാശത്തിലേക്കുയർന്നുചെന്നു. മാല്യഭൂഷണങ്ങൾ അണിഞ്ഞ് മാർത്താണ്ഡപ്രഭയോടുംകൂടെ അവൻ അവിടെ ദൃശ്യനായി. ആ മഹാതേജസ്വിയോട് രഘുകുലവീരന്മാർ “എന്നാൽ അങ്ങുന്ന് സുഖമായി പോകുക” എന്നിങ്ങിനെ പറഞ്ഞ്, അവിടെനിന്നു പുറപ്പെട്ടു. അതിന്നന്തരമായി “ഭവാന്മാരും വേഗം ചെന്ന് വിജയകരമാംവണ്ണം കാര്യം നേടുക” എന്നുരചെയ്തു അവനും യാത്രയായി. ശ്രീമാന് അർക്കപ്രഭയോടെ വിളങ്ങിക്കൊണ്ടിരുന്ന കബന്ധൻ രാമനെ നോക്കി ‘സഖ്യംചെയ്യുക’ എന്നു വീണ്ടും ജാഗ്രതപ്പെടുത്തി മറഞ്ഞുകളഞ്ഞു.

---

## സർഗ്ഗം 74

### ശബരീദർശനം

---

അനന്തരം ക്ഷോണീന്ദ്രപുത്രരായ രാമലക്ഷ്മണന്മാർ കബന്ധൻ കാട്ടിക്കൊടുത്ത കാട്ടുവഴിയിൽക്കൂടെ നേരെ പടിഞ്ഞാറോട്ട് പമ്പാസരസ്സിലേക്കു നടന്നു. സുഗ്രീവദർശനത്തിൽ അത്യുൽകണ്ഠയോടുകൂടിയ അവർ ആ വനത്തിൽ തേൻ തൂകുന്ന അസംഖ്യം ഫലവൃക്ഷങ്ങൾ കണ്ട് സന്തുഷ്ടി നേടി. അവർ അന്നു കുന്നിൻചെരുവിൽ താമസിച്ച് പിററന്നു പ്രഭാതത്തിൽ എഴുന്നേററു നടന്ന് പമ്പയുടെ പടിഞ്ഞാറെ ഭാഗത്തെത്തി. സുരമ്യമായ ശബര്യാശ്രമം അവർക്ക് അവിടെനിന്നു കാണാമായിരുന്നു. അസംഖ്യം തരുനിരയാൽമനോഹരമായി ശോഭിക്കുന്ന ആ ആശ്രമത്തിന്നഭിമുഖമായി അവർ വീണ്ടും യാത്രചെയ്തു. ആശ്രമത്തെ പ്രാപിച്ച്

തപസ്വിനിയായ ശബരിയെയും അവർ ദർശിച്ചു. ധീമാന്മാരായ അവരെക്കണ്ടു് ആ തപസ്വിനി ഉടൻ അഞ്ജലിചെയ്തുംകൊണ്ടെഴുന്നേററു് ആ പുണ്യപുമാന്മാരുടെ കാല്ക്കൽവീണു കുമ്പിട്ടു. പാദ്യാചമനീയങ്ങൾകൊണ്ടു് അവൾ അവരെ യഥാവിധി പൂജിച്ചു. അതിന്നുശേഷം ശ്രീരാഘവൻ ശബരിയോടിങ്ങിനെ ചോദിച്ചു. "ഹെ! ശ്രമണി! നിന്റെ തപസ്സിന്നു് യാതൊരു വിഘ്നവും ഇല്ലല്ലൊ. വ്രതം ക്രമേണ വർദ്ധിച്ചുതന്നെ വരുന്നില്ലെ? ക്രോധാദികൾ നിനക്കു കീഴടങ്ങിക്കഴിഞ്ഞിരിക്കാം. നിയതാഹാരയായിത്തന്നെയല്ലെ നീ വർത്തിക്കാറുള്ളതു്? നിനക്കു് തപസ്സു പ്രാപ്തമായില്ലെ? മനസ്സന്തുഷ്ടിയോടുകൂടിത്തന്നെയല്ലെ നീ സദാ വസിക്കാറുള്ളതു്? ഗുരുപരിചരണഫലം നിനക്കു സിദ്ധിച്ചില്ലെ?" ശ്രീരാഘവന്റെ ഈ ചോദ്യങ്ങൾക്കു് താപസമാന്യയും വൃദ്ധയും രാമനെത്തന്നെ പ്രതീക്ഷിച്ചുംകൊണ്ടിരിക്കുന്നവളുമായ ശബരി ഇപ്രകാരമാണു് മറുവടി പറഞ്ഞതു്. "ഹെ! രഘൂദ്വഹ! നിന്തിരുവടിയുടെ ദർശനംനിമിത്തം ഇന്നെനിക്കു് തപസ്സിദ്ധിവന്നു. എന്റെ വ്രതം സഫലമായി. അങ്ങയെപ്പൂജിപ്പാൻ ഇടവരികയാൽ എനിക്കു സ്വർഗ്ഗപ്രാപ്തിയും കൈക്കൂടി. ശാന്തനായ അങ്ങയുടെ അപാംഗവീക്ഷണം ഏല്ക്കയാൽ ഞാൻ പരിശുദ്ധയായി. ഭവൽപ്രസാദംനിമിത്തം ഇതാ ഞാൻ ശശ്വത്തായ ലോകം പ്രാപിക്കുന്നു. ഹെ! രാമചന്ദ്ര! ഞാൻ ശുശ്രൂഷിച്ചുപോന്നിരുന്ന മഹർഷിമാരെല്ലാം, അങ്ങുന്നു് ചിത്രകൂടത്തിൽചെന്നധിവസിച്ചിരുന്നകാലത്തു്, സ്വർഗ്ഗംപൂകിക്കഴിഞ്ഞു' ആ മാമുനിമാർ എന്നോടിപ്രകാരം പറകയുണ്ടായിട്ടുണ്ടു്. 'ശ്രീരാഘവൻ മംഗളംകലർന്ന നിന്റെ ഈ ആശ്രമത്തിൽ വന്നുചേരും. അന്നു നീ ലക്ഷ്മണനോടുകൂടെ ആ മഹാത്മാവിനെ വഴിപോലെ പൂജിക്കു. അവരെക്കണ്ടശേഷം നീ സ്വർഗ്ഗലോകം പ്രാപിക്കു.' "ഹെ! രഘുപതെ! ഇതാ ഞാൻ നിന്തിരുവടിയ്ക്കായി പമ്പാതീരത്തിൽനിന്നു പലതരം വന്യവസ്തുക്കൾ സംഭരിച്ചുവെച്ചിരിക്കുന്നു" ഇപ്രകാരം ശബരി പറഞ്ഞതു കേട്ടു് ദാശരഥി ജ്ഞാനസമ്പന്നയായ അവളോടു് "ഹെ! തപ

സ്വാമിനി! സച്ചരിതനായ നിന്റെ ദേശികന്റെ മാഹാത്മ്യം ഒന്നു പറഞ്ഞു് ഞാൻ സൂക്ഷ്മമായി ഗ്രഹിച്ചിരിക്കുന്നു. നിനക്കിഷ്ടമാണെങ്കിൽ, ആ മുനിയുടെ മാഹാത്മ്യം പ്രത്യക്ഷമായി വിളങ്ങുന്ന ഈ പ്രദേശമെല്ലാം ഒന്നു കണ്ണുകൊണ്ടു കണ്ടാൽ കൊള്ളാമെന്നുണ്ടു്" എന്നിങ്ങിനെ പറഞ്ഞു. ഈ വാക്യങ്ങൾ കേട്ട ഉടൻ ശബരി രാമലക്ഷ്മണന്മാരെയും കൂട്ടി കാട്ടിനുള്ളിലേക്കു കടന്നുചെന്നു ആ കാനനം മുഴുവൻ അവൾ അവർക്കു കാട്ടിക്കൊടുത്തു് ഇങ്ങിനെ പറഞ്ഞുതുടങ്ങി. "ഹേ! രഘുകുലദീപ! ഇതുതന്നെയാണു് വിശ്രുതമായ മതംഗവനം. പക്ഷിമൃഗാദികളെക്കൊണ്ടു സമ്പൂർണ്ണവും ജലധരനിരപോലെ ശോഭിക്കുന്നതുമായ ഈ വിപുലഗഹനം നോക്കുക. കൃതാത്മാക്കളായ എന്റെ ദേശികന്മാർ, ഋഷീശ്വരന്മാരാൽ മന്ത്രപൂർവ്വം പൂജിക്കപ്പെട്ട, ഗംഗതുടങ്ങിയ പാവനതീർത്ഥങ്ങളെ ഇവിടെ വിളിച്ചുവരുത്തീട്ടുണ്ടു്. പടിഞ്ഞാറുഭാഗത്തേക്കു താഴ്ന്നുകിടക്കുന്ന ഈ വേദികൾ നോക്കുക. എന്റെ ദേശികന്മാർ ക്ഷീണംനിമിത്തം വിറക്കുന്ന കൈകൊണ്ടു് ഇവിടെയാണു് പുഷ്പാർച്ചന ചെയ്തുപോന്നിരുന്നതു്. ആ മഹാത്മാക്കളുടെ തപോമാഹാത്മ്യംമൂലമായി ഇന്നും ഈ വേദികൾ നിസ്തുലശ്രീയോടെ വിളങ്ങുന്നു. വ്രതംനിമിത്തം നന്നാ ക്ഷീണിച്ചുപോയ അവർ അങ്ങോട്ടു ചെല്ലുവാൻ സാധിക്കായ്കയാൽ മനസ്സുകൊണ്ടു ധ്യാനിച്ചു് ഏഴു സമുദ്രതീർത്ഥങ്ങളേയും നിമിഷത്തിൽ ഇവിടെ വരുത്തീട്ടുണ്ടു്. സ്നാനാനന്തരം അവർ തരുശാഖകളിൽ തൂക്കിയിട്ടിട്ടുള്ള വല്ക്കലങ്ങൾ ഇപ്പോഴും ഇതാ ഉണങ്ങാതെ കിടക്കുന്നു. ദേവതാർച്ചനയ്ക്കായി അവർ വന്യകുസുമങ്ങളും കുവലയങ്ങളും കോർത്തു കെട്ടിയുണ്ടാക്കിയ മാലകൾ ഇന്നും വാടീട്ടില്ല. ഹേ! ദശരഥനന്ദന! ഈ കാനനം മുഴുവൻ അങ്ങുന്നിപ്പോൾ കണ്ടുകഴിഞ്ഞു. കേൾക്കേണ്ടുന്ന വൃത്താന്തങ്ങളും കേട്ടുവല്ലോ. ഇനി എന്റെ ഈ ശരീരം ഞാൻ പരിത്യജിക്കട്ടെയോ. ആശ്രമത്തിൽ വെച്ചു് ഏതു മഹർഷിമാരെ ഞാൻ പരിചരിച്ചുപോന്നുവോ ആ മഹാത്മാക്കളുടെ സമീപം ചെന്നു ചേരുവാൻ ഞാൻ ഇച്ഛിക്കുന്നു.

ശബരിയുടെ ധർമ്മംകലർന്ന ഈ വാണികൾ ശ്രവിച്ചു് ലക്ഷ്മണ.

നന്ദിതനായ രാമൻ ഏററവും വിസ്മയിച്ചു. നിർഭരമായ സന്തോഷത്തോടെ ആ പുണ്യശാലി തീവ്രവ്രതയായ ആ ശ്രമണിയോട് ഇങ്ങിനെ പറകയുണ്ടായി. "ഹേ! തപസ്വിനി! ഭക്തിസമ്പൂർണ്ണമായ നിന്റെ അച്ചനം എന്നെ ഏററവും പരിതുഷ്ടനാക്കിത്തീർത്തിരിക്കുന്നു. ഭവതിക്ക് യഥാകാമം പോകാം." ചീരകൃഷ്ണാജിനങ്ങളും ജടയും ധരിച്ചിട്ടുള്ള ആ തപസ്വിനി, ശ്രീരാഘവന്റെ അനുമതി കിട്ടിയ ഉടൻതന്നെ, തന്റെ ജീർണ്ണശരീരത്തെ ഹുതാശനങ്കൽ ഹോമിച്ചു. പാവകപ്രഭയോടുംകൂടെ ആ മാന്യവൃദ്ധ സ്വർഗ്ഗം പ്രാപിക്കയും ചെയ്തു. ദിവ്യഭൂഷണങ്ങൾ, വിചിത്രമാല്യലേപനങ്ങൾ വരവസനങ്ങൾ എന്നിവ ധരിച്ച് ആ ഉൽകൃഷ്ട സൌദാമിനിയെന്നപോലെ ദിക്കൊക്കെയും ധവളമാക്കി. ആത്മസമാധിമൂലം, ശബരി, സുകൃതാത്മാക്കളായ ആ മാമുനിമാർ ചെന്നു വസിക്കുന്ന പുണ്യാലയത്തിൽ ചെന്നുചേർന്നു.

## സർഗ്ഗം 75

### പമ്പാഗമനം

മഹാദ്യുതിയോടെ ശബരി സ്വർഗ്ഗം പൂകിയശേഷം ധർമ്മവത്സലനായ ശ്രീരാഘവൻ പുണ്യകൃത്തുക്കളായ ആ താപസന്മാരുടെ പ്രഭാവത്തെപ്പററി ചിന്തിച്ചുംകൊണ്ട് സജ്ജനഹിതൈകരതനായ തന്റെ സോദരനോട് ഇപ്രകാരം സംഭാഷണം തുടർന്നു. "ലക്ഷ്മണ! ശ്രീമാന്മാരായ മുനിസത്തമന്മാരുടെ ഈ ആശ്രമം എത്രയും അത്ഭുതകരംതന്നെ. ഇവിടെ വസിക്കുന്ന വിവിധപക്ഷികളും ശാർദ്ദൂലാദിമൃഗങ്ങളുമെല്ലാം ഒരുപോലെ മെരുക്കമുള്ളവയാണ്. ഈ സ്ഥലം മുഴുവൻ നാം ഇപ്പോൾ നടന്നുകണ്ടു. സപ്തസമുദ്രതീർത്ഥങ്ങളിൽ നാം സ്നാനംചെയ്തു് യഥാവിധി പിതൃതർപ്പണവും നിർവ്വഹിച്ചു. തന്നിമിത്തം അശുഭമെല്ലാം നീങ്ങി നമുക്കിപ്പോൾ നല്ലകാലം അടുത്തിരിക്കുന്നു. എന്റെ മനസ്സിന് ഇപ്പോൾ വളരെ സ

ന്തോഷം തോന്നുന്നുണ്ടു്. ഇനി നമുക്കു് മനോഹരമായ പമ്പയെ ച്ചെന്നു ദർശിക്കാം. ഋശ്യമൂകപർവ്വതം അവിടെനിന്നു് അധികം അകലെയല്ല. മാർത്താണ്ഡാത്മജനും ധർമ്മാത്മാവുമായ സുഗ്രീവൻ പാർക്കുന്നതു് അവിടെയാണല്ലൊ. തന്റെ സഹായികളായ മററു നാലു വാനരന്മാരോടുകൂടെ ബാലിയെ ഭയന്നു വിറച്ചുംകൊണ്ടാണല്ലൊ അവൻ കഴിച്ചുകൂട്ടുന്നതു്. ആ വാനരപുംഗവനെ നാം വേഗം ചെന്നു കാണുക. 'സീതാന്വേഷണമെന്ന' എന്റെ കാര്യം അവങ്കലാണു് ഇരിക്കുന്നതു്." ഈ വാക്യത്തെ ശ്രവിച്ചു് ലക്ഷ്മണൻ "എന്നാൽ നമുക്കു വേഗം അങ്ങോട്ടു ചെല്ലുക. എന്റെ മനസ്സും വളരെ വെമ്പൽപ്പെടുന്നുണ്ടു്" എന്നിങ്ങനെ പറഞ്ഞു് ആ നരേന്ദ്രനന്ദനന്മാർ അവിടെനിന്നു യാത്രതുടങ്ങി. ഉദാരജനപൂജ്യവും മംഗലം കലർന്നതും നാനാ ദ്രുമലതകൾ അണിഞ്ഞതും പാനാർഹമായ ശീതജലം നിറഞ്ഞതുമായ ആ സരസ്സിനേയും അതിന്റെ രമണീയമായ തീരങ്ങളേയും അവർ സന്തോഷത്തോടെ കണ്ടു. പരിമളംകലർന്ന പത്മങ്ങളുടെ ശോണവർണ്ണവും, കുമുദസഞ്ചയങ്ങളുടെ വെളുപ്പും നീലോല്പലങ്ങളുടെ ശ്യാമളനിറവും ചേർന്നു് രത്നകംബളം വിരിച്ചപോലെ ശോഭിച്ചുകൊണ്ടിരുന്ന അതിലെ നിർമ്മലജലം, മാർഗ്ഗത്തിലുള്ള മതംഗസരസ്സെന്നു പ്രശസ്തിയാർന്ന ഹ്രദത്തിൽ ചെന്നിറങ്ങി അവർ സ്നാനംചെയ്തു. ആ പൊയ്കയാവട്ടെ—ചെന്താമരകൾ, ഉല്പലങ്ങൾ, പത്മങ്ങൾ, കല്ഹാരങ്ങൾ എന്നിവകൊണ്ടു സർവ്വത്ര മനോജ്ഞമായിരുന്നു. പൂത്ത മാവുകൾ അതിനു ചുററും നിന്നിരുന്നു. മയിൽനാദം ആ വനഭാഗത്തെ മനോഹരമാംവണ്ണം മുഴക്കിക്കൊണ്ടിരുന്നു. പുഷ്പിച്ച പുന്നമരങ്ങൾ, മാതളം, മയിലെള്ളു്, കണവീരം, പിച്ചകം, മുല്ലവല്ലികൾ, പേരാൽ, അശോകം, തൊട്ടുകാര, കൈത, സപ്തപർണ്ണികൾ തുടങ്ങിയ പലപല വൃക്ഷങ്ങളും ചെടികളും ലതകളും ഭൂഷണം അണിഞ്ഞ പ്രമദമാരെപ്പോലെ അവിടെ പരിലസിച്ചുകൊണ്ടിരുന്നു. അവയിലിരുന്നു ക്രീഡിക്കുന്ന കുളക്കോഴികൾ, മരംകൊത്തിപ്പക്ഷികൾ, ശുകങ്ങൾ മുതലായ നിരവധി വിഹഗസമൂഹത്തെയും കണ്ടുകൊണ്ടു്

ശ്രീരാഘവൻ വ്യഗ്രതവിട്ടു സഞ്ചരിച്ചു. അനന്തരം വിരഹാതുരനായ ഹംസാദി നീർപക്ഷികൾ, താമരകൾ, പ്രസന്നസലിലം എന്നിവ നിറഞ്ഞ് വിചിത്രതരജാലങ്ങളാൽ ചുററപ്പെട്ടിരുന്ന പമ്പാതീരത്തിൽ ചെന്നെത്തി. ചിത്രപ്പൂങ്കാവുകൾ പൊന്ത്, മരങ്ങൾ ആർത്ത്, പളുങ്കുപോലെ മിന്നുന്ന നിർമ്മലജലം നിറഞ്ഞ്, മണൽത്തരികൾ നിരന്ന്, പങ്കജങ്ങൾ വികസിച്ച്, ബഹുശ്രീയോടെ ആ സരോവരം ശോഭിച്ചുകൊണ്ടിരുന്നു. നാണം വെടിഞ്ഞ് സീതയെച്ചിന്തിച്ചു ചിന്തിച്ച് മന്മഥപീഡയേററു നന്ന പരവശപ്പെട്ടുപോയ സത്യവിക്രമനായ ലക്ഷ്മണാഗ്രജൻ തന്റെ സോദരനെ നോക്കി "സൌമിത്രേ! പുഷ്പിതദ്രുമങ്ങളും വിവിധധാതുക്കളുംകൊണ്ടു നിറഞ്ഞിരിക്കുന്ന പുണ്യതമമായ ഋശ്യമൂകപർവ്വതം ഇവിടെ സമീപത്താണ്. മഹാത്മാവായ ഋക്ഷരജസ്സിന്റെ പുത്രനും വീര്യവാരിധിയുമായ സുഗ്രീവനെന്ന വാനരൻ ആ പർവ്വതത്തിലാണല്ലൊ വസിക്കുന്നതു്. നീ ചെന്നു സുഗ്രീവനെക്കാണുക" എന്നിങ്ങിനെ പറഞ്ഞു.

ആരണ്യകാണ്ഡം സമ്പൂർണ്ണം.



# വിൽപ്പാൻ തയ്യാർ

---

ഭാഷാഗദ്യരാമായണം

വാല്മീകിരാമായണത്തിന്റെ മൂലാൎത്ഥത്തെയൊ അലങ്കാരഭംഗികളെയൊ വിട്ടുകളയാതെയുള്ള സുഗമമായ ഒരു തൎജ്ജമ.

| | | ക. | ണ. | പ. |
|---|---|---|---|---|
| | ആരണ്യകാണ്ഡം | 1 | 0 | 0 |
| | കിഷ്കിന്ധാകാണ്ഡം | 1 | 0 | 0 |
| | സുന്ദരകാണ്ഡം ഒന്നാം ഭാഗം | 0 | 12 | 0 |
| ടി | രണ്ടാം ഭാഗം | 0 | 12 | 0 |

ബാക്കി കാണ്ഡങ്ങളും ക്രമേണ തയ്യാറാകുന്നതാണു്.

Karumathil Sankunni Menon,
KOLLENGODE.